# കലാകൗമുദി

ഏപ്രിൽ 14, 1991 **813** വില: 3 രൂപ 50 പൈസ




മുഖചിത്രം: ഡിസൈൻ: **ശ്രീ. ഭട്ടതിരി**

## നീർമാതളം പൂത്തകാലം

അനേകശതം അമ്മമാരുടെ തണുത്ത സ്തനങ്ങൾ ചുരത്തിയ ദുഗ്ദ്ധത്തിലൂടെ, അനേകശതം പിതാമഹന്മാർ അരക്കെട്ടിൽ വഹിച്ച വീര്യത്തിലൂടെ പുണ്യതീർത്ഥത്തിൽ നിന്നും പുണ്യതീർത്ഥത്തിലേക്കായി അവസാനം കാണാത്ത എന്റെ തീർത്ഥാടനം തുടരുകയാണ്...

നീർമാതളപ്പൂക്കളുടെ സുഗന്ധം വഹിച്ചു കൊണ്ടുള്ള ആ തീർത്ഥയാത്ര ഒരിക്കലും അവസാനിക്കരുതേയെന്ന് കൊതിച്ചുപോകുന്നു. കേരളത്തിലെ ജീവിച്ചിരിക്കുന്ന 'ജീനിയസ്സായ' എഴുത്തുകാരിക്ക് എന്റെ ഹൃദയംനിറഞ്ഞ ആശംസകൾ!

**കെ.പി. സജിത്ത്**
മഹാത്മാകോളേജ്
തലശ്ശേരി.

### രണ്ട്

നീർമാതളപ്പൂവിന്റെ ചാരുതയുമായി വരുന്ന കലാകൗമുദിക്കും മാധവിക്കുട്ടിക്കും ആദ്യമേ ഹൃദ്യമായ നന്ദി.

ഒരു പുല്ലാങ്കുഴലിന്റെ നാദംപോലെയോ ഹൃദ്യസുന്ദരമായ ഒരു കവിതയുടെ താളം പോലെയോ പ്രകൃതിസുന്ദരമായ ഒരു ദൃശ്യാനുഭവംപോലെയോ മാധവിക്കുട്ടിയുടെ വരികൾ ഒരദ്ഭുതംപോലെ മനസ്സിലേക്ക് കയറിവരുന്നു. കലിനാരായണൻനായരും വള്ളിയും മാധവിയമ്മയും ചേർന്നപ്പോൾ കുറെനേരം ചിരിക്കാൻ വക നല്കി.

**രാജൻ കെ.കെ.**
യശ്വന്തപ്പൂരം
ബാംഗ്ളൂർ—56022.

## ഉറൂബ് അവാർഡ്
### കൃതികൾ ക്ഷണിക്കുന്നു

പ്രശസ്ത നോവലിസ്റ്റും പൂർണ്ണയുടെ ഉത്തമ സുഹൃത്തുമായിരുന്ന ശ്രീ. പി.സി. കുട്ടിക്കൃഷ്ണന്റെ പേരിലുള്ള 'പൂർണ്ണ ഉറൂബ് അവാർഡി'ന് കൃതികൾ ക്ഷണിച്ചുകൊള്ളുന്നു. 1988, 89, 90 വർഷങ്ങളിൽ ഒന്നാം പതിപ്പായി പ്രസിദ്ധപ്പെടുത്തിയ ഏറ്റവും നല്ല നോവലിനാണ് ഒന്നാമത്തെ അവാർഡ്—രൂ. 2000/-

ഇതിനുമുമ്പ് പ്രസിദ്ധപ്പെടുത്തിയിട്ടില്ലാത്ത ഏറ്റവും നല്ല നോവലിന്റെ കൈയെഴുത്തു പ്രതിക്കാണ് രണ്ടാമത്തെ അവാർഡ്—രൂ. 2000/-

ഈ രണ്ട് അവാർഡുകൾക്കും പുറമെ ഉറൂബിന്റെ പത്നി ശ്രീമതി ഇ. ദേവകിയമ്മയുടെ വകയായുള്ള 1001/- രൂപയുടെ അവാർഡ് സർവകലാശാലാ—കോളേജ് വിദ്യാർത്ഥികളിൽനിന്നു കിട്ടുന്ന ഏറ്റവും നല്ല അപ്രകാശിത നോവലിനായിരിക്കും.

അവാർഡിന് പരിഗണിക്കുവാനുള്ള അച്ചടിച്ച നോവലുകളുടെ മൂന്നുകോപ്പി വീതവും കൈയെഴുത്തു പ്രതികളുടെ ഓരോ കോപ്പി വീതവും 1991 മേയ് 15-നു മുമ്പായി



ലഭിക്കത്തക്കവിധം താഴെ കൊടുത്തിട്ടുള്ള വിലാസത്തിൽ അയയ്ക്കേണ്ടതാണ്. കഴിഞ്ഞ തവണ ഇതേ അവാർഡിന് സമർപ്പിച്ച കൃതികൾ പരിഗണിക്കുന്നതല്ല. അയച്ചുകിട്ടിയ കൃതികൾ തിരിച്ചയയ്ക്കുന്നതല്ല. കൈയെഴുത്തു പ്രതികൾ അയയ്ക്കുന്നവർ സ്വന്തം ആവശ്യത്തിന് കോപ്പി എടുത്തുവച്ചിരിക്കണം.

**കൺവീനർ**
ഉറൂബ് അവാർഡ് കമ്മിറ്റി
C/o പൂർണ്ണ പബ്ളിക്കേഷൻസ്
ടി.ബി.എസ്. ബിൽഡിംഗ്
ജി.എച്ച്. റോഡ്
കോഴിക്കോട്.

## ബീം സാഹിത്യ മത്സരങ്ങൾ—1991

എറണാകുളത്തെ ബാങ്ക് ജീവനക്കാരുടെ കലാസാംസ്കാരിക സംഘടനയായ 'ബീം' അവരുടെ നൂറാമത് പരിപാടിയോടനുബന്ധിച്ച് ചെറുകഥ, കവിത, ലേഖനം, ഫോട്ടോഗ്രാഫി (കളറും ബ്ളാക് ആൻഡ് വൈറ്റും പ്രത്യേകം) എന്ന ഇനങ്ങളിൽ മത്സരം സംഘടിപ്പിക്കുന്നു. ചെറുകഥ, കവിത, ഫോട്ടോഗ്രാഫി എന്നിവയ്ക്ക് വിഷയനിബന്ധനയില്ല. ലേഖനത്തിന് 'ഇന്ത്യൻ രാഷ്ട്രീയവും വർഗ്ഗീയതയും' എന്നതാണ് വിഷയം. ചെറുകഥ ആറ് ഫുൾസ്കാപ്പ് പേജും ലേഖനം 2500 വാക്കുകളും കവിത നാല്പതു വരിയിലും കവിയരുത്. ഫോട്ടോഗ്രാഫുകൾ 12" x 8" എന്ന അളവിൽ നെഗറ്റീവ് സഹിതം അയച്ചിരിക്കണം. രചനകൾ തികച്ചും മൗലികമായിരിക്കണം. മത്സരത്തിനു ലഭിക്കുന്ന എല്ലാ രചനകളും ബീമിന്റെ സ്വന്തമായിത്തീരും. ഒന്നാംസമ്മാനം 301 രൂപയും രണ്ടാം സമ്മാനം 201 രൂപയും ആയിരിക്കും. രചനകൾ 91 ഏപ്രിൽ 20-നു മുമ്പായി, സെക്രട്ടറി, ബീം, 41/167, അമ്മൻ കോവിൽ റോഡ്, എറണാകുളം—682035 എന്ന വിലാസത്തിൽ കിട്ടുന്നവിധം അയച്ചിരിക്കണം.

## മണ്ണിന്റെ ശക്തി നഷ്ടപ്പെടുന്നു

ചെല്ലും ചെമ്പരിയും എന്ന പരമ്പരയിൽ കൃഷിവകുപ്പുമന്ത്രിയുടെ ഇൻറർവ്യൂ വായിച്ചു.

മലകളും പുഴകളും സമൃദ്ധമായ വർഷവും കൊണ്ട് അനുഗൃഹീതമായ നമ്മുടെ സംസ്ഥാനത്ത് മണ്ണിനെക്കുറിച്ചും മണ്ണൊലിപ്പിനെക്കുറിച്ചും ശാസ്ത്രീയമായ ഗവേഷണങ്ങളും പഠനങ്ങളും ഇനിയും നടത്തേണ്ടതായിട്ടാണിരിക്കുന്നത്. മേൽമണ്ണെന്ന നേർത്ത പാടയാണ് ജീവനാധാരം. മണ്ണിന് വരാവുന്ന, വന്നുകൊണ്ടിരിക്കുന്ന, വന്നുകഴിഞ്ഞ രോഗങ്ങളെപ്പറ്റി നാം ചിന്തിക്കാറുണ്ടോ? കേരളത്തിൽ 15 ലക്ഷം ഹെക്ടർ സ്ഥലം രൂക്ഷമായ മണ്ണൊലിപ്പിന് വിധേയമാണെന്നാണ് കണക്കാക്കിയിരിക്കുന്നത്. അതിൽ ഒരുലക്ഷം ഹെക്ടർ സ്ഥലത്തു മാത്രമേ നാളിതുവരെ മണ്ണുസംരക്ഷണ പ്രവർത്തനങ്ങൾ സംഘടിപ്പിക്കാൻ കഴിഞ്ഞിട്ടുള്ളൂവെന്നതുതന്നെ മണ്ണൊലിപ്പിന്റെ ദോഷഫലങ്ങളെപ്പറ്റി നാം വേണ്ടത്ര ബോധവാന്മാരല്ലെന്നതിന് മകുടോദാഹരണമാണ്.

കൃഷിഭൂമിയുടെ വിസ്താരം, വിളവ് എന്നിവ കുറയുക, ജലസംഭരണികളിലെയും കുളങ്ങളിലെയും ജലസംഭരണശേഷി കുറയുക, വലിയ നദികൾ ഗതാഗതയോഗ്യമല്ലാതായിത്തീരുക, ഉള്ള മണ്ണിന് വെള്ളം സംഭരിച്ചു നിർത്താനുള്ള കഴിവ് നഷ്ടപ്പെടുക എന്നിവയെല്ലാം മണ്ണൊലിപ്പുമൂലമുണ്ടാകുന്ന ദോഷഫലങ്ങളാണ്. മുൻപ് തിരുവനന്തപുരത്തു നിന്നും പ്രസിദ്ധമായ വർക്കലത്തുരപ്പുവഴി കൊല്ലം, കായംകുളം, ആലപ്പുഴ തുടങ്ങിയ പട്ടണങ്ങളിൽ ജലമാർഗ്ഗം കുറഞ്ഞ ചെലവിൽ സഞ്ചരിക്കാനും, ചരക്കുകൾ കടത്തിക്കൊണ്ടുപോകാനും കഴിയുമായിരുന്നുവെന്നത് ദുഃഖത്തോടുകൂടി മാത്രമേ പഴയ തലമുറയിൽപ്പെട്ടവർക്ക് ഇന്ന് ഓർക്കാൻ കഴിയൂ. മണ്ണിനെക്കുറിച്ചും മണ്ണൊലിപ്പിന്റെ ദോഷഫലങ്ങളെക്കുറിച്ചും വേണ്ടത്ര ഉൾക്കാഴ്ച നമുക്കില്ലാതെ പോയതുകൊണ്ടാണ് തിരുവനന്തപുരം, ആലപ്പുഴ ജലഗതാഗതമാർഗ്ഗത്തിന് ഇന്ന് ഈ ദുസ്ഥിതിയുണ്ടായത്.

ആർ.പ്രകാശൻ,
ലീലാ സൗധം, ചിറയിൻകീഴ്.

## ചെറുകഥാ മത്സരം

ഒമാനിലെ പ്രമുഖ മലയാളി സംഘടനയായ കേരള കൾച്ചറൽ സെൻറർ യുവ എഴുത്തുകാർക്കായി, അഖിലേന്ത്യാടിസ്ഥാനത്തിലും ഗൾഫ്മേഖലാടിസ്ഥാനത്തിലും ചെറുകഥാ മത്സരം നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു.

രചനകൾ മൗലികവും മുൻപ് പ്രസിദ്ധപ്പെടുത്താത്തതും, കടലാസിന്റെ ഒരു വശത്ത് മാത്രം എഴുതിയതുമായിരിക്കണം. പേര്, വയസ്സ്, വിലാസം തുടങ്ങിയ വിവരങ്ങൾ പ്രത്യേകം കടലാസിൽ എഴുതി, ഫോട്ടോ സഹിതം, 1991 ഏപ്രിൽ 30-ാം തീയതിക്കകം ലഭിക്കത്തക്കവിധം ശ്രീ. കെ. കാളിദാസ്, കൺവീനർ-സാഹിത്യ വിഭാഗം, കേരള കൾച്ചറൽ സെൻറർ (ഒമാൻ), പി.ബി. നമ്പർ 43005, WADI KABIR, സുൽത്താനേറ്റ് ഒഫ് ഒമാൻ എന്ന വിലാസത്തിൽ അയച്ചിരിക്കണം. കഥയിൽ ഒരു ഭാഗത്തും മറ്റ് വിവരങ്ങളൊന്നും എഴുതാൻ പാടില്ല.





# വർഗീയത: പുതിയ സമീപനം

വർഗീയതയെ സംബന്ധിച്ച നമ്മുടെ കാഴ്ചപ്പാടും സമീപനവും രാഷ്ട്രീയ കക്ഷികളുടെ ഭാഗ്യനിർഭാഗ്യങ്ങളുമായി കെട്ടിപ്പിണഞ്ഞു കിടക്കുകയാണ്. തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരുമായി ഒരു വിളിപ്പാടകലെ നിറുത്തിയിരുന്നവർ ഒരു കൊച്ചുവെളുപ്പാൻകാലത്ത് ആത്മമിത്രങ്ങളായി മാറുന്നതും, ആ മിത്രങ്ങൾ പൊടുന്നനെ വീണ്ടും അസ്പൃശ്യരായിത്തീരുന്നതും കേരളത്തിൽ മാത്രമുള്ള പ്രതിഭാസമാണെന്നു തോന്നുന്നു.

മുസ്ലിംലീഗിന്റെ കാര്യത്തിലാണ് ഇത്തരത്തിലുള്ള മലക്കം മറിച്ചിലുകൾ നടക്കുന്നത്. രാഷ്ട്രീയത്തിൽ ജാതിക്ക് ഇടമില്ലെന്ന് പറയുന്നവരാണ് എല്ലാ രാഷ്ട്രീയ കക്ഷികളും. പക്ഷേ, പറയുന്നതിൽ മാത്രം അവസാനിക്കുന്നതാണ് അക്കാര്യം. സ്ഥാനാർത്ഥി നിർണ്ണയംതൊട്ട് മന്ത്രിമാരെ നിശ്ചയിക്കുന്നതിൽവരെ ജാതിയും മതവും പ്രദേശവുമെല്ലാം അതിന്റേതായ സ്വാധീനം ചെലുത്തുന്നത് പട്ടാപ്പകൽപോലെ പരസ്യമാണ്. എങ്കിലും രാഷ്ട്ര വ്യവഹാരത്തിൽ ജാതി പാടില്ല എന്ന് പറയാനുള്ള "സൗമനസ്യ"മെങ്കിലും രാഷ്ട്രീയ പാർട്ടികൾ കാണിക്കുന്നുണ്ട്! അത്രയും നന്ന്.

മുസ്ലിം ലീഗ് ഒരു വർഗീയ കക്ഷിയല്ലെന്ന് നേരും നെറിയുമുള്ളവർ പറയുമെന്ന് തോന്നുന്നില്ല. കേരള കോൺഗ്രസ്സിനെപ്പോലെ, എൻ.ഡി.പി.യെപ്പോലെ, എസ്.ആർ.പി.യെപ്പോലെ ഒരു വർഗീയ കക്ഷി. എന്നാൽ ഈ കക്ഷികളെയെല്ലാം വർഗീയതയുടെ തുലാസിൽ ഒരുമിച്ചിടുമ്പോഴാണ്, സമീപനത്തിലും കാഴ്ചപ്പാടിലും തകരാറു വരുന്നത്. കേരളത്തിലെ ഇരുപതു ശതമാനം വരുന്ന മുസ്ലിം ജനസാമാന്യത്തിന്റെ പ്രാതിനിദ്ധ്യമാണ് ലീഗ് അവകാശപ്പെടുന്നത്. അതേ സമയം ആ അവകാശത്തെ, ആ സമുദായത്തിൽപ്പെട്ട ഒരു വിഭാഗം അംഗീകരിക്കുന്നുമില്ല. ജമാഅത്തി ഇസ്ളാമി, സിമി, കാന്തപുരം ഗ്രൂപ്പുകൾ. അവരുടെ നോട്ടത്തിൽ മുസ്ലിം സമുദായത്തിന്റെ ആത്മീയ നേതൃത്വം ലീഗിന് അവകാശപ്പെട്ടതല്ലത്രെ. 'ഫണ്ടമെൻറലിസ'ത്തിൽ നിന്നും ലീഗ് അകന്നു നിൽക്കുന്നു എന്ന് അവർ പറയുന്നില്ല എന്ന ഒരു വ്യത്യാസമേയുള്ളൂ. ഈ അകന്നു നിൽക്കലാണ് മുസ്ലിം സമുദായത്തിന് പ്രയോജനകരമായിത്തീർന്നതെന്ന്, കേരളത്തിന്റെ രാഷ്ട്രീയ ചരിത്രം സാക്ഷ്യപ്പെടുത്തുന്നുണ്ട്. മലപ്പുറം ജില്ല കിട്ടിയതും, ദീർഘകാലം വിദ്യാഭ്യാസ വകുപ്പിന്റെ ഭരണം കൈയാളാൻ കഴിഞ്ഞതും, മുള്ളമാർക്കും മുക്രിമാർക്കും പെൻഷൻ നേടിക്കൊടുത്തതും പ്രത്യക്ഷ നേട്ടങ്ങളായിരുന്നു. എന്നാൽ അതിനേക്കാൾ പ്രധാനപ്പെട്ടവയായിരുന്നു, കാലത്തിനെതിരെ മുഖംതിരിച്ചു നിൽക്കുന്നതിൽ നിന്നും മുസ്ലിം സമൂഹത്തെ മാറ്റിയെടുക്കാൻ കഴിഞ്ഞത്. "ഗൾഫ്ബൂം" ഇക്കാര്യത്തിൽ ആ സമുദായത്തെ വളരെയേറെ സഹായിച്ചിരുന്നു. സാമ്പത്തികമായ സുരക്ഷിതത്വം അതുമൂലം കൈവരിക്കാൻ സാധിച്ചതോടെ, ലീഗിന്റെ രാഷ്ട്രീയ സാന്നിദ്ധ്യം മുസ്ലിം സമുദായത്തിൽ ഗുണപരമായ മാറ്റങ്ങൾക്ക് പ്രേരകമായി. വിദ്യാഭ്യാസപരമായും സാംസ്കാരികമായും മറ്റു സമുദായങ്ങൾ മുന്നിട്ടു നിൽക്കുന്ന ഒരു സാഹചര്യത്തിൽ ഐഡൻറിറ്റി ക്രൈസിസിൽപ്പെട്ട് മുസ്ലിംസമുദായത്തെ പിന്നോക്കം നോക്കുന്നതിൽ നിന്നും രക്ഷിച്ചത് ലീഗായിരുന്നുവെന്ന്, വർഗീയതയയോ, രാഷ്ട്രീയാന്ധതയോ ഇല്ലാത്ത ഏതൊരു നിഷ്പക്ഷമതിയും സമ്മതിക്കും. ഒരു വീഴ്ചയും ഇക്കൂട്ടത്തിൽ സംഭവിച്ചിട്ടുണ്ട്. ഒരു രാഷ്ട്രീയ കക്ഷി എന്ന നിലയിൽ, അവസരത്തിനൊരു ലീഗ് വളർന്നില്ല. ഏതൊരു രാഷ്ട്രീയ കക്ഷിയുടെയും ശക്തിയും ചൈതന്യവും അതിന്റെ ഇന്നർ ഡെമോക്രസിയാണെന്നിരിക്കെ, ലീഗ് ആ യാഥാർത്ഥ്യം ഉൾക്കൊണ്ടില്ലെന്നു തന്നെയല്ല, രാഷ്ട്രീയത്തെ കച്ചവടത്തിന്റെ മറ്റൊരു എക്സ്റ്റൻഷൻ ആയി മാത്രം കാണുകയാണ് ചെയ്തത്.

ഭൂരിപക്ഷ വർഗീയത കടുപ്പം കൂടിയത്, ന്യൂനപക്ഷ വർഗീയത കടുപ്പം കുറഞ്ഞത് എന്നൊക്കെയുള്ള നിർവചനങ്ങൾക്ക് കേരളത്തിന്റെ ഭൂമിശാസ്ത്രത്തിൽ വലിയ പ്രസക്തിയൊന്നുമില്ല. പിന്നോക്കക്കാരായ യാദവ സമുദായത്തിലെ മുകൾ തട്ടിലുള്ള ധനിക ഭൂവുടമയായ യാദവനും, അയാളുടെ കൃഷിപ്പാടത്തിൽ അടിമപ്പണി നടത്തുന്ന യാദവനും, ധനിക വ്യാപാരിയായ സേട്ടുവും അയാളുടെ പാണ്ടികശാലയിൽ ചുമടു ചുമക്കുന്ന മുസ്ലിമും അതുപോലുള്ള ധനിക—ദരിദ്ര വ്യത്യാസങ്ങളാണ് വർഗീയതയുടെ ആണിക്കല്ലെന്നിരിക്കെ, ആ അന്തരത്തിനെതിരെയുള്ള നിശിതമായ സമരമാണ് വർഗീയത തകർക്കാനുള്ള ആയുധമെന്നിരിക്കെ, "ഡ്രോയിംഗ് റൂമു"കളിലിരുന്ന് ആരൊക്കെയാണ് വർഗീയവാദി എന്ന് തീരുമാനിക്കുന്നതിലൊന്നും യാതൊരർത്ഥവുമില്ല.



റോയി മാത്യു

# ദേശീയ മുന്നണി ചരിത്രത്തിന്റെ അനിവാര്യതയോ?

തിരഞ്ഞെടുപ്പ് രാഷ്ട്രീയത്തിൻെറ സാധാരണ കൂട്ടലും കിഴിക്കലും അനുസരിച്ച് നടത്തുന്ന രാഷ്ട്രീയ വിലയിരുത്തലിൽ ദേശീയ മുന്നണി ഒരു ശക്തിയല്ലെന്ന് ഒററനോട്ടത്തിൽ രാഷ്ട്രീയ നിരീക്ഷകർക്ക് തോന്നിയേക്കാം. 1952-ലെ ആദ്യത്തെ പൊതു തിരഞ്ഞെടുപ്പു മുതലുള്ള തിരഞ്ഞെടുപ്പുഗണിത ശാസ്ത്രം വ്യക്തമാക്കുന്നത് കോൺഗ്രസ് വോട്ടുകളും കോൺഗ്രസ് വിരുദ്ധ വോട്ടുകളും തമ്മിലുള്ള അനുപാതത്തിലെ വൈരുദ്ധ്യമാണ് ഓരോ കക്ഷിയേയും അധികാരത്തിൽ കൊണ്ടുവന്നിട്ടുള്ളതെന്നാണ്. പരസ്പരം ഏററുമുട്ടി അകന്നു നിന്നിരുന്ന പ്രതിപക്ഷ പാർട്ടികളാണ് ഇക്കാലമത്രയും കോൺഗ്രസ്സിനെ അധികാരത്തിലെത്തിച്ചത്. ഇതിനു വ്യതിയാനം സംഭവിച്ച രണ്ട് സന്ദർഭങ്ങളിലും കോൺഗ്രസ് അധികാരത്തിന് പുറത്താവുകയും ചെയ്തു. എഴുപത്തിയേഴിലും എൺപത്തിയൊമ്പതിലും വികാരത്തളളിച്ചയുടെ പേരിൽ മാത്രം ഉരുത്തിരിഞ്ഞുവന്ന ഈ കോൺഗ്രസ് വിരുദ്ധ രാഷ്ട്രീയ പ്രതിഭാസം ഇന്ന് വൈകാരികതയുടെ ദുർബല പരിവേഷം ഉപേക്ഷിച്ച് രാഷ്ട്രീയമായൊരു യഥാർത്ഥ്യമായിക്കഴിഞ്ഞിരിക്കുന്നു. ഇവിടെയാണ് രാഷ്ട്രീയ കൈനോട്ടക്കാർക്കും പ്രൊഫഷണൽ അഭിപ്രായ വോട്ടെടുപ്പുകാർക്കും ഗണിതം പിഴയ്ക്കുന്നത്.



വി.പി. സിംഗ്

പോയകാല തിരഞ്ഞെടുപ്പുകളിൽ ജനസംഘം മുതൽ കമ്മ്യൂണിസ്ററുകാർ ഉൾപ്പെടെയുള്ള പ്രതിപക്ഷങ്ങൾ വരെ കോൺഗ്രസ് വിരോധത്തിൻെറ പേരിലായിരുന്നല്ലോ വോട്ടു തേടിയിരുന്നത്. ഒടുവിലത് ചുരുങ്ങിച്ചുരുങ്ങി ഇന്ദിരാഗാന്ധി വിരോധമായി സമീപകാല തിരഞ്ഞെടുപ്പുകളിൽ പ്രതിഫലിച്ചിരുന്നത്. 'കോൺഗ്രസ് ഹഠാവോ ദേശ് ബച്ചാവോ' എന്ന മുദ്രാവാക്യം 'ഇന്ദിരാ ഹഠാവോ ദേശ് ബച്ചാവോ' ആയി വഴി മാറിപ്പോകാൻ കാരണം പ്രതിപക്ഷകക്ഷികളെ വേട്ടയാടിയിരുന്ന നിഷേധാത്മകമായ നിലപാടായിരുന്നു.

വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളെ ആശ്രയിച്ചുള്ള വികലമായ ഈ രാഷ്ട്രീയം തൊള്ളായിരത്തി എൺപത്തിയൊമ്പതിലെ തിരഞ്ഞെടുപ്പിനു ശേഷം ഗുണപരമായ ഒരു രാഷ്ട്രീയ വളർച്ചയ്ക്ക് ഗതിമാറിയിരിക്കുകയാണ്. ഈ ഗതിമാറ്റത്തിനു തുടക്കം കുറിച്ചത് വളരെ പതുക്കെയാണെന്ന് മാത്രം. ഈ തിരഞ്ഞെടുപ്പിൽ ഇനി ''ആൻറി കോൺഗ്രസ്സിനു പ്രസക്തിയില്ലെന്നും, ആ മുദ്രാവാക്യം കാലഹരണപ്പെട്ടുവെന്നും ''ബി.ജെ.പിയടക്കമുള്ള കക്ഷികൾ സമ്മതിക്കുന്നു. പ്രചരണങ്ങളിൽ വ്യക്തികളെ പരാമർശിക്കേണ്ടെന്നുള്ള രാജീവ് ഗാന്ധിയുടെ കോൺഗ്രസ്സിൻെറ തീരുമാനം പോലും ഗുണപരമായ ഈ വളർച്ചയുടെ സൂചനയാണല്ലോ.

എഴുപത്തിയേഴിലെ ജനതാ പരീക്ഷണത്തിൽനിന്നും തൊണ്ണൂറിലെ ദേശീയ മുന്നണിയെ ഗുണപരമായി ബഹുദൂരം മുന്നോട്ടു കൊണ്ടുപോകുന്നതും ഈ മാററമാണ്.





''തൊള്ളായിരത്തി എഴുപത്തിയേഴിലെ മന്ത്രിസഭ വീണത് അതിലെ അംഗങ്ങൾ തമ്മിലുള്ള കിടമത്സരം കൊണ്ടായിരുന്നെങ്കിൽ എൻെറ മന്ത്രിസഭ ആദർശങ്ങൾക്കും തത്വങ്ങൾക്കും വേണ്ടി കൈക്കൊണ്ട നിലപാട് മൂലമാണ് അധികാരത്തിൽ നിന്ന് പുറത്തായത്. ചില പാർട്ടികളും വ്യക്തികളും നിർദ്ദേശിക്കുന്നപോലെ ഒരു സർക്കാരിന് മുന്നോട്ടു പോകാനാവില്ല. കസേര നിലനിർത്താൻവേണ്ടി കേവലമായ ഒത്തുതീർപ്പിന് എൻെറ സർക്കാർ ഒരുക്കമല്ലായിരുന്നു. മതേതരത്വത്തിനും സാമൂഹികമായി പിന്നോക്കം നില്ക്കുന്നവർക്കു വേണ്ടിയും ഉറപ്പു നിന്നതിൻെറ പേരിലാണ് ദേശീയ മുന്നണി സർക്കാരിന് അധികാരം നഷ്ടമായത്. കസേരയെക്കാൾ വലുതായി രാജ്യതാൽപ്പര്യത്തിനാണ് ഞങ്ങൾ മുൻതൂക്കം നൽകിയത്.'' വി.പി. സിംഗ് പറയുന്നത് ഈ സാഹചര്യത്തിൽ പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു.

(കഴിഞ്ഞ നവംബറിൽ അധികാരം വിട്ടൊഴിഞ്ഞതിൻെറ മൂന്നാംപക്കം കലാകൗമുദിക്കു നൽകിയ അഭിമുഖത്തിലാണ് വി.പി. സിംഗ് ഇക്കാര്യം വ്യക്തമാക്കിയത്.)

രാഷ്ട്രീയ ത്തിലെ വൈരുദ്ധ്യങ്ങൾ മനസ്സിലാക്കിക്കൊണ്ടുള്ള ഒരു വിലയിരുത്തലായിരുന്നു വി.പി. സിംഗിൻെറ ഈ നിരീക്ഷണമെന്ന് ഇന്നു മനസ്സിലാക്കാനാവും.

ഇന്ത്യൻ രാഷ്ട്രീയത്തിലെ സെൻട്രിസ്ററ് ശക്തിയെന്ന കോൺഗ്രസ്സിൻെറ കുത്തകയാണ് ദേശീയ മുന്നണിയിലേക്ക് വഴുതിമാറാൻ ഒരുമ്പെടുന്നത്. ഈ രാഷ്ട്രീയ ശ്രേണിയുടെ വലത്തേ അററത്ത് ജനസംഘവും, ഇടത്തേ അററത്ത് കമ്മ്യൂണിസ്ററുകക്ഷികളും, നടുവിലായി യു.പി.യിലെ ഇടത്തരം കക്ഷികളുടെ പാർട്ടിയായ ചരൺസിംഗിൻെറ ഭാരതീയ ക്രാന്തിദൾ, ലോഹ്യസോഷ്യലിസ്ററുകൾ എന്നിവരുൾപ്പെട്ടതായിരുന്നു തൊള്ളായിരത്തി എഴുപത്തിയേഴുവരെയുള്ള രാഷ്ട്രീയ പശ്ചാത്തലം. ഈ രാഷ്ട്രീയ അസംബന്ധങ്ങൾക്കിടയിലാണ് സെൻട്രിസ്ററ് രാഷ്ട്രീയത്തിൻെറ കുത്തക കോൺഗ്രസ്സിൽ മാത്രമായി ഒതുങ്ങിയത്.

അടിയന്തരാവസ്ഥയെത്തുടർന്നുള്ള പ്രതിപക്ഷങ്ങളുടെ ഏകീകരണമായിരുന്ന കോൺഗ്രസ്സിനെതിരായുള്ള സുപ്രധാനമായ ആദ്യത്തെ ചുവടുവയ്പ്. ഈ കൂടിച്ചേരലിൽ മതമൗലിക വാദികളും ഇടതുപക്ഷങ്ങളും കാലുമാററക്കാരുമൊക്കെ ഇന്ദിരാ വിരോധമെന്ന ഫോർമുലയിൽ യോജിപ്പ്ക്കുകയുണ്ടായി. അനിവാര്യമായ ഈ പരിമിതികൊണ്ടുതന്നെ യോജിപ്പിലെത്തിയ അതേ വേഗത്തിൽ അത് ശിഥിലമാവുകയും ചെയ്തു. പിന്നീടുള്ള ഒരു വ്യാഴവട്ടക്കാലത്തെ രാഷ്ട്രീയ ഏകീകരണങ്ങളും പിളർപ്പുകളും ഈ കക്ഷികളെ കൊണ്ടെത്തിച്ചതാകട്ടെ രാജീവ് വിരോധത്തിൻെറ പേരിലാണ്. ഈ കൂടിച്ചേരലിൻെറ പ്രതിഫലനമായിരുന്നല്ലോ ബി.ജെ.പിയും ഇടതുപക്ഷവും പിന്തുണ നൽകിയ വി.പി. സിംഗ് മന്ത്രിസഭ.

ഉപരി വിപ്ളവമായ ഈ സഖ്യത്തിൻെറ ആത്മാർത്ഥതയില്ലായ്മയാണ് സിംഗ് മന്ത്രിസഭയുടെ പതനത്തിനു വഴിതെളിച്ചതും.

എന്നാൽ ഈ പ്രക്രിയകൾക്കെല്ലാം സമാന്തരമായി സംഭവിച്ചത് വർഷങ്ങളായുള്ള കോൺഗ്രസ്സിൻെറ സാമൂഹ്യാടിത്തറയുടെ ഒലിച്ചുപോക്കായിരുന്നു. ന്യൂന പക്ഷങ്ങളും പിന്നോക്കവിഭാഗങ്ങളും ദളിതുകളും ചേർന്നുള്ള വോട്ടു ബാങ്കായിരുന്നു കോൺഗ്രസ്സിൻെറ സാമൂഹികാടിത്തറയെ നിലനിർത്തിയിരുന്നത്.

ഈ യാഥാർത്ഥ്യം തങ്ങളിൽനിന്ന് കൈവിട്ടുപോയെന്ന് കോൺഗ്രസ്സുകാരൻപോലും വൈമനസ്യത്തോടെ അംഗീകരിക്കുന്നുണ്ട്. പിന്നോക്ക—ന്യൂനപക്ഷങ്ങളുടെ താൽപ്പര്യത്തിനുവേണ്ടി എന്തുവിട്ടുവീഴ്ചയ്ക്കും തയാറാണെന്ന് എ.കെ. ആൻറണിക്ക് ആവർത്തിച്ചു പറയേണ്ടിവരുന്നത് കോൺഗ്രസ്സിൻെറ ദുരന്തത്തെയാണ് പ്രതിഫലിപ്പിക്കുന്നത്.

മണ്ഡൽ—മസ്ജിദ് പ്രശ്നങ്ങളിൽ വി.പി.സിംഗും ഇടതുപക്ഷ കക്ഷികളും ചേർന്നവലംബിച്ച സമീപനംമൂലം രാജനീതിയുടെ പിന്നാമ്പുറത്തു മാത്രമായി നിന്നിരുന്ന ഈ ശാക്തിക ചേരി തിരഞ്ഞെടുപ്പിലെ നിയാമക ശക്തിയാക്കി മാറിയിരിക്കുകയാണ്. തൊണ്ണൂററി ഒന്നിലെ രാഷ്ട്രീയത്തേയും നടക്കാനിരിക്കുന്ന തിരഞ്ഞടുപ്പിനേയും വ്യത്യസ്തമാക്കുന്നതും ഇതുതന്നെ.

ഡെൽഹിയിലെ അധികാരത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽ രാഷ്ട്രീയ കക്ഷികൾ നിർണ്ണായക പ്രശ്നങ്ങളുടെ പേരിൽ ഏററുമുട്ടുന്നതും ഇതാദ്യമായാണ്. സാമൂഹ്യ നീതി, മതേതരത്വം, അധികാര വികേന്ദ്രീകരണം എന്നീ മൂന്നു പ്രശ്നങ്ങളിൽ ദേശീയ മുന്നണി കൈക്കൊണ്ട നിലപാടിനെ കോൺഗ്രസ്സിനും ഭാരതീയ ജനതാ പാർട്ടിക്കും അവഗണിക്കാനോ, കണ്ടില്ലെന്നു നടിക്കാനോ കഴിയുന്നില്ല. സ്റ്റെബിലിററിയെന്ന കോൺഗ്രസ്സിൻെറ മുദ്രാവാക്യവും ബി.ജെ.പിയുടെ രാമനും ഒരർത്ഥത്തിൽ ഈ യാഥാർത്ഥ്യത്തിനു മുന്നിൽ പകച്ചു നില്ക്കുകയാണ്.

താൽക്കാലിക മുദ്രാവാക്യങ്ങളിലും മാന്ത്രിക ഫോർമുലകളിലുംമാത്രം അഭയം തേടിയിരുന്ന ഇന്ത്യൻ രാഷ്ട്രീയ കക്ഷികളെ പ്രശ്നാധിഷ്ഠിത ഏററുമുട്ടലിലേക്ക് നയിക്കാൻ കഴിഞ്ഞത് ദേശീയ മുന്നണിയുടെ ഒരു നേട്ടമാണ്. പക്ഷേ, രാഷ്ട്രീയത്തിൻെറ അടിത്തട്ടിൽ നടക്കുന്ന വൈരുദ്ധ്യങ്ങളുടെ ഏററുമുട്ടലുകളെത്തുടർന്നുള്ള ധ്രുവീകരണം ഇനിയും അതിൻെറ പൂർണ്ണതയിലെത്തിയിട്ടില്ല. അങ്ങനെ കരുതാൻ നേരവുമായിട്ടില്ല.

ദേശീയ മുന്നണിയിലെ ഘടകകക്ഷികളും നേതാക്കളും തമ്മിലുള്ള വ്യക്തിനിഷ്ടമായ ദപാരുകൾ വ്യക്തമാക്കുന്നത് ഇനിയും പൂർത്തിയായിട്ടില്ലാത്ത ധ്രുവീകരണത്തെത്തന്നെയാണ്. മുന്നണിയിലെ പ്രധാന ഘടകകക്ഷിയായ ജനതാദളിലെ കുടിപ്പകകളെ നിസാരമായി തള്ളിക്കളയാവുന്നതല്ല. വി.പി. സിംഗിൻെറ പ്രഭാവലയത്തിൽ മാത്രമേ എല്ലാവർക്കും എം.പി.യാകാനാവൂ എന്ന യാഥാർത്ഥ്യം പാർട്ടിക്കുള്ളിലെ ശത്രുക്കൾ പോലും അംഗീകരിക്കുന്നതിനിടയിലും, അദ്ദേഹത്തെ നിഷ്പ്രഭനാക്കാനുള്ള അങ്കംവെട്ടലും അരങ്ങേറുന്നുണ്ട്.

ചരൺസിംഗ് രാഷ്ട്രീയത്തിൻെറ പൈതൃകം പേറുന്ന അജിത് സിംഗും, അരുൺനെഹ്രുവിനെപ്പോലുള്ള രാഷ്ട്രീയ ശകുനികളും എയർ കണ്ടീഷൻെറ ശീതളതയിലിരുന്ന് സോഷ്യലിസ്ററ് മോഹങ്ങൾ നെയ്തുകൂട്ടുന്ന ജോർജ് ഫെർണാണ്ടസുമൊക്കെ ചേർന്നുള്ള സഖ്യം ചേരലാണ് ജനതാ ദളിൽ വി.പിയ്ക്കെതിരെ കലാപക്കൊടി ഉയർത്തുന്നത്. ഇവർക്കു തുണയായി ഒറീസയിലെ ബിജു പട്നായിക്കിലെ പ്രായാധിക്യത്തിൻെറ ചപലതകളുമുണ്ട്. ദേശീയ മുന്നണിയിലെ പ്രധാന കക്ഷിയായി നിലകൊളളുന്ന ജനതാദളിന് ഒരു ഘടനാരൂപംതന്നെ മെനഞ്ഞെടുക്കാനവാത്തതും ഇതൊക്കെക്കൊണ്ടാണ്.

ഇന്ദിരാഗാന്ധിയെപ്പോലെുള്ള പാർട്ടിക്കുള്ളിൽ സേഛ്ചാധിപതിയായിട്ടാണ് വി.പി. സിംഗ് പെരുമാറുന്നുവെന്ന ആരിഫിൻേറയും അജിത്തിൻേറയുമൊക്കെ പരാതികൾക്കു വിരാമമിട്ടത് പെട്ടെന്നുള്ള തിരെഞ്ഞടുപ്പ് പ്രഖ്യാപനമാണ്.വിലപേശി മറുകണ്ടം ചാടാനുള്ള കരുത്ത് തങ്ങൾക്കില്ലെന്ന് അറിയാവുന്നതുകൊണ്ട് മാത്രം അവർ ഒതുങ്ങിക്കൂടി നില്ക്കയാണിപ്പോൾ.

ദേശീയ മുന്നണി രാഷ്ട്രീയത്തിലെ സജീവ ഘടകങ്ങളായ വിവിധ പ്രദേശിക പാർട്ടികളും ജനതാ ദളും തമ്മിൽ പല കാര്യങ്ങളിലും അഭിപ്രായയൈക്യമില്ല. തെലുങ്കുദേശം, ഡി.എം.കെ, ആസാം ഗണ പരിഷത്ത് എന്നി പ്രാദേശിക പാർട്ടികൾ അതത് പ്രദേശങ്ങളിൽ കൈക്കൊണ്ടിരിക്കുന്ന സമീപനങ്ങളിൽ രൂക്ഷമായ വിയോജിപ്പ് ദേശീയ മുന്നണിയെ എവിടെ കൊണ്ടെത്തിക്കുമെന്ന് അറിഞ്ഞുകൂട.

സിനിമ രാഷ്ട്രീയത്തിൻെറ വിഭ്രാന്തികളിൽനിന്നു മോചനം നേടിയിട്ടില്ലാത്ത രാമറാവുവിൻെറ താൽപ്പര്യങ്ങൾ, ദേവിലാലിൻെറ മലക്കം മറിച്ചിലുകൾ പോലെ ഭാവിയിൽ ദേശീയ മുന്നണിക്ക് വിനയാകുമോ എന്ന ആശങ്കയും നിലനില്ക്കുന്നുണ്ട്. ഡെൽഹിയിലെ അധികാരത്തിനെതിരായുള്ള ഡി.എം.കെയുടെയും ആസ്സാം ഗണപരിഷത്തിൻേറയും അയവില്ലാത്ത സമീപനങ്ങൾ ഇനിയും ബാക്കി നില്ക്കുകയാണ്.

രാഷ്ട്രപതിയെ ഇമ്പിച്ച് ചെയ്യണമെന്ന് കരുണാനിധി പറഞ്ഞതും, ആസാമിന് സ്വയം നിർണ്ണായവകാശം വേണമെന്ന തരത്തിലുള്ള എ.ജി.പിയുടെ പ്രമേയവും മുന്നണിക്കു തലവേദനയുണ്ടാക്കുന്നതാണ്.

മുന്നണിയുടെ പ്രധാന സഖ്യകക്ഷികളായ ഇടതുപക്ഷങ്ങൾ തമ്മിൽ, വിശേഷിച്ച് മാർക്സിസ്ററ് പാർട്ടി ചില പ്രധാന പ്രശ്നങ്ങളിൽ രൂക്ഷമായി വിയോജിച്ച് നില്ക്കയാണ്. പഞ്ചാബിൽ തിരഞ്ഞെടുപ്പ് വേണമെന്ന് ദേശീയ മുന്നണി പറയുമ്പോൾ സി.പി.എം നഖശിഖാന്തം ഇതിനെ എതിർക്കുകയാണ്. മണ്ഡൽ റിപ്പോർട്ടിൻെറ കാര്യത്തിൽ വി.പി.യുടെ നിലപാടിനോട് സി.പി.എമ്മിന് ഇനിയും പൂർണ്ണമായ യോജിപ്പില്ല.

എന്നാൽ മണ്ഡലിൻെറ കാര്യത്തിൽ



സി.പി.ഐ.യുടെ സമീപനം കുറേക്കൂടി യാഥാർത്ഥ്യബോധത്തോടെയുള്ളതാണെന്നതു ശ്രദ്ധേയമാണ്.

വിവിധ കോണുകളിൽനിന്നുള്ള സമ്മർദ്ദങ്ങളേയും പ്രതി സമ്മർദ്ദങ്ങളേയും ദേശീയ മുന്നണി എങ്ങനെ അതിജീവിക്കുമെന്നതിനെ ആശ്രയിച്ചാണ് അനിവാര്യമായ ധ്രുവീകരണം ഒരു യാഥാർത്ഥ്യമാകുന്നത്. വി.പി. സിംഗിന്റെ ജയാപജയങ്ങളെ നിർണ്ണയിക്കുന്ന സുപ്രധാന ഘടകങ്ങളും ഇതാണ്.

രാഷ്ട്രീയ അടിത്തറയുള്ള ധ്രുവീകരണം ചരിത്രപരമായ അനിവാര്യതയാണെന്ന് വി.പി. സിംഗിന്റെ ആവർത്തിച്ചുള്ള പ്രഖ്യാപനങ്ങളാണ് അദ്ദേഹത്തെ മററുള്ളവരിൽ നിന്ന് വ്യത്യസ്തനാക്കുന്നത്. ഈ യാഥാർത്ഥ്യബോധത്തിന്റെ തനിമയാണ് പോരാട്ടങ്ങളെ ചുമലിലേററാനുള്ള ത്രാണി വി.പി. സിംഗിന് നൽകുന്നതും. അതിലൂടെ ദേശീയ മുന്നണിയും ഇന്ത്യൻ രാഷ്ട്രീയത്തിന്റെ നിർണ്ണായക ശക്തിയായി ഉരുത്തിരിയുന്നു.

*ഏറെ കാലത്തിനുശേഷം ആദ്യമായാണ് ഇന്ത്യയിലെ വോട്ടറൻമാർ നിഷേധാത്മകമായി വോട്ട് ചെയ്യാതിരിക്കുന്നത്. മാറ്റത്തിനു വേണ്ടിയുള്ള പോസിറ്റീവ് വോട്ടാണ് ഞങ്ങൾക്ക് ലഭിക്കുക—മധു ദന്താവതെ.*



മധു ദന്തവതെ

## മധു ദന്താവതെ

ഒരു രാഷ്ട്രീയ സ്വത്വത്തിനുവേണ്ടിയുള്ള രാഷ്ട്രത്തിന്റെ അന്വേഷണം ഇന്ന് എത്തിനില്ക്കുന്നത് ദേശീയ മുന്നണി ഇടതുപക്ഷ സഖ്യത്തിലാണെന്ന് ജനതാ ദളിലെ പ്രമുഖ നേതാവായ മധു ദന്തവതെ പറയുന്നു.

അദ്ദേഹം തുടർന്നു: സാമൂഹ്യ നീതിയെന്ന ആശയത്തെ കേന്ദ്രസ്ഥാനത്ത് എത്തിച്ചതു വഴി തികച്ചും വ്യത്യസ്തമായ രാഷ്ട്രീയാന്തരീക്ഷമാണ് ദേശീയ മുന്നണി ജനമനസ്സിൽ ഉണ്ടാക്കിയിരിക്കുന്നത്.

സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവർക്ക് കൂടുതൽ അവസരങ്ങൾ നൽകാനും, സാമൂഹ്യമായി പിന്നോക്കാവസ്ഥ നേരിടുന്നവർക്ക് മുൻഗണന നൽകാനുമുള്ള സന്ദേശമാണ് ദേശീയ മുന്നണി മുന്നോട്ടുവയ്ക്കുന്നത്. അധികാരവികേന്ദ്രീകരണത്തിലൂടെ ജനാധിപത്യത്തിനു പുതിയ രൂപഭാവം നൽകാനുള്ള ഈ കാൽവയ്പ് ഇന്ത്യയുടെ മുഖച്ഛായതന്നെ മാററുമെന്ന കാര്യത്തിൽ തർക്കം വേണ്ട. കേവലമായ ഒരു ജനപ്രിയ മുദ്രാവാക്യമല്ലിത്.

ദന്തഗോപുര രാഷ്ട്രീയത്തിന്റെ കാലം കഴിഞ്ഞുവെന്നുള്ളതിന്റെ ചൂണ്ടുപലകയാണല്ലോ കേരളത്തിലെ ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിലെ ഇടതുപക്ഷ ദേശീയ മുന്നണി സഖ്യത്തിന്റെ വിജയം. സാമൂഹ്യനീതിയെക്കുറിച്ചുള്ള ഈ വെളിപാടുകൾ വോട്ടുതേടാനുള്ള ഒരു മാന്ത്രിക മുദ്രാവാക്യം മാത്രമല്ലേ എന്ന ചോദ്യത്തിനുത്തരമായാണ് ദന്താവതെ ഇക്കാര്യം സൂചിപ്പിച്ചത്.

സാമ്പത്തിക സാമൂഹ്യ രംഗങ്ങളിൽ നിലനിന്നിരുന്ന നെഹ്രുവിയൻ മാതൃകയുടെ നിരാകരണമാണോ ഈ മാററത്തിലൂടെ ഉദ്ദേശിക്കുന്നത്?

മാതൃകകളെ സ്വീകരിക്കുകയോ നിരാകരിക്കുകയോ എന്നതല്ല പ്രശ്നം. ഈ രീതികളിൽ എനിക്ക് താൽപ്പര്യമില്ല. ഇതുവരെ ഇല്ലാത്ത ഒരു പുതിയ സ്ഥിതിവിശേഷം ഉരുത്തിരിയുന്നു എന്നതാണ് യാഥാർത്ഥ്യം. അതിനെ മനസ്സിലാക്കുകയും പരിഹരിക്കുകയുംമാണ് വേണ്ടത്. ഒരുപക്ഷേ, നെഹ്രുവിന്റെ കാലത്തു സാമൂഹ്യമായ പ്രശ്നങ്ങൾ ഇത്രകണ്ട് രൂക്ഷമല്ലായിരുന്നിരിക്കാം.

അതിന്റെ അർത്ഥം നെഹ്രുവിന് തെററുപററിയെന്നോ, നെഹ്രുവിനെ നിരാകരിക്കണമെന്നോ അല്ല. മറ്റൊരു ഉദാഹരണം പറഞ്ഞാൽ ചേരിചേരായ്മയുടെ നെടുംതൂണായിരുന്ന നെഹ്രുവിന്റെ റോളിന് ഇന്നും വിദേശബന്ധങ്ങളിൽ അങ്ങേയററം പ്രസക്തിയുണ്ട്.

ഇന്ദിരാഗാന്ധിയുടെ മാതൃകയാണ് വി.പി. സിംഗും പിന്തുടരുന്നതെന്ന ജനതാദളിലെ ഒരു പററം ആൾക്കാരുടെ വിമർശനത്തെക്കുറിച്ച്.....

ഈ ആരോപണത്തിന് പ്രസക്തിയില്ല. വി.പി. സിംഗ് പഴയൊരു കോൺഗ്രസ്സുകാരനായതുകൊണ്ട് ഇന്ദിരാഗാന്ധിയുടെ രാഷ്ട്രീയ പൈതൃകം പേറുന്നുവെന്ന് ഞാൻ കരുതുന്നില്ല. ഞാൻ മനസ്സിലാക്കിയടത്തോളം അദ്ദേഹം തികഞ്ഞ ഒരു ജനാധിപത്യവാദിയാണ്.

വരുന്ന തിരഞ്ഞെടുപ്പിൽ ദേശീയ മുന്നണി സഖ്യം അധികാരത്തിലേറുമെന്ന ആത്മവിശ്വാസത്തിന്റെ അടിസ്ഥാനമെന്താണ്?

ഔപചാരികമായ വിദ്യാഭ്യാസമില്ലെങ്കിലും ഇന്ത്യയിലെ വോട്ടറന്മാർ അങ്ങേയററം രാഷ്ട്രീയ വിവേകമുള്ളവരാണ്.

ഇന്ത്യൻ ചരിത്രത്തിലെ ഏററവും ഭീകരമായ വർഗ്ഗീയ അസ്വസ്ഥതയ്ക്കു തൊട്ടുപിന്നാലെയാണ് 1952-ലെ പൊതുതിരഞ്ഞെടുപ്പ് നടക്കുന്നത്. അന്ന് അഖിലേന്ത്യാ വ്യാപകമായി സംഘടനാശേഷിയുണ്ടായിരുന്ന കോൺഗ്രസ്സ് അധികാരത്തിൽ വന്നു.

1971-ൽ ഇന്ദിരാഗാന്ധിയുടെ പുരോഗമന സമീപനത്തിനും 77-ൽ അടിയന്തരാവസ്ഥയ്ക്കെതിരേയും, 89 ൽ ഉന്നതങ്ങളിലെ അഴിമതിക്കെതിരേയും അവർ കൃത്യമായി വിധി പറഞ്ഞു. '89-ൽ അവർ കാണിച്ച ഏക തെററ് കൃത്യമായ ഭൂരിപക്ഷം ആർക്കും നൽകിയില്ലെന്നതാണ്. ഇത്തവണ അതാവർത്തിക്കുന്നില്ല.

ബി.ജെ.പി കോൺഗ്രസ് കക്ഷികളെക്കാൾ ദേശീയ മുണിക്കു വ്യക്തമായ രാഷ്ട്രീയ മുൻതൂക്കമുണ്ട്. കോൺഗ്രസ്സിന് കഴിഞ്ഞതവണ ലഭിച്ച 194 സീററുകളിൽ 110 സീററുകൾ ദക്ഷിണേന്ത്യയിൽനിന്നാണ്. ഇത്തവണ കോൺഗ്രസ്സിന് അവിടെ നിന്ന് കനത്ത തിരിച്ചടി ഉണ്ടാകും. യു.പി. ബീഹാർ തുടങ്ങിയ സംസ്ഥാനങ്ങളിൽ നിന്ന് ദേശീയ മുന്നണി സഖ്യം ഇപ്പോൾത്തന്നെ മററ് പാർട്ടികളെ അപേക്ഷിച്ച് ബഹുദൂരം മുന്നിലാണ്.

ഏറെക്കാലത്തിനുശേഷം ഇതാദ്യമായിട്ടാവും ഇന്ത്യയിലെ വോട്ടറന്മാർ നിഷേധാത്മകമായി വോട്ട് ചെയ്യാതിരിക്കുന്നത്. മാററത്തിനുവേണ്ടിയുള്ള പോസിററീവ് വോട്ടാണ് ഞങ്ങൾക്ക് ലഭിക്കുക. അദ്ദേഹം പറഞ്ഞു.

## സുരേന്ദ്രമോഹൻ

ജനതാ ദളിന്റെ ആശയാടിത്തറയ്ക്ക് രൂപം നല്കിയവരിൽ പ്രമുഖനായ സുരേന്ദ്രമോഹൻ, ബീഹാറിൽ നിന്നുള്ള പഴയകാല സോഷ്യലിസ്ററ് നേതാവാണ്. സെൻട്രിസ്റ്റ് കക്ഷിയെന്ന നിലയിലുള്ള ജനതാദളിന്റേയും ദേശീയ മുന്നണിയുടേയും വളർച്ചയെക്കുറിച്ചാണ് സുരേന്ദ്രമോഹൻ വിലയിരുത്തുന്നത്.

കഴിഞ്ഞ പതിനഞ്ചുവർഷങ്ങളായി, പ്രത്യേകിച്ചും എൺപതുകൾക്കുശേഷം കോൺഗ്രസ് അതിന്റെ പരമ്പരാഗതമായ രീതിയിൽ നിന്നുമാറി ഹിന്ദുമതപ്രീണനത്തിലേക്ക് തിരിഞ്ഞു. രാജീവ്ഗാന്ധി ഇതിൽനിന്ന് ഒരുപടികൂടി മുന്നോട്ടുപോയി. അതായത് സ്വതന്ത്ര പാർട്ടിയുടെ സാമ്പത്തിക നയങ്ങൾകൂടി ഏറ്റെടുത്തു. സ്വകാര്യവല്ക്കരണം, സമത്വത്തിനു പകരമായി കാര്യക്ഷമത എന്നിവയായി കോൺഗ്രസ്സിന്റെ മുഖമുദ്ര. ഇന്ദിരാഗാന്ധിയുടേയും രാജീവ് ഗാന്ധിയുടേയും ഈ തന്ത്രം പഴയ ജനസംഘത്തിന്റെ ഇന്നത്തെ രൂപമായ ബി.ജെ.പിയെ കൂടുതൽ കർക്കശമായ ഒരുനിലപാടിലേക്കെത്തിച്ചു.





കഴിഞ്ഞ തിരഞ്ഞെടുപ്പുകാലത്ത് അയോദ്ധ്യയിൽവച്ച് രാമരാജ്യം സ്ഥാപിക്കുമെന്ന രാജീവ്ഗാന്ധിയുടെ പ്രസംഗം കോൺഗ്രസിൽ വന്നമാററത്തിന്റെ പ്രകടിതരൂപമായിരുന്നു.

ദേശീയ മുന്നണിയുടെ ഭരണകാലത്ത്, കോൺഗ്രസ് പാരമ്പര്യത്തിൽനിന്ന് വഴുതിമാറിക്കൊണ്ടാണ് അവർ മണ്ഡൽ റിപ്പോർട്ടിനെ എതിർത്തത്.

സംവരണം സാമ്പത്തികാടിസ്ഥാനത്തിൽ വേണമെന്ന് ഒളിഞ്ഞും തെളിഞ്ഞും പറയുന്നത് ഭരണഘടനയിലെ ബന്ധപ്പെട്ട വകുപ്പുകളുടെ ലംഘനമാണ്. പട്ടികജാതി-വർഗ്ഗങ്ങളെക്കൂടി കോൺഗ്രസ്സിൽ നിന്നകററാനാണ് ഈ സമീപനം ഇടയാക്കിയത്. സെൻട്രിസ്റ്റ് ശക്തിയെന്ന നിലയിലുള്ള കോൺഗ്രസ്സിന്റെ ഈ ശൂന്യതയിൽ നിന്നാണ് ദേശീയ മുന്നണി ഉരുത്തിരിഞ്ഞുവന്നത്. ഇന്ത്യയിലെ ഇന്നത്തെ രാഷ്ട്രീയ സാഹചര്യം മദ്ധ്യവർത്തി രാഷ്ട്രീയത്തിനുതന്നെ ഒരു മാററം ആവശ്യപ്പെടുന്നു. കോൺഗ്രസ് നിലനിർത്തിയിരുന്ന സ്റ്റാറ്റസ് കോമൂലം രാഷ്ട്രീയ സാമൂഹ്യ സാമ്പത്തിക മേഖലയിലുണ്ടാക്കിയ മുരടിപ്പിൽ ഒരു മാററം അനിവാര്യമായിത്തീർന്നിരിക്കുന്നു.

ജനാധിപത്യ സ്ഥാപനങ്ങളുടെ ഘടനയ്ക്കും രൂപത്തിനും വ്യതിയാനം ഉണ്ടാകണമെന്ന് പ്രേരിപ്പിക്കുന്ന അവസ്ഥയിലേക്കാണ് ഈ പ്രക്രിയ നീങ്ങുന്നത്.

സെൻട്രിസ്റ്റ് ശക്തിയെന്ന നിലയിൽ കോൺഗ്രസ്സിന് ചരിത്രപരമായ ഒരു പശ്ചാത്തലമുണ്ട്. എന്നാൽ ദേശീയ മുന്നണി അധികാരത്തിലെത്താനുള്ള താല്ക്കാലിക ഒത്തുതീർപ്പാണിതെന്നുള്ള വാദത്തെ എങ്ങനെ നേരിടുന്നു?

ഒററ നോട്ടത്തിൽ നിങ്ങളുടെ ഈ ചോദ്യത്തിനു പ്രസക്തിയുണ്ട്. ഞാനത് സമ്മതിക്കുന്നു. എന്നാൽ കഴിഞ്ഞ മൂന്നു ദശകങ്ങളായി സോഷ്യലിസ്ററ് പാർട്ടികളുടെയും വിവിധ ഗാന്ധിയൻ ഗ്രൂപ്പുകളുടേയും സാമൂഹ്യ പ്രവർത്തനത്തിന്റെ ചരിത്രം തീർച്ചയായും ഇതിന്റെ പിന്നിലുണ്ട്. വി.പി. സിംഗിനെത്തന്നെ എടുക്കുക. കോളേജ് വിദ്യാഭ്യാസ കാലത്ത് സോഷ്യലിസ്റ്റ് പ്രസ്ഥാനങ്ങളുമായി ബന്ധമുണ്ടായിരുന്ന വ്യക്തിയാണദ്ദേഹം. സർവ്വോദയം പ്രവർത്തകനുമായിരുന്നല്ലോ.

കെ.പി. ഉണ്ണികൃഷ്ണൻ, ഐ.കെ. ഗുജ്റാൾ തുടങ്ങിയവരൊക്കെ കോൺഗ്രസ്സിലെ റാഡിക്കൽധാരയെ പ്രതിനിധാനം ചെയ്തിരുന്നവരാണ്.

അജിത്‌സിംഗ്, ലാലു പ്രസാദ് യാദവ്, ശരദ് യാദവ് എന്നിവരെല്ലാംതന്നെ അറുപതുകളിൽ ഉയർന്നുവന്ന കർഷക രാഷ്ട്രീയത്തിന്റെ വക്താക്കളാണ്.

ജനതാദളിൽ ഇന്ന് നിലനില്ക്കുന്ന ചേരിപ്പോരുകൾ അത്രകണ്ട് രൂക്ഷമല്ല. ആശയപരമായ ഏററുമുട്ടലെന്നതിനുപരി വൈയക്തികം മാത്രമാണ്. എന്തായാലും 1989-നെക്കാൾ ചേരിപ്പോരുകൾ വളരെ കുറഞ്ഞിട്ടുണ്ട്. പിന്നെ, അധികാരത്തിലെത്താൻ വേണ്ടി ബി.ജെ.പീയുടെ ഭാരംകൂടി ചുമക്കേണ്ട ബാദ്ധ്യത ഇന്നു ഞങ്ങൾക്കില്ല.



സുരേന്ദ്ര മോഹൻ

*ജനതാദളിലെ ചേരിപ്പോരുകൾ ആശയപരം എന്നതിനുപരി വൈയക്തികമാണ്. 89-നേക്കാൾ ചേരിപ്പോരുകൾ വളരെ കുറഞ്ഞിട്ടുമുണ്ട്. പിന്നെ, അധികാരത്തിലെത്താൻ വേണ്ടി ബി.ജെ.പി.യുടെ ഭാരം കൂടി ചുമക്കേണ്ട ബാദ്ധ്യത ഇന്നു ഞങ്ങൾക്കില്ല—സുരേന്ദ്ര മോഹൻ.*

ഇന്ത്യയിലെ വിവിധ ഭാഗങ്ങളിൽ നിലനില്ക്കുന്ന രാഷ്ട്രീയവും സാമൂഹികമായ അസ്വസ്ഥതകൾ ഏതു നിമിഷവും പൊട്ടിത്തെറിച്ചേക്കാം. ദീർഘകാലാടിസ്ഥാനത്തിലുള്ള പരിഹാരമാർഗ്ഗങ്ങളിലൂടെ മാത്രമേ പഞ്ചാബ്, കാശ്മീർ പ്രശ്നങ്ങൾക്ക് ശമനമുണ്ടാകൂ. അതിലൂടെ മാത്രമേ സ്ഥിരതയും ഇന്ത്യയ്ക്ക് നേടാനാവുകയുള്ളൂ. 'സ്റ്റെബിലിററി ഈസ് നോട്ട് ലിമിററഡ് ടു ദിസ് ഓർ ദാററ് ഗവൺമെൻറ്' കോൺഗ്രസിന്റെ സ്റ്റെബിലിററിവാദം പുറംപൂച്ചാണ്. ഒരുതരം സ്റ്റാറ്റസ്കോ നിലനിർത്തലാണ്. നിരന്തരമായ സാമൂഹ്യ മാററത്തിലൂടെ മാത്രമേ യഥാർത്ഥമായ ഭരണസ്ഥിരത കൈവരുത്താനാവൂ.

അധികാരമത്രയും ദൽഹിയിൽ കേന്ദ്രീകരിച്ചത് കോൺഗ്രസാണ്. കോൺഗ്രസ് ഭരണകാലത്ത് 356-ാം വകുപ്പ് ഉപയോഗിച്ച് എഴുപത്തഞ്ചു തവണ വിവിധ സംസ്ഥാന സർക്കാറുകളെ പിരിച്ചുവിട്ടിട്ടുണ്ട്.

ഇതിന്റെ അടിസ്ഥാനത്തിലാണ് കേന്ദ്ര സംസ്ഥാനബന്ധങ്ങളിൽ മാററം വേണമെന്ന് ഞങ്ങൾ ആവശ്യപ്പെടുന്നത്. 356-ാം വകുപ്പിനെ കാലോചിതമായി പരിഷ്കരിക്കണമെന്ന് പറയാനുള്ള തന്റേടം കോൺഗ്രസ് ഇന്നുവരെ കാണിച്ചിട്ടില്ല.

## എസ്സ്.ആർ. ബൊമ്മെ

ദേശീയ മുന്നണി-ഇടതുപക്ഷ സഖ്യം, തിരഞ്ഞെടുപ്പിൽ വൻവിജയം നേടുമെന്ന ആത്മവിശ്വാസത്തിലാണ് ജനതാദൾ അദ്ധ്യക്ഷനായ എസ്സ്.ആർ. ബൊമ്മെ. പിറവി മുതൽ വേട്ടയാടിയിരുന്ന ഗ്രൂപ്പ് വഴക്കുകളിൽ നിന്ന് ജനതാദൾ പൂർണ്ണമായും വിമുക്തമാണെന്നും അദ്ദേഹം അവകാശപ്പെടുന്നു. ബൊമ്മെയുമായി നടത്തിയ കൂടിക്കാഴ്ചയിൽ നിന്ന്:

തിരഞ്ഞെടുപ്പിൽ വിജയിക്കുകയെന്ന താങ്കളുടെ ആത്മവിശ്വാസത്തിന്റെ അടിസ്ഥാനമെന്താണ്.

പ്രധാനമന്ത്രിപദത്തിൽ നിന്നുള്ള വി.പി. സിംഗിന്റെ രാജി ഇതുവരെയുണ്ടാവാത്ത ഒരു രാഷ്ട്രീയ ധ്രുവീകരണത്തിന് തുടക്കമിട്ടിട്ടുണ്ട്. അധികാരവികേന്ദ്രീകരണം, ജനാധിപത്യ സംരക്ഷണം മതേതരത്വം, സാമൂഹ്യനീതി എന്നീ പ്രശ്നങ്ങളിലധിഷ്ഠിതമായി ഇതാദ്യമായാണ് ഒരു രാഷ്ട്രീയസഖ്യം ഉരുത്തിരിഞ്ഞുവന്നിട്ടുള്ളത്. മറുഭാഗത്ത് കോൺഗ്രസ്സും, ബി.ജെ.പിയും മാററത്തിന് എതിരായി നില്ക്കുന്നു. ഈ രണ്ടു കൂട്ടരും, വർഗ്ഗീയകക്ഷികളാണെന്നാണ് എന്റെ അഭിപ്രായം.

ഭരണസ്ഥിരതയെന്ന കോൺഗ്രസ്സിന്റെ മുദ്രാവാക്യത്തെ എങ്ങനെ നേരിടും.

അതിനെ നേരിടേണ്ട ആവശ്യം തന്നെയില്ല. അത്ര ദുർബലമായിത്തീർന്ന ഒരു മുദ്രാവാക്യമാണത്. പഞ്ചാബ്, കാശ്മീർ എന്നീ സ്റ്റേറ്റുകളിലെ സ്ഥിതികൾക്കു മാത്രമല്ല, ഇന്നത്തെ വർഗ്ഗീയ രാഷ്ട്രീയത്തിന്റേയും ഉത്തരവാദിത്തം കോൺഗ്രസ്സിനു മാത്രമാണ്.



നെഹ്റു കുടുംബത്തിൽ മാത്രമായി അധികാരം നിലനിർത്തുന്നതിനുവേണ്ടി, ഇന്ദിരാഗാന്ധി സ്വന്തം പാർട്ടിയിലെ പ്രബലന്മാരെ ഒതുക്കുകയായിരുന്നു. കഴിഞ്ഞ പതിനഞ്ചുവർഷത്തിനിടയിൽ അഞ്ചുകൊല്ലം തുടർച്ചയായി അധികാരത്തിലിരുന്ന എത്ര കോൺഗ്രസ്സ് മുഖ്യമന്ത്രിമാരുണ്ട്. കോൺഗ്രസ്സിൻെറ ഭരണസ്ഥിരതയെന്ന മുദ്രാവാക്യം അവർക്കു തിരിച്ചടിയാവുകയേയുള്ളൂ.

ജനതാദൾ അധികാരത്തിലിരുന്ന കാലമത്രയും സുസ്ഥിരതയുള്ള ഭരണം കാഴ്ചവയ്ക്കുകയുണ്ടായി. 77-ൽനിന്നും, വ്യത്യസ്തമായി, ഇത്തവണ, ഒററയ്ക്ക് ഞങ്ങൾക്ക് ഭൂരിപക്ഷമില്ലായിരുന്നു എന്ന വസ്തുതകൂടി കണക്കിലെടുക്കണം. പിന്നെ 77-ലേതുപോലെ പാർട്ടിക്കുള്ളിൽ ഭിന്നിപ്പുണ്ടായി അധികാരത്തിൽനിന്നും പുറത്തുപോവുകയായിരുന്നില്ല. മറിച്ച് വ്യക്തമായ ചില തത്വങ്ങളുടെ പേരിൽ ഒരു നിലപാടെടുത്ത് അധികാരം ഉപേക്ഷിക്കുകയായിരുന്നു ഞങ്ങൾ.

ജനതാദളിൽ ഇപ്പോഴും തുടരുന്ന, ഗ്രൂപ്പു വഴക്കുകൾ, ഈ പാർട്ടിയെപ്പററി ഇപ്പോഴും, ആശങ്കയുണർത്തുന്നു. പ്രത്യേകിച്ചും, പാർട്ടിയുടെ അറുപതുശതമാനം സ്ഥാനങ്ങൾ പിന്നോക്കക്കാർക്ക് നല്കണമെന്ന വി.പി. സിംഗിൻെറ പ്രഖ്യാപനം പാർട്ടിക്കുള്ളിൽ വിമർശനത്തിനിടയാക്കിയിട്ടുണ്ടല്ലോ?

നിങ്ങൾ പറയുന്ന രീതിയിലുള്ള ഗ്രൂപ്പുവഴക്കുകൾ ജനതാദളിൽ ഇല്ല. ദേവിലാലും, കൂട്ടരും പോയതോടെ ഗ്രൂപ്പ് വഴക്കുകളുടെ കാലം കഴിഞ്ഞു. പിന്നോക്കവിഭാഗങ്ങൾക്ക് അറുപതുശതമാനം സ്ഥാനങ്ങൾ നല്കുമെന്നത് പാർട്ടിതീരുമാനമാണ്. ആരുടെയും വ്യക്തിപരമായ അഭിപ്രായമല്ല. രാമകൃഷ്ണ ഹെഗ്ഡേയുടെ നേതൃത്വത്തിലുള്ള കമ്മിററി നല്കിയ റിപ്പോർട്ട് അനുസരിച്ച് അത് നടപ്പിലാക്കും.



എസ്.ആർ. ബൊമ്മെ

*പ്രധാനമന്ത്രിപദത്തിൽ നിന്നുള്ള വി.പി. സിംഗിൻെറ രാജി ഇതുവരെയുണ്ടാവാത്ത രാഷ്ട്രീയ ധ്രുവീകരണത്തിന് തുടക്കമിട്ടിരിക്കയാണ്. അധികാര വികേന്ദ്രീകരണം, ജനാധിപത്യ സംരക്ഷണം, മതേതരത്വം, സാമൂഹ്യനീതി എന്നീ പ്രശ്നങ്ങളിൽ അധിഷ്ഠിതമായ ഒരു രാഷ്ട്രീയ സഖ്യമാണ് ഉരുത്തിരിഞ്ഞു വന്നിരിക്കുന്നത്— എസ്.ആർ. ബൊമ്മെ.*

## കെ.പി. ഉണ്ണിക്കൃഷ്ണൻ

വി.പി. സിംഗ് ഉയർത്തിവിട്ട പ്രസക്തമായ ചില പ്രശ്നങ്ങളുടെ പേരിലാണ് ഇത്തവണ തിരഞ്ഞെടുപ്പ് നടക്കുന്നത്. അതുകൊണ്ടുതന്നെ ഈ തിരഞ്ഞെടുപ്പിലെ കേന്ദ്രബിന്ദു മറേറതു രാഷ്ട്രീയ നേതാവിനെക്കാളും വിശ്വനാഥ് പ്രതാപ് സിംഗാണെന്ന് ശ്രീ. കെ.പി ഉണ്ണിക്കൃഷ്ണൻ പറയുന്നു. ഉത്തർപ്രദേശും ബീഹാറും അടങ്ങുന്ന ഗംഗാതടത്തിലെ വോട്ടർമാർ ആദ്യമായി വളരെ വ്യക്തമായ രാഷ്ട്രീയ പ്രശ്നത്തിൻെറ പേരിൽ വോട്ട് രേഖപ്പെടുത്താൻ പോവുകയാണ്. സാമൂഹ്യ മാററത്തിനുവേണ്ടിയുള്ള തരംഗംതന്നെ ഈ പ്രദേശത്ത് ശക്തമായി വീശുന്നുണ്ട്. ഈ മാററത്തിൻെറ പ്രതീകമാണ് വിശ്വനാഥ് പ്രതാപ് സിംഗ് എന്നും അദ്ദേഹം പറഞ്ഞു. അദ്ദേഹം തുടർന്നു:

ഇന്ത്യയിലെ പിന്നോക്കം നില്ക്കുന്ന ജനവിഭാഗത്തിന് ഇതാദ്യമായാണ് ദേശീയ മുഖ്യധാരയിലേക്ക് ഭാഗഭാക്കാകാനുള്ള അവസരം ലഭിക്കുന്നത്. കഴിഞ്ഞ നാല്പതു വർഷത്തിലധികമായി കോൺഗ്രസ്സിലെ തമ്പുരാക്കന്മാർ അവരെ മുഖ്യധാരയിൽ പങ്കാളിയാക്കാതെ മാററിനിറുത്തിയിരിക്കുകയായിരുന്നു. ജനാധിപത്യത്തിൻെറ നിർണ്ണായകപദവികളിലും നയരൂപീകരണത്തിലും ഇക്കൂട്ടരെയും പങ്കെടുപ്പിക്കാനുള്ള വലിയൊരു ദൗത്യമാണ് വി.പി. സിംഗ് ഏറെറടുത്തിരിക്കുന്നത്.

**താൽക്കാലിക മുദ്രാവാക്യങ്ങളിലും മാന്ത്രിക ഫോർമുലകളിലും മാത്രം അഭയം തേടിയിരുന്ന ഇന്ത്യൻ രാഷ്ട്രീയ കക്ഷികളെ പ്രശ്നാധിഷ്ഠിത ഏറ്റുമുട്ടലിലേക്ക് നയിച്ചത് ദേശീയ മുന്നണിയാണ്. പക്ഷെ ആ ഏറ്റുമുട്ടൽ രാഷ്ട്രീയ ധ്രുവീകരണത്തിന് വഴിതെളിയിക്കുമെന്ന പ്രത്യാശ ഇനിയും സഫലമായിട്ടില്ല. ആസന്നമായ തിരഞ്ഞെടുപ്പ് മത്സരം അതിന് അരങ്ങൊരുങ്ങുമോ?**

സൂര്യവെളിച്ചത്തിൽനിന്നുപോലും അകററിനിറുത്തിയിരുന്ന ജനവിഭാഗത്തിനു പ്രലോഭനങ്ങൾക്കപ്പുറത്തായി അവരുടെ അവകാശങ്ങൾ തിരിച്ചേല്പിക്കാനുള്ള കരളുറപ്പാണ് വി.പി. സിംഗ് കാണിച്ചത്.

സിംഗ് കേവലം 27 ശതമാനം സംവരണം മാത്രമല്ല നല്കിയത്. വർഷങ്ങളായി കോൺഗ്രസ് ഹരിജനപ്രേമത്തിൻെറ മറവിൽ നടത്തിയിരുന്ന ചതിയുടെയും ആത്മാർത്ഥതയില്ലായ്മയുടെയും മുഖംമൂടിയാണ് അദ്ദേഹം പൊളിച്ചുമാററിയത്.

സ്റെറബിലിററിയെക്കുറിച്ച് ഓരിയിടുന്ന കോൺഗ്രസ് (ഐ) ഈ രാജ്യത്തിൻെറ സ്ഥിരതയ്ക്ക് ഭംഗം വരുത്താനിടയാക്കിയ പ്രവൃത്തിക്കല്ലേ നേതൃത്വം നല്കിയത്. ഭരണസ്ഥിരതകൊണ്ട് കോൺഗ്രസ് (ഐ) അർത്ഥമാക്കുന്നത് ഡെൽഹിയിലെ അധികാരത്തിലിരുന്ന് അഞ്ചുവർഷം സുഭിക്ഷമായി കൊള്ളനടത്താനും അഴിമതി കാണിക്കാനുമുള്ള ലൈസൻസാണ്. ഈ സ്റെറബിലിററികൊണ്ട് നേട്ടങ്ങൾ കൊയ്യുന്നത് അംബാനിയും ടാററയും ബിർളയുമൊക്കെയാണ്. അഞ്ചുകൊല്ലം അധികാരത്തിലിരിക്കുന്ന ഈ കാട്ടുകള്ളന്മാരെക്കൊണ്ട് സാമാന്യജനത്തിന് എന്തു പ്രയോജനമുണ്ടായി എന്ന് നാം ആലോചിക്കണം.

1984 മുതൽ 1989 വരെ അധികാരത്തിലിരുന്ന രാജീവ്ഗാന്ധിയുടെ ഗവൺമെൻറ് സ്റെറബിലിററിയുടെ പേരിൽ കാണിച്ചുകൂട്ടിയ അഴിമതികളുടെ കഥകൾ ഇന്നും അവരെ വേട്ടയാടുകയല്ലേ?





ഇന്ത്യൻ ജനതയെ ജാതിയുടെ പേരിൽ ഭിന്നിപ്പിക്കാനുള്ള ഒരു തന്ത്രത്തിൻെറ ഭാഗമായിട്ടാണ് വി.പി. സിംഗ് മണ്ഡൽ കാർഡ് ഉപയോഗിക്കുന്നതെന്ന കോൺഗ്രസ് (ഐ)യുടെ ആക്ഷേപത്തെക്കുറിച്ച്?

ഇന്ത്യൻ സമൂഹത്തിൽ ഉള്ളവരും ഇല്ലാത്തവരുമെന്ന വ്യക്തമായ ചേരിതിരിവ് നിലനില്ക്കുന്നുണ്ട്. ഈ പ്രതിഭാസം ഏതെങ്കിലും വ്യക്തിയോ പാർട്ടിയോ സൃഷ്ടിച്ചതല്ല. പക്ഷേ, ഈ അസമത്വങ്ങൾ ഇല്ലാതാക്കാൻ സുചിന്തിതമായ കർമ്മപരിപാടിയും ആവശ്യമാണെന്നുള്ള വി.പി. സിംഗിൻെറ ഉൾക്കാഴ്ചയാണ് ഇന്നൊരു പുനർചിന്തയ്ക്കു വഴിതെളിച്ചത്. വിപ്ളവകരമായ ഇത്തരമൊരു ചുവടുവയ്പിന് തുടക്കം കുറിച്ചതിന് വി.പി. സിംഗിനോട് അങ്ങേയററം നന്ദിയുള്ളവരാണ് ഒന്നുമില്ലാത്ത ജനവിഭാഗം.



കെ.പി. ഉണ്ണിക്കൃഷ്ണൻ

**ദേശീയ മുന്നണിയും ഇടതുപക്ഷ പാർട്ടികളും തമ്മിലുണ്ടാക്കിയ തിരഞ്ഞെടുപ്പു സഖ്യം ഇന്ത്യൻ രാഷ്ട്രീയത്തിൽ ഗുണപരമായ മാറ്റങ്ങൾക്ക് തുടക്കം കുറിക്കുമെന്ന് കെ.പി. ഉണ്ണിക്കൃഷ്ണൻ വിശ്വസിക്കുന്നു.**

വരുന്ന തിരഞ്ഞെടുപ്പിൽ ദേശീയമുന്നണി ഇടതുസഖ്യത്തിൻെറ പ്രധാന എതിരാളി ഏതു പാർട്ടിയാണ്?

ബി.ജെ.പിയും കോൺഗ്രസ്സും ഒന്നുപോലെ അപകടകാരികളാണ്. ഈ രണ്ടു ശക്തികളും തോല്പിക്കപ്പെടേണ്ടത് അത്യാവശ്യമാണ്. കുടുംബവാഴ്ചയ്ക്കും, ഏകാധിപത്യഭരണത്തിനും നേതൃത്വം കൊടുക്കുന്ന രാജീവ് ഗാന്ധിയുടെ കോൺഗ്രസ് (ഐ)യുടെ കാപട്യങ്ങൾ തുറന്നു കാണിക്കുന്നതോടൊപ്പം ബി.ജെ.പി. ഉയർത്തുന്ന മതമൗലികവാദത്തെയും മുന്നണി എതിർക്കുന്നു. അപകടകരമായ വിധത്തിൽ ഹിന്ദുമത മൗലികവാദമുയർത്തുന്ന ബി.ജെ.പിയുടെ നിലപാടുതന്നെ നമ്മുടെ മതേതര സ്വഭാവത്തിനുള്ള കനത്ത തിരിച്ചടിയാണ്. ഇന്ത്യയിലെ ഭൂരിപക്ഷ സമുദായത്തിൽ സാമ്പത്തികമായും സാമൂഹ്യമായും മുന്നോക്കം നില്ക്കുന്ന ഒരുകൂട്ടം ആൾക്കാരുടെ പാർട്ടിയാണ് ബി.ജെ.പി. മുതലാളിത്ത പിന്തിരിപ്പൻ സ്വഭാവം പേറുന്ന ഇക്കൂട്ടരുടെ തനിസ്വഭാവമാണല്ലോ മണ്ഡൽ വിരുദ്ധ സമരകാലത്ത് പ്രകടമായത്. ജനസംഖ്യയിലെ ഭൂരിപക്ഷം വരുന്ന പാവപ്പെട്ടവരെയും സാമൂഹികമായി പിന്നോക്കം നില്ക്കുന്നവരെയും ജാതിയുടെ പേരിൽ അകററിനിർത്തുന്ന ബി.ജെ.പിയെ തിരഞ്ഞെടുപ്പിൽ തോല്പിക്കാനുള്ള ബാദ്ധ്യതയും ദേശീയമുന്നണിക്കുണ്ട്.

ദേശീയമുന്നണിയിലെ ചില ഘടക കക്ഷികൾ തമ്മിൽ നിലനില്ക്കുന്ന അഭിപ്രായ വ്യത്യാസങ്ങൾ, പ്രത്യേകിച്ച് താങ്കളുടെ പാർട്ടിയും ആസാം ഗണപരിഷത്തും തമ്മിലുള്ള തർക്കങ്ങൾ തിരഞ്ഞെടുപ്പ് വിജയസാദ്ധ്യതയ്ക്കു ദോഷമായി ഭവിക്കില്ലേ?

ആസാമിന് സ്വയംനിർണ്ണയാവകാശം വേണമെന്ന ഗണപരിഷത്തിൻെറ പ്രമേയത്തോട് ഞങ്ങൾക്കും ജനതാദളിനും കടുത്ത വിയോജിപ്പുണ്ട്. ഈ പ്രമേയം പിൻവലിക്കണമെന്ന് ദേശീയമുന്നണി പ്രിസീഡിയം അവരോട് ആവശ്യപ്പെട്ടിട്ടുണ്ട്. പ്രമേയം പിൻവലിച്ചില്ലെങ്കിൽ ഒരുമിച്ചുള്ള തിരഞ്ഞെടുപ്പു പ്രചരണവും സഖ്യവും അസാദ്ധ്യമാകുമെന്ന് സൂചിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇക്കാര്യത്തിൽ എ.ജി.പിയുടെ നിലപാട് മാററുമെന്നാണ് ഞങ്ങൾ കരുതുന്നത്.

ഇടതുപക്ഷ പാർട്ടികളും ദേശയമുന്നണിയും തമ്മിലുണ്ടാക്കിയ സഖ്യത്തെപ്പററി?

ഇന്ത്യൻ രാഷ്ട്രീയരംഗത്തെ ഗുണകരമായ മാററങ്ങൾക്കു തുടക്കം കുറിക്കുന്ന കൂട്ടുകെട്ടാണിത്. ഇടതുപക്ഷ കക്ഷികളും സെൻററിസ്ററ് കക്ഷികളും ചേർന്നുള്ള കേന്ദ്രഭരണത്തിന് ഇന്ത്യയുടെ വികസനത്തിന് കാതലായ സംഭാവനകൾ നല്കാനാവും.

അരൊക്കെ ഏതൊക്കെ സീററിൽ മത്സരിക്കുന്നു എന്നല്ല പ്രധാനം. ആരായിരിക്കണം ഈ കൂട്ടുമുന്നണിയുടെ നേതാവ് എന്നതുമല്ല ഈ സഖ്യത്തിൻെറ അടിസ്ഥാനം. വർഗ്ഗീയ ഏകാധിപത്യപ്രവണതകൾ വച്ചുപുലർത്തുന്ന കക്ഷികൾക്കെതിരായുള്ള സാമൂഹ്യ രാഷ്ട്രീയ ശാക്തിക സഖ്യമാണിത്.

**ഇത്തവണ ഞങ്ങൾക്കു നല്ല സാധ്യതയുണ്ട്. കോൺഗ്രസ്സിൻെറ വിഡ്ഢിത്തങ്ങൾ ഞങ്ങൾക്കു ശരിക്കും പ്രയോജനം ചെയ്തിട്ടുണ്ട്. സംസ്ഥാനത്തെ കോൺഗ്രസ് നേതാക്കൾ ആത്മാഭിമാനം ഇല്ലാത്തവരായിരിക്കുകയാണ്. ചെന്നറെഡ്ഡിയെ മുഖ്യമന്ത്രി സ്ഥാനത്തുനിന്നും നീക്കിയത് ഇതിൻെറ ഏറ്റവും നല്ല ഉദാഹരണമാണ്.**

*എൻ.ടി. രാമറാവു.*



എൻ.ടി. രാമറാവു



## എൻ.ടി. രാമറാവു

ദേശീയ മുന്നണി–ഇടതുസഖ്യത്തിൻെറ തിരഞ്ഞെടുപ്പ് പ്രചരണത്തിന് തുടക്കമിട്ടുകൊണ്ട് പാററ്നയിൽനിന്ന് മടങ്ങി ദൽഹിയിലെത്തിയ ദേശീയ മുന്നണി ചെയർമാൻ എൻ.ടി. രാമറാവു ആവേശം കൊണ്ട് ഇളകിമറിയുകയായിരുന്നു.

"ഞങ്ങൾക്ക് നൂറുശതമാനം വിജയം ഉറപ്പാണ്". സിനിമയിലെ ആ പഴംകാല നായകൻ പറഞ്ഞു. കാഷായവസ്ത്രധാരിയെങ്കിലും ലൗകികജീവിതത്തോട് ഇനിയും മുഖംതിരിച്ചിട്ടില്ലാത്ത അദ്ദേഹവുമായി നടത്തിയ കൂടിക്കാഴ്ചയിൽ നിന്ന്.

**കെട്ടുറപ്പുള്ള ഒരു രാഷ്ട്രീയ സഖ്യമെന്ന നിലയിൽ ദേശീയ മുന്നണി ഉരുത്തിരിഞ്ഞിട്ടില്ലെന്നാണല്ലോ രാഷ്ട്രീയ നിരക്ഷകർ വിലയിരുത്തുന്നത്. എന്താണ് താങ്കളുടെ അഭിപ്രായം.**

ദേശീയതലത്തിൽ ഇത്തരത്തിലുള്ള ആദ്യത്തെ പരീക്ഷണമാണിത്. തെററുകളും കുറവുകളും, ഉണ്ടായിരിക്കും. എന്നാൽ ഇത്രതന്നെ. കെട്ടുറപ്പില്ലാതിരുന്നിട്ടും കഴിഞ്ഞതവണ ഞങ്ങൾക്ക് കോൺഗ്രസ്സിനെ പരാജയപ്പെടുത്താൻ കഴിഞ്ഞു. കഴിഞ്ഞ തവണയിൽനിന്നും, ഞങ്ങൾ വളരെയധികം, മുന്നോട്ടുപോയിട്ടുണ്ട്.

**എന്തായിരിക്കും തിരഞ്ഞെടുപ്പിലെ പ്രധാനമുദ്രാവാക്യം.**

ജനങ്ങൾക്ക് നല്കുന്ന വാഗ്ദാനങ്ങൾ നടപ്പിൽ വരുത്തുമെന്നതാണ് ഞങ്ങളുടെ പ്രധാന മുദ്രാവാക്യം.

**തിരഞ്ഞെടുത്ത സംസ്ഥാന ഗവൺമെൻറുകളെ പുറത്താക്കുന്നതിന് ഭരണഘടനയുടെ 356–ാം വകുപ്പ് ഉപയോഗിക്കുന്നതിനെ മുന്നണി ശക്തമായി വിമർശിക്കുന്നുണ്ടല്ലോ? അധികാരത്തിൽവന്നാൽ ഈ വകുപ്പു എടുത്തുകളയുമോ?**

ഇക്കാര്യം ഞങ്ങൾ വിശദമായി വിലയിരുത്തും. തിരഞ്ഞെടുക്കപ്പെട്ട ഗവൺമെൻറുകളെ, തോന്നിയ രീതിയിൽ പിരിച്ചുവിടാനുള്ള ഒരു ആയുധമായി ഭരണഘടനയിലെ ആ വകുപ്പിനെ ദുരുപയോഗിക്കുന്നതിനെ അംഗീകരിക്കാനാവില്ല. എഴുപത്തഞ്ചുപ്രാവശ്യം ഭരണഘടന ഭേദഗതി ചെയ്തിട്ടുള്ള സ്ഥിതിക്ക് ഇക്കാര്യത്തിൽ എന്തുകൊണ്ട് ഭേദഗതിവരുത്തിക്കൂടാ.

**ആന്ധ്രാപ്രദേശിൽ തെലുഗു ദേശത്തിന് പഴയതുപോലെ തിരിച്ചുവരാനാകുമോ?**

ഇത്തവണ ഞങ്ങൾക്ക് നല്ല സാധ്യതയുണ്ട്. കോൺഗ്രസ്സിൻെറ വിഡ്ഢിത്തങ്ങൾ ഞങ്ങൾക്ക് ശരിക്കും പ്രയോജനം ചെയ്തിട്ടുണ്ട്. സംസ്ഥാനത്തെ കോൺഗ്രസ്സ് നേതാക്കൾ ആത്മാഭിമാനം ഇല്ലാത്തവരായിരിക്കുകയാണ്. ചെന്നറെഡ്ഡിയെ മുഖ്യമന്ത്രി സ്ഥാനത്തുനിന്നും നീക്കിയത് ഇതിൻെറ ഏററവും നല്ല ഉദാഹരണമാണ്.

**ദേശീയ മുന്നണി അധികാരത്തിൽ വരികയാണെങ്കിൽ താങ്കൾ ദൽഹിയിൽ വരുമോ?**

എൻെറ സേവനം രാജ്യത്തിനു മൊത്തത്തിലുള്ളതാണ്. അതുകൊണ്ട് ഒരു പ്രത്യേകസ്ഥലത്തുതന്നെ പ്രവർത്തിക്കണമെന്നതിനെപ്പററി ഞാൻ വ്യാകുലപ്പെടുന്നില്ല.

## ലോക്സഭാ തിരഞ്ഞെടുപ്പ്:
### 1952 മുതൽ 89 വരെ പാർട്ടികൾക്ക് ലഭിച്ച വോട്ടു ശതമാനവും സീറ്റു ശതമാനവും

| തിരഞ്ഞെടുപ്പു വർഷം | പാർട്ടി | വോട്ടു ശതമാനം | സീറ്റു ശതമാനം |
|---|---|---|---|
| 1952 | കോൺഗ്രസ് | 45 | 74.4 |
| | സോഷ്യലിസ്റ്റ് പാർട്ടി | 10.6 | 2.45 |
| | കിസാൻ മസ്ദൂർ പ്രജാ പാർട്ടി | 5.8 | 1.84 |
| | കമ്മ്യൂണിസ്റ്റ് പാർട്ടി | 3.3 | 3.27 |
| | മറ്റു പാർട്ടികളും സ്വതന്ത്രൻമാരും | 35.3 | 17.99 |
| 1957 | കോൺഗ്രസ് | 47.8 | 75.8 |
| | പി.എസ്.പി. | 10.41 | 3.84 |
| | കമ്മ്യൂണിസ്റ്റ് പാർട്ടി | 8.9 | 5.46 |
| | ജനസംഘം | 5.9 | 0.8 |
| | മറ്റുള്ളവർ | 27.0 | 14.77 |
| 1962 | കോൺഗ്രസ് | 44.77 | 73.07 |
| | കമ്മ്യൂണിസ്റ്റ് പാർട്ടി | 9.9 | 5.87 |
| | സ്വതന്ത്രാ പാർട്ടി | 7.9 | 3.64 |
| | പി.എസ്.പി. | 6.8 | 2.42 |
| | മറ്റുള്ളവർ | 30.7 | 14.97 |
| 1967 | കോൺഗ്രസ് | 40.8 | 54.42 |
| | ജനസംഘം | 9.4 | 6.72 |
| | സ്വതന്ത്രാ പാർട്ടി | 8.7 | 8.46 |
| | കമ്മ്യൂണിസ്റ്റ് പാർട്ടി | 5.0 | 4.42 |
| | മറ്റുള്ളവർ | 36.1 | 25.96 |
| 1971 | കോൺഗ്രസ് (ഇന്ദിരാഗാന്ധി) | 43.7 | 66.02 |
| | കോൺഗ്രസ് (സംഘടന) | 10.4 | 2.95 |
| | ജനസംഘം | 7.4 | 4.24 |
| | മാർക്സിസ്റ്റ് കമ്മ്യൂ. പാർട്ടി | 5.1 | 4.82 |
| | മറ്റുള്ളവർ | 33.4 | 21.81 |
| 1977 | ഭാരതീയ ലോക്ദൾ(ജനതാപാർട്ടി) | 41.3 | 54.42 |
| | കോൺഗ്രസ്–ഐ | 34.5 | 28.41 |
| | മാർക്സിസ്റ്റ് കമ്മ്യൂ. പാർട്ടി | 4.3 | 4.05 |
| | കമ്മ്യൂണിസ്റ്റ് പാർട്ടി | 2.8 | 1.29 |
| | മറ്റുള്ളവർ | 17.1 | 11.8 |
| 1980 | കോൺഗ്രസ് (ഐ) | 42.7 | 66.72 |
| | ജനതാ പാർട്ടി | 19.0 | 5.86 |
| | ജനതാ പാർട്ടി (എസ്) | 9.4 | 7.75 |
| | മാർക്സിസ്റ്റ് കമ്മ്യൂ. പാർട്ടി | 6.1 | 6.80 |
| | മറ്റുള്ളവർ | 22.8 | 12.85 |
| 1984 | കോൺഗ്രസ് (ഐ) | 48.1 | 76.56 |
| | ബി.ജെ.പി. | 7.4 | 0.36 |
| | ജനതാ പാർട്ടി | 6.7 | 1.84 |
| | മാർക്സിസ്റ്റ് കമ്മ്യൂ. പാർട്ടി | 5.7 | 4.05 |
| | മറ്റുള്ളവർ | 32.1 | 17.15 |
| 1989 | കോൺഗ്രസ് (ഐ) | 39.33 | 37.02 |
| | ജനതാദൾ | 17.73 | 27.1 |
| | ബി.ജെ.പി. | 11.56 | 16.4 |
| | മാർക്സിസ്റ്റ് കമ്മ്യൂ. പാർട്ടി | 6.32 | 6.1 |





കെ.വി. രാമകൃഷ്ണൻ



മനോരോഗം ബാധിച്ച തറവാട്—ഇവിടെയാണ് ആശുപത്രി

# ഭ്രാന്തുപിടിച്ച ചങ്ങല

കോട്ടയ്ക്കൽ എന്ന സ്ഥലം അറിയപ്പെടുന്നത് ആര്യവൈദ്യശാലയുടെ പര്യായമായിട്ടാണ്. അത് ആ സ്ഥാപനത്തിൻെറ ആഗോളപ്രശസ്തി. പക്ഷേ, ആഗോളപ്രശസ്തമായ, എങ്കിലും അയൽപക്കത്തുള്ളവർപോലും വേണ്ടത്ര അറിയാത്ത, മറെറാരു സ്ഥാപനമുണ്ട്, അവിടെ. അതും ആയുർവേദ രംഗത്തുതന്നെ എന്നത് ഒരു വലിയ ഫലിതവും! കേരള ഗവൺമെൻറിൻെറ ഉടമസ്ഥതയിലുള്ള ആയുർവേദ മാനസികാശുപത്രി-- Kerala Govt.Ayurvedic Mental Hospital.

ഗവൺമെൻറ് ഉടമയിൽ, 1974–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൻെറ കഴിഞ്ഞകാല ചരിത്രം, ഇതിനകം ആഗോളപ്രശസ്തമായ ഒരു മഹാസ്ഥാപനമായി വളർന്നുവികസിക്കേണ്ടിയിരുന്ന, ഐശ്വര്യകാംക്ഷയുള്ള ഒരു വലിയ പദ്ധതി (ambitious project)ക്ക് ഏററ ശാപത്തിൻേറതാണ്; അവിടെ വന്നുപെട്ട പാവപ്പെട്ട രോഗികളുടെ ദുരന്തങ്ങളുടെ തുടർക്കഥയും.

ഇന്ന്, ഈ ആയുർവേദ മാനസികാശുപത്രിയുടെ നിലനില്പിനെക്കുറിച്ച് ബോധമുള്ളത്. അതിൻെറ മേൽവിലാസത്തിൽ മാസംതോറും ട്രഷറിയിൽനിന്ന് ശമ്പളം വാങ്ങുന്ന ചുരുക്കം ചില ഉദ്യോഗസ്ഥന്മാർക്കും, സെക്രട്ടേറിയററിലെ ഏതോ വരാന്തയിൽ കിടക്കുന്ന ഒരു ഫയലിനും മാത്രമാവും; പിന്നെ, അവിടത്തെ ദുരിതം, മിണ്ടാപ്രാണികളെപ്പോലെ പങ്കുവച്ചനുഭവിക്കുന്ന നിസ്സഹായരായ രോഗികൾക്കും. മൂന്നാമതൊരു വിഭാഗമുള്ളത്. കേരളത്തിലെ ആയുർവേദ വിദ്യാർത്ഥികളാണ്. നമ്മുടെ നാട്ടിൽ നാല് ആയുർവേദ കോളേജുകളുണ്ട്. അവിടെ പഠനകാലം കഴിഞ്ഞ്, ഹൗസ് സർജൻസി ചെയ്യുന്ന ഡോക്ടർമാർക്ക് മനോരോഗ ചികിത്സയിൽ പ്രായോഗിക പരിശീലനം നേടാനുള്ള ഏക ആശുപത്രിയാണ് ഇത്. ഇതിനൊക്കെപ്പുറമെ, മനോരോഗത്തിന് ഇപ്രകാരം സഫലമായ ഒരു ചികിത്സാപദ്ധതി, ഇവിടത്തെ ദുരിതപൂർണ്ണമായ ചുററുപാടുകളിലും എങ്ങനെയോ നടന്നുപോകുന്നു എന്ന് ഏതുവഴിക്കോ കേട്ടറിഞ്ഞ് ഇടയ്ക്കെങ്കിലും എത്തിപ്പെടുന്ന ജിജ്ഞാസുക്കളായ വിദേശീയർക്കും കേരളത്തിനു പുറത്തുള്ളവർക്കും.

കേരളത്തിലെ ഒരേയൊരു ആയുർവേദ മനോരോഗചികിത്സാലയമാണിത്. ഇന്ത്യയിൽ മറെറവിടെയെങ്കിലും ഇങ്ങനെയൊരു സ്ഥാപനമുള്ളതായി അറിവില്ല. ഒരുപക്ഷേ, ലോകത്തിൽത്തന്നെ ഇത്തരമൊരു സ്ഥാപനം ഇതുമാത്രമാവും.

ഇത്തരമൊരു സ്ഥാപനം എന്തിനു നിലനിർത്തിക്കൊണ്ടുപോവുന്നു എന്ന ചോദ്യത്തിന് മറുപടി പറയേണ്ടത്, കഴിഞ്ഞകാലങ്ങളിൽ ഇവിടെ വന്ന് അസുഖം ഭേദമായി തിരിച്ചുപോയിട്ടുള്ള വ്യക്തികളാണ്. 1974 മുതൽ 90 വരെ ഇവിടെ ചികിത്സിക്കപ്പെട്ട രോഗികളുടെ വിശദവിവരം ഇപ്രകാരമാണ്.

ആകെ ചികിത്സിക്കപ്പെട്ടവർ—2992

വളരെയേറെ സുഖം പ്രാപിച്ചവർ (Much improved)— 1317—45.07%

സുഖം പ്രാപിച്ചവർ (improved)—1032—35.32%

ഒട്ടൊന്ന് സുഖപ്പെട്ടവർ(slightly improved) — 317—10.85%

ഭേദപ്പെടാത്തവർ (Not improved)—253—8.66%

മരിച്ചുപോയവർ—3—0.10%

ഇപ്പോഴത്തെ ശോചനീയവും ദുരിതപൂർണ്ണവുമായ സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ, ഇത്തരമൊരു സ്ഥാപനത്തിൽ പ്രതീക്ഷിക്കപ്പെടുന്ന സൗകര്യങ്ങളുടെ മററു സാഹചര്യങ്ങളും ഉണ്ടായിരുന്നെങ്കിൽ, ഈ കണക്കുകളുടെ സ്വഭാവം ഏതാവുമായിരുന്നു എന്ന് ഊഹിക്കാവുന്നതേയുള്ളൂ.

മനോരോഗത്തിന് ആയുർവേദ വിധിപ്രകാരം ഫലപ്രദമായ ചികിത്സ നല്കുന്നതിനും ഈ രംഗത്ത് ആവശ്യമായ ഗവേഷണങ്ങൾ നടത്തുന്നതിനുമായാണ്, പതിനേഴു വർഷങ്ങൾക്കുമുൻപ് ഈ സ്ഥാപനമാരംഭിച്ചത്. ഇത്രയും കാലംകൊണ്ട്, ഇതിൻെറ പുരോഗതി, തുടങ്ങിയേടത്തുനിന്ന് എത്രമാത്രം പിറകിലേക്ക് പോയിട്ടുണ്ട് എന്നേ അന്വേഷിക്കേണ്ടതുള്ളൂ. 50 കിടക്കകളുടെ സംവിധാനത്തോടെ ഒരു വാടകക്കെട്ടിടത്തിൽ ആരംഭിച്ചപ്പോൾ, ആ കെട്ടിടത്തിലെ സൗകര്യക്കുറവുമൂലം ഇരുപത്തഞ്ചു കിടക്കകളേ ഏർപ്പെടുത്തിയുള്ളൂ. ഒടിഞ്ഞും തൂങ്ങിയുമാണെങ്കിലും അന്നത്തെ ഇരുപത്തഞ്ചു കിടക്കകൾ ഇന്നും ഉണ്ടെന്ന് പറയപ്പെടുന്നു. കാററും വെളിച്ചവും അകത്തുകയറാൻ മടിക്കുന്ന പഴയ വാടകക്കെട്ടിടം, പൗരുഷമുള്ള ഒരു കാലവർഷത്തെ അതിജീവിക്കുകയില്ല. നമ്മുടെ കാലവർഷത്തിൻെറ നട്ടെല്ല് എന്നേ ഒടിഞ്ഞു കഴിഞ്ഞിട്ടുള്ളതുകൊണ്ട്, രോഗികൾ അവിടെ ഇടുങ്ങിയ വരാന്തകളിലും, ഇടനാഴികളിലും, നിലത്തും കട്ടിലിലുമായി ഇന്നും പൊറുത്തുപോവുന്നു. ആശുപത്രിക്ക് സ്വന്തമായ കെട്ടിടമുണ്ടാക്കുന്നതിനുവേണ്ടി, ലക്ഷങ്ങൾ മുടക്കി സ്ഥലമെടുത്തിട്ടുണ്ടത്രെ, വർഷങ്ങൾക്കുമുൻപ്. പക്ഷെ, പിന്നീടെന്തുണ്ടായി എന്നന്വേഷിക്കാൻ മനസ്സിൻെറ സമനില തെററിയ രോഗികൾക്കാവുകയില്ലല്ലോ. ഗവേഷണ സംരംഭങ്ങൾക്കാവശ്യമായ ചില യന്ത്രോപകരണങ്ങളും വാങ്ങുകയുണ്ടായത്രെ, ആരംഭകാലത്തുതന്നെ. അവ സ്ഥാപിക്കുന്നതിനു പററിയ സ്ഥലമോ, പ്രവർത്തിപ്പിക്കുന്നതിനുവേണ്ട ആൾക്കാരോ, പൊടിപിടിച്ച ഏതെങ്കിലും ഫയലിൻെറ താളിൽ കണ്ടേക്കും.

## മദ്രാസ് ലേഖകൻ

# ദ്രാവിഡൻെറ പേരിൽ രാഷ്ട്രീയക്കളി

തൻെറ സർക്കാരിനെ പിരിച്ചുവിട്ടാൽ തമിഴ്നാട് കത്തിപ്പാളുമെന്നോ, തമിഴ്നാട്ടിൽ പ്രളയം സംഭവിക്കുമെന്നോ ഒക്കെയായിരുന്നു കരുണാനിധിയുടെ കണക്കുകൂട്ടൽ. എന്നാൽ, ഒന്നും സംഭവിച്ചില്ല. വികാരോജ്ജ്വലമായ ആത്മാഹൂതികൾപോലും നടന്നില്ല. നടന്ന ഒന്നുരണ്ട് ചെറിയ ആത്മാഹൂതികൾക്കാകട്ടെ, കത്തിപ്പോയ മണ്ണെണ്ണയുടെ വില മാത്രമേ ഉണ്ടായുള്ളൂ. ഡി.എം.കെയുടെ അകത്തും തമിഴകത്തും കരുണാനിധി ഒരു വികാരമല്ലാതായിത്തീർന്നിരിക്കുന്നുവെന്ന് തെളിയിക്കുന്നതായിരുന്നു ആ നാളുകൾ. തമിഴ് മനസ്സിന് എങ്ങനെയെല്ലാമോ കരുണാനിധി മടുത്തുകഴിഞ്ഞിരിക്കുന്നു: വിശ്വനാഥ് പ്രതാപസിംഗിൻെറയും വേലുപ്പിള്ള പ്രഭാകരൻെറയും ശക്തിയാണ് ഇന്ന് തമിഴകത്ത് കരുണാനിധിയുടെ ബലം. പ്രഭാകരനെ കക്ഷത്തും വി.പി.സിംഗിനെ തലയിലുമേററിയാണ് കരുണാനിധിയുടെ ഇന്നത്തെ രാഷ്ട്രീയ യാത്ര.



കരുണാനിധി

കരുണാനിധി ഗവൺമെൻറിനെ ചന്ദ്രശേഖർ 'കലക്കി'യത് (Abortion എന്നാണ് കരുണാനിധി പാററ്നയിൽ പറഞ്ഞത്) രാജീവിൻെറയും ജയലളിതയുടെയും പ്രേരണകൊണ്ടാവാം. ഇവിടെ ചന്ദ്രശേഖറും രാജീവ്ഗാന്ധിയും ജയലളിതയുമല്ല പ്രശ്നം. ഒരളവോളം കരുണാനിധി അത് അർഹിക്കുന്നതായിരുന്നു. തമിഴ് പുലികളോടും ശ്രീലങ്കയിലെ തമിഴ് വിമോചന പ്രസ്ഥാനത്തോടും ഇന്ത്യാഗവൺമെൻറിനും ഇന്ത്യയ്ക്കും, എന്തിന് വി.പി. സിംഗിനുപോലും ഉള്ള സമീപനത്തിൽനിന്നു വ്യത്യസ്തമായ ഒരു സമീപനമാണ് കരുണാനിധിക്കുണ്ടായിരുന്നത്. വാർദ്ധക്യത്തോടടുത്തപ്പോൾ കരുണാനിധി ഒരു രണ്ടാം സ്വപ്നം കാണാൻ തുടങ്ങി. ലങ്കാദ്വീപിൽ പൊരുതുന്ന തമിഴ്പുലികൾ കടലിലൂടെ നോക്കിയാൽ കാണാവുന്ന ദൂരത്താണവർ. അവരുടെ സ്വപ്നം തൻെറ സ്വപ്നത്തിൽ കരുണാനിധി രഹസ്യമായി പങ്കുവച്ചു. എന്തിനെന്ന് പറയേണ്ടതില്ലല്ലോ. ബുദ്ധിമാനായ കരുണാനിധിക്ക് തൻെറ വിവരംകെട്ട മനസ്സിൽനിന്ന് ഈ സ്വപ്നം ഒരിക്കലും പറിച്ചെറിയാൻ കഴിഞ്ഞിട്ടില്ല. തമിഴ്നാട്ടിൽ പതുക്കെപ്പതുക്കെ ഒരു പഞ്ചാബ് ആവർത്തിക്കുകയെന്നതായിരുന്നു കരുണാനിധിയുടെ മനസ്സിലിരിപ്പ്. ഇത് തമിഴ്-ദ്രാവിഡ രാഷ്ട്രീയത്തിൻെറ ഒരു വികാസമാണെന്നു പറഞ്ഞുകൂടാ. അധികാരത്തിൻെറ മനഃശാസ്ത്രം കരുണാനിധിയുടെ മനസ്സിൽ ഊട്ടിവളർത്തിയ മോഹത്തിൻെറ ഫലം മാത്രം. അല്ലെങ്കിലും ആ പഴയ ദ്രാവിഡാദർശവും ആവേശവും കരുണാനിധിയുടെ മനസ്സിൽ ഇന്നില്ല. തിരഞ്ഞെടുപ്പിലെ വിജയത്തിനുവേണ്ടി കാഞ്ചികാമകോടിയുടെ അനുഗ്രഹംപോലും ആശിച്ച കരുണാനിധിയിൽ ഇനി എത്രത്തോളമുണ്ട് പെരിയാറും അണ്ണാദുരെയുമൊക്കെയെന്ന് ആലോചിക്കേണ്ടതാണ്. ദ്രാവിഡ പ്രസ്ഥാനത്തിൻെറ ആത്മാംശങ്ങളിൽ പലതിനോടും യാത്ര പറഞ്ഞ ഒരു നേതാവായിട്ടാണ് പില്ക്കാലത്ത് കരുണാനിധിയെ കാണേണ്ടിവന്നത്. തന്മാനത്തിൻെറയും പെണ്മാനത്തിൻെറയും തായ്കുല മഹിമയുടെയും പഞ്ചാരപ്പാട്ടുകളിപ്പോൾ കരുണാനിധി അത്രയൊന്നും പാടാറില്ല. ആ പാട്ട് ആദർശമാക്കിയ ഒരാൾക്ക് എങ്ങനെ നിയമസഭയ്ക്കകത്തുവച്ച് ജയലളിത എന്ന നേതാവിനെ 'എടീ' എന്നുവിളിക്കാൻ കഴിയും? കഴിഞ്ഞാഴ്ച പാററ്നയിൽ പറഞ്ഞത് അണ്ണാദുരെയുടെ ശിഷ്യൻ പറയേണ്ടതുതന്നെയായിരുന്നോ? പാററ്നയിൽ കരുണാനിധി ഉച്ചരിച്ച അബോർഷനും ഗേൾഫ്രണ്ടും ആണോ തായ്കുലമഹിമയും പെണ്മാനവും രാഷ്ട്രീയ മണ്ഡലത്തിൽ വച്ച് രക്ഷിക്കാൻ പോകുന്നത്? ആ രണ്ട് പദങ്ങൾകൊണ്ട് ദ്വയാർത്ഥപ്രയോഗവിദ്വാനായ കരുണാനിധി ഉദ്ദേശിച്ചതെന്താണെന്ന് ആരും ആരോടും പറഞ്ഞുകൊടുക്കേണ്ടതില്ല. ഡി.എം.കെ ഉണ്ടായത് ഒരു രാഷ്ട്രീയ പ്രസ്ഥാനമായിട്ട് മാത്രമല്ല, അതൊരു സാമൂഹ്യപ്രസ്ഥാനവും സാംസ്കാരിക പ്രസ്ഥാനവും കൂടി ആയിരുന്നു. അത് പെണ്മാനവും തന്മാനവും രക്ഷിക്കാനുള്ള ഒരു പ്രസ്ഥാനം കൂടിയായിരുന്നു. നവമാനവൻെറ ഉദയത്തിനുവേണ്ടി അണ്ണാദുരെ ആവിഷ്കരിച്ച സാമൂഹ്യവും സാംസ്കാരികവും രാഷ്ട്രീയവുമായ ആശയങ്ങളുടെ പേരാണ് അണ്ണായിസമെന്ന്. ആ അണ്ണായിസത്തോട് പതുക്കെപ്പതുക്കെ കരുണാനിധി വിട പറയുന്നതാണ് നാം കണ്ടുകൊണ്ടിരിക്കുന്നത്. ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ ഇന്ന് ഏററവും ഡിമാൻറുള്ള നേതാവായിത്തീർന്നിരിക്കുന്നു കരുണാനിധി. മറീനയുടെ മണൽപ്പുറത്തുവച്ച് താൻ പരിശീലിച്ച റെട്ടറിക്കുമായി ഇന്നിതാ വിന്ധ്യ—ശതപുര പർവ്വതങ്ങൾക്കപ്പുറത്തേക്കു പറന്നുചെല്ലുന്നു കരുണാനിധി. താൻ വിന്ധ്യനപ്പുറത്തർപ്പിച്ച ഈ പുതിയ പ്രണയത്തിന് രാഷ്ട്രീയമായ യുക്തി എത്രത്തോളമുണ്ടെന്ന് കരുണാനിധിക്കറിഞ്ഞുകൂടെങ്കിലും തമിഴ്നാടിൻെറ രാഷ്ട്രീയ ചരിത്രത്തിനിതറിയാം. എങ്ങനെ നോക്കിയാലും പണ്ടത്തെ കരുണാനിധി ഇന്നത്തെ കരുണാനിധിയിൽ ജീവിച്ചിരിപ്പില്ല. ഉദയസൂര്യൻെറ കീഴെനിന്ന് സിന്ധു-ഗംഗാ സമതലത്തിലേക്കുള്ള ഈ യാത്ര അദ്ദേഹത്തിൻെറ രാഷ്ട്രീയ ജീവിതത്തിന് മങ്ങലും വിള്ളലുമേല്പിക്കുന്നതിൻെറ തുടക്കമാണ്.

പല രീതിയിലും ദ്രാവിഡ-രാഷ്ട്രീയ മൂല്യങ്ങളോട് വിടപറഞ്ഞ കരുണാനിധിയും, ദ്രാവിഡ രാഷ്ട്രീയത്തിൻെറ ആത്മാവ് ഉൾക്കൊണ്ടിട്ടില്ലാത്ത ദ്രാവിഡ രാഷ്ട്രീയക്കാരിയും ബ്രാഹ്മണവംശജയുമായ ജയലളിതയുമായിട്ടാണ് കഴിഞ്ഞ തിരഞ്ഞെടുപ്പിലെന്നപോലെ ഈ തിരഞ്ഞെടുപ്പിലും കരുണാനിധി ഏററുമുട്ടാൻ പോകുന്നത്. പഴയ തുലാസ്സിലെ ഒരേ തൂക്കക്കട്ടികൾ. ജയലളിതയെ രാജീവും കരുണാനിധിയെ വി.പി.സിംഗും നയിക്കുന്നു. രണ്ടുപേർക്കും തമിഴകത്ത് ഒരുതരം ഗ്ളാമറുണ്ട്. ഒരാൾക്ക് പണ്ടേയുള്ള ഗ്ളാമർ, മറേറയാൾക്ക് മണ്ഡൽ കമ്മിഷൻെറ ഗ്ളാമർ. ഇരുപക്ഷത്തും അണിനിരക്കുന്ന മററു കക്ഷികൾ അപ്രസക്തം.

എം.ജി.രാമചന്ദ്രൻെറ ഒരു മാനസപുത്രിയെന്ന നിലയിലാണല്ലോ ജയലളിത രാഷ്ട്രീയത്തിലേക്കു വന്നത്. പക്ഷേ, ഈ നേതാവ് അല്പംപോലും അനുഭവസമ്പന്നയല്ല. ജയലളിതയുടെ ഈ അനുഭവദാരിദ്ര്യം അവരുടെ കക്ഷിയിലെ നേതാക്കന്മാരേയും അനുയായികളേയും ഒരുപോലെ ഉൽക്കണ്ഠാകുലരാക്കുന്നുണ്ട്. എം.ജി.ആറിൻെറ വാക്കുകൾ ജയലളിത വിദഗ്ദ്ധമായി പ്രസംഗത്തിൽ പ്രയോഗിക്കാറുണ്ടെങ്കിലും നിരാശയുടെ പടുകുഴിയിൽ വീണുകിടക്കുന്ന ഒരു മനസ്സിൻെറ ഉടമയാണ് ജയലളിത. ഭൂതകാലത്തെ കയ്പേറിയ അനുഭവങ്ങൾ ജയലളിതയ്ക്കുണ്ട്. എം.ജി.ആർതന്നെയും അവസാനകാലത്ത് ജയലളിതയെ പൂർണ്ണമായി വിശ്വസിച്ചിരുന്നോ? എന്തുകൊണ്ട് ജയലളിതയ്ക്ക് എം.ജി.ആർ ഒരു മന്ത്രിസ്ഥാനം കൊടുത്തില്ല? തൻെറ കക്ഷിയുടെ പ്രൊപ്പഗൻഡാ സെക്രട്ടറിയായി മാത്രമല്ലേ ജയലളിതയെ അദ്ദേഹം കണ്ടിട്ടുള്ളൂ?

തൻെറ പാർട്ടിയിലെത്തന്നെ ആരേയും വിശ്വസിക്കാൻ കഴിയാത്തതാണ് ജയലളിതയുടെ പ്രകൃതം. നേതാക്കന്മാർക്ക് ജയലളിത കറിവേപ്പിലയുടെ വിലമാത്രയേ കല്പിക്കുന്നുള്ളൂ. ആ ഗർവ്വും തന്നിഷ്ടവും നേതാക്കന്മാർക്ക് സഹിക്കാനാവുന്നില്ല. കരുണാനിധിയോടു മാത്രമല്ല, തൻെറ ചരിത്രത്തോടും ഈഗോയോടും ജയലളിതയ്ക്ക് പൊരുതേണ്ടിവരുന്നു. തമിഴ്നാട്ടിലെ പാവപ്പെട്ട

*എം.ജി.ആറിൻെറ മാനസ പുത്രിയെന്ന നിലയ്ക്കാണല്ലോ ജയലളിത രാഷ്ട്രീയത്തിലേക്കു വന്നത്. അതുകൊണ്ടുതന്നെ ജയലളിത തമിഴരുടെ ആരാധനാ പാത്രമായി. എന്നാൽ പെൺമാനവും തായ്മാനവും രക്ഷിക്കാൻ വന്ന കരുണാനിധി അതിന് വിപരീതമായ ദിശയിലേക്കാണ് തിരിഞ്ഞിരിക്കുന്നത്*



ജയലളിതയുടെ പാദത്തിൽത്തൊട്ടു വന്ദിക്കുന്ന ആരാധകൻ

ജനലക്ഷങ്ങളുടെ ജീവിതത്തെയും ജീവിതദുരിതങ്ങളെയുംകുറിച്ച് ലൂയി പതിനാലാമൻെറ ഭാര്യയുടെ അറിവേ ജയലളിതയ്ക്കുള്ളൂ. എന്നാലും തമിഴകത്തെ ഏഴൈമക്കൾ വലിയൊരളവോളം ജയലളിതയുടെ പിന്നിലുണ്ട്. ജയലളിതയോടൊപ്പം കോൺഗ്രസ് കൂടി ചേരുമ്പോൾ അതൊരു വലിയ ശക്തിയുമാണ്. സംസ്ഥാന രാഷ്ട്രീയത്തിൽ ഒററയ്ക്ക്, കോൺഗ്രസ് ഒരു നിർണ്ണായക ശക്തിയാകുന്ന പ്രശ്നം വരുന്നില്ല. കോൺഗ്രസ്സിൻെറ അഖിലേന്ത്യാനേതൃത്വത്തെ സംബന്ധിച്ചിടത്തോളം സംസ്ഥാന ഭരണത്തിൽ താല്പര്യമില്ല. കോൺഗ്രസ്സിന് അതിൻെറ ഒരു പാവഗവൺമെൻറാണ് തമിഴ്നാട്ടിൽ ആവശ്യം—തമിഴ്നാട്ടിൽനിന്ന് എം.പി.മാരാണ് കോൺഗ്രസ്സിനു വേണ്ടത്, എം.എൽ.എമാരല്ല.

കഴിഞ്ഞ തിരഞ്ഞെടുപ്പിൽത്തന്നെ കോൺഗ്രസ്സിന് അതിൻെറ ആഗ്രഹം സാധിപ്പിക്കാമായിരുന്നു. മൂപ്പനാരെ വിശ്വസിപ്പിച്ചതിനാലാണ് കോൺഗ്രസ് അന്ന് തെറിച്ചുപോയത്. എന്നെങ്കിലും തമിഴ്നാട്ടിൽ മുഖ്യമന്ത്രിയാവുക എന്ന സ്വപ്നവുമായി രാഷ്ട്രീയത്തിലേക്കു വന്ന ഭൂപ്രഭുവായ കോൺഗ്രസ്സുകാരനാണ് കറുപ്പയ്യ മൂപ്പനാർ. മൂപ്പനാരൊഴിഞ്ഞ തമിഴ്നാട്ടിൽ കോൺഗ്രസ്സ് കൂടുതൽ പ്രായോഗിക ബോധത്തോടെ നീങ്ങാൻതുടങ്ങി. പ്രദേശ് കോൺഗ്രസ് പ്രസിഡൻറ് വാഴമ്പാടി രാമമൂർത്തിയെ സംബന്ധിച്ചിടത്തോളം തമിഴ്നാട്ടിൽ മുഖ്യമന്ത്രിയല്ല ആവേണ്ടത്. തമിഴ്നാട്ടിൽനിന്ന് കൂടുതൽ എം.പിമാരാണ് വേണ്ടത്. അത് സാധിച്ചെടുക്കാവുന്ന രാഷ്ട്രീയം കോൺഗ്രസ് ആവിഷ്കരിച്ചു. കരുണാനിധി മന്ത്രിസഭ മറിച്ചിട്ടുകൊടുത്തു. കോൺഗ്രസ്സിലെ ഉൾവഴക്കുകൾ കുറേശ്ശെ പരിഹരിച്ചു. ഇന്നെന്തായാലും ജയലളിതയും കോൺഗ്രസ്സും കൈകോർത്തുപിടിച്ചുനിൽക്കുകയാണ്. ഈ ഐക്യം കോൺഗ്രസ്സിനും ജയലളിതയ്ക്കും നല്ലതേ വരുത്തുകയുള്ളൂ.

കരുണാനിധി തിരിച്ചുവരാനുള്ള സാധ്യതയൊന്നും കാണുന്നില്ല. ഡി.എം.കെ തമിഴ് നഗരങ്ങളുടെ ഒരു പാർട്ടിയായി മാത്രം ചുരുങ്ങാനാണ് സാധ്യത. കരുണാനിധിക്കെതിരെ ജയലളിതയും കോൺഗ്രസ്സും ചന്ദ്രശേഖറിൻെറ മുമ്പിലെത്തിച്ച ആരോപണങ്ങൾ തമിഴ്നാട്ടിലെ ജനങ്ങൾക്കും കേന്ദ്രത്തിനും പൂർണ്ണമായി തള്ളിക്കളയാനാവുന്നതല്ല. കരുണാനിധിക്ക്, തമിഴ് ദേശീയത്വം ഇന്നൊരു സുഖകരമായ മറയാണ്. ഈ മറയ്ക്കകത്തിരുന്നു കാണിച്ചതാകട്ടെ സ്വജനപക്ഷപാതവും വായ്ത്താരികളുമാണ്. ഈ യാഥാർത്ഥ്യത്തിനു മുമ്പിലാണ് കരുണാനിധി വീഴാൻ പോകുന്നത്. വീഴാൻ പൂർണ്ണസാധ്യതയുള്ള കരുണാനിധിയെ വി.പി.സിംഗിനറിഞ്ഞുകൂടാ. ദ്രാവിഡൻ എന്ന ലേബലിൽ ആവേശഭരിതനാകുന്ന കരുണാനിധി വി.പി. സിംഗിനെയും കരുണാനിധിയെത്തന്നെയും രക്ഷിക്കാനും പോകുന്നില്ല.

---

ഇവിടേക്കു വേണ്ട ഡോക്ടർമാരേയും മററുദ്യോഗസ്ഥന്മാരേയും നിയമിക്കുന്ന കാര്യത്തിലും, ആവശ്യമായ യോഗ്യതയേക്കാൾ സ്ഥാപിത താല്പര്യങ്ങളും മററുമാണ് കണക്കിലെടുക്കപ്പെടുന്നതെന്ന് ബന്ധപ്പെട്ടവർ പരാതിപ്പെടുന്നു.

രോഗികൾക്ക് പഞ്ചകർമ്മ വിധിയനുസരിച്ച് ആവശ്യമായ ചികിത്സ നല്കുന്നതിനുവേണ്ടി സൗകര്യങ്ങളോ, അവർക്ക് പ്രാഥമികാവശ്യങ്ങൾ നിർവഹിക്കുന്നതിനുവേണ്ട സംവിധാനങ്ങൾപോലുമോ ആശുപത്രിയിലില്ലെന്നറിയുമ്പോൾ, അനാസ്ഥമൂലം ഒരു പൊതുസ്ഥാപനം എത്രമാത്രം അനാഥമാവാം എന്നതിന് വേറെ വിശദീകരണം ആവശ്യമില്ലല്ലോ. രോഗികളായി സ്ത്രീകളും പുരുഷന്മാരും, അവരെ ശുശ്രൂഷിക്കാൻ കൂടെ നില്ക്കുന്നവരും എല്ലാം ഇവിടെ പൊറുത്തുപോകുന്ന മനുഷ്യജീവികളാണ്; സഹതാപാർഹരായ പാവങ്ങൾ. മനോരോഗം ആർക്കാണ് എന്ന് സംശയിച്ചുപോവാം. ഗവൺമെൻറു തലത്തിൽ ബന്ധപ്പെട്ടവരുടെയോ വകുപ്പുമന്ത്രിയുടെയോ ഒന്നും ശ്രദ്ധയിൽ ഇത്തരം കാര്യങ്ങൾ എത്തിപ്പെടുന്നില്ല എന്നത് ഇവിടെ വന്നുപെടുന്ന നിരാധാരരായ രോഗികളുടെ ദുരന്തത്തിന് ആഴം കൂട്ടുന്നു. നിയന്ത്രണാധീനരല്ലാത്തവരടക്കമുള്ള മനോരോഗികൾ പെരുമാറുന്നിടത്ത്, വേണ്ടത്ര സുരക്ഷാ സംവിധാനമില്ലാത്ത, അത്യാഗാധമായ ഒരു കിണർ—രോഗികൾക്കും വെള്ളം വേണമല്ലോ! ആശുപത്രിവളപ്പിനു ചുററും ഒരു മതിലുപോലുമില്ല! നിയന്ത്രിക്കാൻ വിഷമമായ രോഗികൾ ഓടിപ്പോവാൻ ശ്രമിച്ചാൽ ചങ്ങലയ്ക്കിടാമല്ലോ. ഈ സാഹചര്യത്തിലും, അത്യാവശ്യമായ ചികിത്സകൾ എങ്ങനെയോ നടന്നുപോകുന്നു, പല രോഗികളും ആശ്വാസംനേടി തിരിച്ചുപോകുന്നു എന്നത് വിസ്മയകരമാണ്. അത്യാവശ്യമായ സംവിധാനങ്ങളും മററു സൗകര്യങ്ങളും വിദഗ്ദ്ധ ചികിത്സകരും ഒക്കെയുള്ള, സ്വന്തം പേരിന് അവമാനമാകാത്ത ഒരു ആശുപത്രിയായിരുന്നെങ്കിൽ സ്ഥിതി എന്തായുമായിരുന്നു എന്ന് ചിന്തിക്കാൻ, ഈ വിസ്മയം പ്രേരിപ്പിക്കുകയും ചെയ്യുന്നു.

നമ്മുടെ നാട്ടിൽ ഇങ്ങനെ ഒരു പൊതുമേഖലാസ്ഥാപനമുണ്ട് എന്ന വസ്തുതപോലും ആരും അറിയുന്നില്ല എന്നത് ഖേദകരമാണ്; ഈ ദയനീയാവസ്ഥയ്ക്ക് കാരണക്കാരായവരുടെ ചെയ്തികൾ ആക്ഷേപാർഹമാണ്; കുററകരവും.

കെ.എസ്. രവികുമാർ

# മലയാള ചെറുകഥയ്ക്ക് നൂറുവയസ്സ്


വേങ്ങയിൽ കുഞ്ഞിരാമൻ നായനാർ

നമ്മുടെ സാഹിത്യരംഗത്ത് ഇന്ന് ഏററവും കൂടുതൽ ചർച്ച നടക്കുന്നത് ചെറുകഥയെക്കുറിച്ചാണ്. സമകാലീന മലയാള ചെറുകഥയുടെ അവസ്ഥയെപ്പററി കഥാകൃത്തുക്കളും നിരൂപകരും മാറിമാറി ആശങ്കയും പ്രതീക്ഷയുംനിറഞ്ഞ വീറുള്ള വിവാദങ്ങൾ നടത്തുന്നു. അതിൻെറ ചൂട് ആനുകാലിക പ്രസിദ്ധീകരണങ്ങളുടെ താളുകളിലേക്കും സാഹിത്യചർച്ചാവേദികളിലേക്കും പടരുന്നു. ആ ആരവങ്ങൾക്കിടയിൽ മലയാളത്തിലെ ചെറുകഥാസാഹിത്യത്തിന് നൂറു വയസ്സു തികഞ്ഞു എന്ന ചരിത്രവസ്തുത ആരുടേയും ശ്രദ്ധയിൽപ്പെട്ടില്ല.

ഇന്ത്യയ്ക്ക് മികച്ച ഒരു കഥാപാരമ്പര്യമുണ്ട്. ബൃഹദ് കഥയും കഥാസരത്സാഗരവും പഞ്ചതന്ത്രവും ജാതക കഥകളുമൊക്കെ ഇതിഹാസ കഥകളോടൊപ്പം നമ്മുടെ കഥാപാരമ്പര്യത്തിലെ ഈടുവയ്പുകളാണ്. പക്ഷേ, സാങ്കേതികമായ അർത്ഥത്തിൽ ആ കഥകളെ ചെറുകഥകൾ എന്നു പറയാനാവില്ല. നാടോടിക്കഥകളുടേയും നീതികഥകളുടേയും കെട്ടുകഥകളുടേയുമൊക്കെ വിഭാഗത്തിലാണ് അവ ഉൾപ്പെടുക. നമുക്ക് ഇന്ന് പരിചയമുള്ള തരത്തിലുള്ള ചെറുകഥകൾ ഇന്ത്യൻ ഭാഷകളിലെല്ലാമുണ്ടായത് പാശ്ചാത്യ സാഹിത്യ പരിചയത്തിൻെറ പശ്ചാത്തലത്തിലാണ്. ചെറുകഥ മാത്രമല്ല, നോവലും ഗദ്യനാടകവും ഉപന്യാസവും നിരൂപണവുമെല്ലാം അങ്ങനെ തന്നെ. ഇംഗ്ളീഷ് വിദ്യാഭ്യാസം വ്യാപകമാകാൻ തുടങ്ങിയ കഴിഞ്ഞ നൂററാണ്ടിൻെറ അവസാന പാദത്തിലാണ് ഈ പുതിയ സാഹിത്യപ്രസ്ഥാനങ്ങൾ രൂപംകൊണ്ടത്. അച്ചടിയുടെ പ്രചാരവും പത്രമാസികകളുടെ ആവിർഭാവവും അവയുടെ വളർച്ചയ്ക്ക് പ്രചോദകമായി.

തിരുവനന്തപുരത്തുനിന്നും പ്രസിദ്ധീകരിച്ചുതുടങ്ങിയ വിദ്യാവിലാസിനിയാണ് മലയാളത്തിലെ ആദ്യത്തെ സാഹിത്യമാസിക. പക്ഷേ, അതിൽ ചെറുകഥകൾ പ്രസിദ്ധീകരിച്ചിരുന്നില്ല. 1889-ൽ തൃശ്ശൂരിൽനിന്നും സി.പി. അച്യുതമേനോൻെറ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചുതുടങ്ങിയ വിദ്യാവിനോദിനിയാണ് രണ്ടാമത്തെ സാഹിത്യമാസിക. അതിൻെറ 1066 കുംഭം (1891 ഫെബ്രുവരി-മാർച്ച്) ലക്കത്തിൽ പ്രസിദ്ധീകരിച്ച 'വാസനാവികൃതി' യാണ് മലയാളത്തിൽ ആദ്യം പ്രസിദ്ധീകരിച്ച ചെറുകഥ. അതിനുമുമ്പ് കേരളവർമ്മ വലിയകോയിത്തമ്പുരാൻ പാഠപുസ്തകങ്ങളിൽ ചേർത്തിരുന്ന ചില നീതികഥകളും നാടോടിക്കഥകളും പുറത്തുവന്നിരുന്നു. അക്കാലത്ത് മിഷനറിമാർ മതപ്രചരണത്തിനുള്ള ചില ലഘുലേഖകൾ കഥാരൂപത്തിൽ പ്രസിദ്ധം ചെയ്തിരുന്നതായും കാണുന്നുണ്ട്. പക്ഷേ അവയെ ചെറുകഥകളായി പരിഗണിക്കാനാവില്ല.

മനുഷ്യാവസ്ഥയോടു ബന്ധപ്പെട്ട ഒരു അനുഭവത്തെ, വികാരം ചോർന്നുപോകാതെ, സൂക്ഷ്മവും ഏകാഗ്രവുമായി ചിത്രീകരിക്കുന്ന അധികം ദൈർഘ്യമില്ലാത്ത ആഖ്യാനാത്മക രചനയെയാണ് ചെറുകഥ എന്നു പറയുമ്പോൾ അർത്ഥമാക്കുന്നത്. ആ നിലയിൽ മലയാളത്തിലെ ആദ്യത്തെ ചെറുകഥ 'വാസനാവികൃതി'യാണ്. അത് പ്രസിദ്ധീകരിച്ചിട്ട് ഇന്നേക്ക് നൂറു വർഷമാകുന്നു.

വിദ്യാവിനോദിനിയിൽ അന്ന് ഈ കഥ പ്രസിദ്ധീകരിക്കുമ്പോൾ കഥാകൃത്തിൻെറ പേരു ചേർത്തിരുന്നില്ല. വിദ്യാവിനോദിനിയുടെ പത്രാധിപത്യത്തിൽ സഹായിച്ചിരുന്ന വേങ്ങയിൽ കുഞ്ഞിരാമൻ നായനാർതന്നെയായിരുന്നു ആ കഥ എഴുതിയത്. കേസരി എന്ന തൂലികാനാമത്തിൽ പ്രസിദ്ധനായിരുന്ന അദ്ദേഹം അക്കാലത്തു മികച്ച ഒരു പത്രലേഖകൻ, ഉപന്യാസകാരൻ തുടങ്ങിയ നിലകളിൽ അംഗീരിക്കപ്പെട്ടിരുന്നു. കേരള ചന്ദ്രിക, കേരള പത്രിക, കേരളസഞ്ചാരി, വിദ്യാവിലാസിനി തുടങ്ങിയ അക്കാലത്തെ ആനുകാലിക പ്രസിദ്ധീകരണങ്ങളിലെല്ലാം അദ്ദേഹത്തിൻെറ നിശിതവിമർശനങ്ങളും സരളോപന്യാസങ്ങളും പ്രത്യക്ഷപ്പെട്ടിരുന്നു. ആ സാഹചര്യത്തിലാണ് ഭാഷയിൻ അന്നോളം അപരിചിതമായിരുന്ന ഒരു സാഹിത്യമാതൃക അദ്ദേഹം അവതരിപ്പിച്ചത്. സ്വാഭാവികമായും വായനക്കാർ ആ സാഹിത്യരൂപത്തെ എങ്ങനെ സ്വീകരിക്കും എന്ന ആശങ്ക ഉണ്ടായിക്കാണും. അതുകൊണ്ടാവാം വാസനാവികൃതി പ്രസിദ്ധീകരിച്ചപ്പോൾ കഥാകൃത്തിൻെറ പേരു വയ്ക്കാതിരുന്നത്.

ഏതാനും വർഷങ്ങൾക്കുള്ളിൽ ആനുകാലിക പ്രസിദ്ധീകരണങ്ങളിലെ ഒരു പ്രധാന വിഭവമായി ചെറുകഥ വളർന്നു. വിദ്യാവിനോദിനിയെത്തുടർന്ന് അപ്പൻതമ്പുരാൻ പ്രസിദ്ധീകരിച്ചുതുടങ്ങിയ രസിക രഞ്ജിനിയിലൂടെ ധാരാളം നല്ല കഥകൾ വെളിച്ചം കണ്ടു. മലയാളമനോരമ, ഭാഷാപോഷിണി എന്നീ പ്രസിദ്ധീകരണങ്ങളിലും ചെറുകഥകൾ പ്രാധാന്യത്തോടെ പ്രസിദ്ധീകരിച്ചു. അതോടെ താൻ തുടങ്ങിവച്ച പ്രസ്ഥാനത്തെക്കുറിച്ച് കേസരിക്കും ആത്മവിശ്വാസമായി എന്നു തോന്നുന്നു. കാരണം 1910-ൽ അദ്ദേഹത്തിൻെറ ഗദ്യരചനകൾ സമാഹരിച്ച് 'കേസരി' എന്നപേരിൽ ഒരു പുസ്തകമാക്കിയപ്പോൾ മററു കഥകളോടൊപ്പം 'വാസനാവികൃതി'യും അതിൽ ചേർത്തിരുന്നു. രചയിതാവിൻെറ പരിശോധനയും തിരുത്തലും കഴിഞ്ഞ് തൃശ്ശൂർ ഭരതവിലാസം അച്ചുകൂടത്തിൽനിന്ന് സി.ഡി. ഡേവിഡ് ആ പുസ്തകം പ്രസിദ്ധീകരിച്ചതോടെ, 'വാസനാവികൃതി' വേങ്ങയിൽ കുഞ്ഞിരാമൻനായനാരുടെ കൃതിയാണെന്ന കാര്യം ആധികാരികമായി സ്ഥിരീകരിക്കപ്പെട്ടു.

വേങ്ങയിൽ കുഞ്ഞിരമാൻനായനാർ മലയാളത്തിലെ ആദ്യത്തെ ചെറുകഥാകൃത്താണെന്നും, 1066-ൽ വിദ്യാവിനോദിനിയിൽ പ്രസിദ്ധീകരിച്ച വാസനാവികൃതി ആദ്യത്തെ ചെറുകഥയാണെന്നും മഹാകവി ഉള്ളൂർ, എം.പി.പോൾ, എ.ഡി.ഹരിശർമ്മ എന്നിവർ അഭിപ്രായപ്പെടുന്നത് ഒട്ടൊരു സംശയത്തോടെയാണ്. എന്നാൽ മലയാള ചെറുകഥയുടെ പ്രാരംഭമാതൃകകൾ സമാഹരിച്ച കോമലേഴത്ത് മാധവൻ തെളിവുകളുടെ അടിസ്ഥാനത്തിൽ വിശദമായ ചർച്ചയ്ക്കുശേഷം കഥാപല്ലവങ്ങളുടെ ആമുഖത്തിൽ ഇക്കാര്യം സംശയം കൂടാതെ ഉറപ്പിക്കുന്നു. മലയാള ചെറുകഥകളെക്കുറിച്ചു സമഗ്രവും ആധികാരികവുമായ പഠനം നടത്തിയ പ്രൊഫ.എം. അച്യുതനും 'ചെറുകഥ-ഇന്നലെ, ഇന്ന്' എന്ന ഗ്രന്ഥത്തിൽ ഈ നിഗമനത്തിലെത്തുന്നുണ്ട്.

വാളെടുത്തവൻ വാളാലെ എന്ന ചൊല്ലിനെ അനുസ്മരിപ്പിക്കുന്ന ഒരു കഥയാണ് 'വാസനാവികൃതി.' കഥാപാത്രസ്വഭാവത്തെ കേന്ദ്രീകരിച്ചുള്ള ഒരു കഥയാണിത്. കർമ്മഫലം അനുഭവിച്ചേ മതിയാവൂ എന്ന് അത് വ്യക്തമാക്കുന്നു. കഥാപാത്രത്തിൻെറ വീക്ഷണസ്ഥാനത്തു നിന്നുകൊണ്ട് ആഖ്യാനം നിർവഹിക്കുന്നു. കഴിഞ്ഞുപോയ അനുഭവത്തിൻെറ രസനീയത ചോർന്നുപോകാതെ, എന്നാൽ ഒട്ടൊരു നിർമ്മമതയോടെ ആണ് കഥ പറയുന്നത്. വൃഥാസ്ഥൂലതയോ, ആവശ്യമില്ലാത്ത വർണ്ണനയോ ഒട്ടുമില്ല. ഏകാഗ്രതയും സൂക്ഷ്മതയും പുലർത്തിക്കൊണ്ടാണ് കഥാഗതി മുന്നോട്ടുപോകുന്നത്. ''സി.പി. അച്യുതമേനോൻെറ വിദ്യാവിനോദിനിയിൽ പ്രകാശിതമായ വാസനാവികൃതി ഒരു അപസർപ്പക കഥയാണ്'' എന്ന

(ശേഷം 20-ാം പേജിൽ)




വിജു വി. നായർ

ചൊല്ലും ചെയ്തിയും

# ഇപ്പോഴും സമൂഹത്തിന്റെ പുറമ്പോക്കിൽ


**കേരളത്തിലെ പട്ടികജാതി-പട്ടികവർഗ്ഗക്കാർക്ക് രണ്ടുതരത്തിലുള്ള പരാധീനതകളുണ്ട്. താഴ്ന്നതെന്നു സമൂഹം വിലക്കു കല്പിച്ചി**രിക്കുന്ന ജാതിയിൽ ജനിച്ചുപോയി എന്നതാണ് പ്രഥമം. ഇതിൻെറ ഭാഗമായുള്ള സാമ്പത്തിക പരാധീനതയാണ് രണ്ടാമത്തേത്. സ്വാതന്ത്ര്യലബ്ധിക്കുശേഷം സംവരണത്തിൻെറ താങ്ങിൽ ഈ അവശ വിഭാഗങ്ങൾക്ക് ചുവടുറപ്പിക്കാനാവുമെന്ന പൊതുവിചാരവും കണക്കുകൂട്ടലുകളും പാടെ പിഴച്ചുപോയിട്ടില്ലെങ്കിലും കാലാനുസൃതമായ അഴിച്ചുപണികളും പുനരവലോകനങ്ങളും നടത്തായ്കമൂലം അധഃകൃത വിഭാഗങ്ങൾ ഇന്നും സമൂഹത്തിൽ പിന്നോക്കംതന്നെ.

ഈ വിഭാഗത്തിൽപ്പെട്ട ഒരു ന്യൂനപക്ഷത്തിൻെറ ജീവിത നിലവാരം കുറേയൊക്കെ മെച്ചപ്പെട്ടിട്ടുണ്ടെങ്കിലും, പ്രഖ്യാപിത ലക്ഷ്യ പലർക്കുമില്ല. ഇതൊരു വശം.

മറുവശത്ത്, എത്രയൊക്കെ മതേതരത്വ പ്രസംഗം നത്തിയാലും, നമ്മുടെ സമൂഹം ഇന്നും പഴയ ഫ്യൂഡൽ മനോഭാവം നിരങ്കുശം വച്ചുപുലർത്തുന്നു. ആഴത്തിൽ വേരോടിയ ജാതീയമായ ഉച്ചനീചത്വങ്ങൾ ഉള്ളിൽനിന്നു പറിച്ചുമാററാൻ ഭൂരിപക്ഷത്തിന് കഴിയുന്നില്ല. സമൂഹത്തിനു കീഴാളരോടുള്ള ആഢ്യത്വമനോഭാവം നിലനില്ക്കുന്നതിനാൽ തങ്ങൾ പട്ടികജാതിക്കാരാണെന്നു മററുള്ളവരറിയുന്നത് ഈ അവശ ജനവിഭാഗം ഇഷ്ടപ്പെടുന്നില്ല. നഗരത്തിൽ ജീവിക്കുന്നവരും ഉന്നതവിദ്യാഭ്യാസത്തിലേർപ്പെട്ടിരിക്കുന്നവരുമായ വിദ്യാർത്ഥികളിലാണ് ഇതേററവും പ്രകടമായിരിക്കുന്നത്, ഗവൺമെൻറിൻെറ മിക്ക വിദ്യാഭ്യാസാനുകൂലങ്ങളും അവയുടെ ഉപഭോക്താക്കൾ പട്ടികജാതിക്കാരാണെന്നു കൊട്ടിഘോഷിക്കുന്ന തരത്തിലുമാണ്. എന്നുവച്ച്, ഈ ആനുകൂല്യങ്ങൾ വേണ്ടെന്നു വയ്ക്കാനുള്ള സാമ്പത്തികശേഷി ഇക്കൂട്ടർക്കില്ലതാനും. നാൽപ്പതുവർഷത്തെ സംവരണത്തിൻെറ മൃതിമുഖം ഇവിടെയാണ്—അപകർഷതയുടെ ഈ ഉറവിടത്തിൽ. ഇതൊക്കെ ഇന്ത്യയിൽ ഏററവുമധികം സംവരണാനുകൂല്യം നൽകുന്ന ഒരു സംസ്ഥാനത്താണെന്നോർക്കണം.

സാമൂഹ്യ-സാമ്പത്തിക സമത്വവും വർഗ്ഗോച്ചാടനവും മുദ്രാവാക്യങ്ങളാക്കിയ ഇടതുപക്ഷ ഗവൺമെൻറിൻെറ ചെയ്തികൾ വിലയിരുത്തേണ്ടത് ഈ പ്രത്യേക പശ്ചാത്തലത്തിൽ നിന്നുകൊണ്ടുവേണം.

നിലവിലുള്ള ആനുകൂല്യങ്ങളുടെ തുക വർദ്ധിപ്പിക്കലാണ് ഗവൺമെൻറ് സ്വീകരിച്ച ആദ്യത്തെ നടപടി.

എസ്‌സി/എസ്.ററി, ഒ.ഇ.സി, പ്രീ മെട്രിക്, പോസ്ററ് മെട്രിക് വിദ്യാർത്ഥികൾക്കുള്ള വിദ്യാഭ്യാസാനുകൂല്യങ്ങൾ 1989 ഏപ്രിൽ മുതൽ വർദ്ധപ്പിച്ചു. ശരാശരി 20 ശതമാനം വരുന്ന ഈ വർദ്ധന (മൂന്നരക്കോടി രൂപ)യുടെ പ്രയോജനം ഏഴര ലക്ഷംപേർക്കു ലഭിക്കുന്നുണ്ട്. എം.ഫിൽ, പി.എച്ച്.ഡി, എം.ലിററ് തുടങ്ങിയ ഉന്നത വിദ്യാഭ്യാസം ചെയ്യുന്നവർക്ക് യു.ജി.സി ഫെലോഷിപ്പിന് തുല്യമായ തുക അനുവദിച്ചു. ഇതിനു പുറമേ, കംപ്യൂട്ടർ ഡിപ്ളോമ കോഴ്സുകൾ, ഇലക്ട്രോ മെഡിക്കൽ എക്യുപ്മെൻറ് കോഴ്സുകൾ, പാരാമെഡിക്കൽ കോഴ്സുകൾ എന്നിവയ്ക്കു പഠിക്കുന്ന വിദ്യാർത്ഥികൾക്കും പോസ്ററ് മെട്രിക് തലത്തിലെ ആനുകൂല്യങ്ങൾ ബാധകമാക്കി. ഐ.എ.എസ്, ഐ.പി.എസ് തുടങ്ങിയ അഖിലേന്ത്യാ പരീക്ഷകൾക്കുവേണ്ടി ഹോസ്ററൽ സൗകര്യമുള്ള കോച്ചിംഗ് സെൻറർ തിരുവനന്തപുരത്ത് സ്ഥാപിച്ചു.

പത്താംതരം തോററ വിദ്യാർത്ഥികൾക്കു തുടർന്നു പഠിപ്പു പൂർത്തിയാക്കാനുള്ള അവസരമൊരുക്കലാണ് ഈ ഗവൺമെൻറ് ആവിഷ്കരിച്ച മറെറാരു ശ്രദ്ധേയമായ സഹായ പദ്ധതി. ഇന്ത്യയിൽ ആദ്യമായാണിത്തരമൊരു പരിപാടി. എസ്.എസ്.എൽ.സി, പ്രീഡിഗ്രി പരീക്ഷകളിൽ പരാജയപ്പെടുന്ന പട്ടികജാതി—വർഗ്ഗ വിദ്യാർത്ഥികൾക്ക് പാരലൽ കോളേജിൽ ചേർന്നു പഠിക്കാനുള്ള ധനസഹായം തുടക്കത്തിൽത്തന്നെ വലിയൊരു വിജയമായിരുന്നു. പരാജയപ്പെട്ട വിദ്യാർത്ഥികൾ ഈ ധനസഹായംവഴി പിന്നീട് 75 ശതമാനം വിജയംകണ്ടു. ഇക്കഴിഞ്ഞവർഷം വിജയശതമാനം 80 ആയി ഉയർന്നു.

ദേശീയ തലത്തിൽ ശ്രദ്ധേയമായിരിക്കുന്ന അംബേദ്കർ ജന്മ ശതാബ്ദി പരിപാടിയിലെ 'അംബദ്കർ ഗ്രാമ'ങ്ങളുടെ രൂപീകരണമാണ് ഇടതുമുന്നണി ഭരണത്തിലെ പ്രധാനപ്പെട്ടൊരു പരിഷ്കാരം. വിവിധ ജില്ലകളിൽ നിന്നായി ഏററവും പിന്നോക്കം നിൽക്കുന്ന 212 പട്ടികജാതി—പട്ടികവർഗ്ഗ സങ്കേതങ്ങൾ തിരഞ്ഞെടുത്ത്, അവിടെ അടിസ്ഥാന സൗകര്യങ്ങൾ മെച്ചപ്പെടുത്തി, ഗുണഭോക്താക്കളുടെ സാമ്പത്തികാഭിവൃദ്ധി ലക്ഷ്യമാക്കിയുള്ള ഒരു സമയബന്ധിത പരിപാടിയാണിത്. ഗ്രാമങ്ങളിലെ വികസന പ്രവർത്തനങ്ങൾക്ക് മൊത്തം 3338.336 ലക്ഷം രൂപ ചെലവു വരുമെന്നാണ് കണക്കാക്കിയിരിക്കുന്നത്.

212 ഗ്രാമങ്ങളിലും ടി.വി. സെററുകൾ സ്ഥാപിക്കാൻവേണ്ടി 15,000 രൂപ വീതം പഞ്ചായത്ത് ഡയറക്ടർ നൽകിക്കഴിഞ്ഞു.

സമഗ്ര ഗ്രാമവികസനം ലക്ഷ്യമാക്കുന്ന ഈ പരിപാടി ശ്ളാഘനീയം തന്നെ. അടിസ്ഥാനാവശ്യങ്ങളിലൊന്നാണ് പാർപ്പിടം. പട്ടികജാതി സങ്കേതങ്ങളായ ഗ്രാമങ്ങളിലെ 60 ശതമാനം വീടുകളും വാസയോഗ്യമല്ലാത്ത

താണെന്നും മന്ത്രിതന്നെ സമ്മതിക്കുന്നു. എന്നാൽ പുതിയ വീടുകൾ കെട്ടാൻ ആവശ്യമായ തുക കണ്ടെത്തിയിട്ടില്ല. പ്രത്യേക ഘടകപദ്ധതിയിലേയും മററും ചെറിയ ഓഹരി കൈപ്പററി അല്ലറ ചില്ലറ അററകുററപ്പണികൾ മാത്രമാണ് ഇവിടങ്ങളിൽ നടക്കുന്നത്. ബജററിൽ പാർപ്പിട വികസനത്തിനു തുക വച്ചിട്ടില്ലാത്ത സ്ഥിതിക്ക് 'അംബദ്കർ ഗ്രാമ' രൂപീകരണം എവിടെയെത്തുമെന്ന് പറയാനാവില്ല. മാത്രമല്ല, സമഗ്രമായ ആസൂത്രണത്തിൻെറ അഭാവം ബൃഹത്തായ ഈ സംരംഭത്തിൻെറ നടത്തിപ്പിലുടനീളം മുഴച്ചു നില്ക്കുന്നുണ്ട്.

## ഗണ്യമായ ചുവടു വയ്പ്

ഹ്രസ്വകാലാടിസ്ഥാനവും സത്വര ഗുണദായകഭാവവുമുള്ള ഇത്തരം പരിപാടികൾ മിക്ക ഗവൺമെൻറുകളും അനുവർത്തിക്കാറുണ്ട്. ഗ്യാലറിയുടെ കൈയടി നേടാനുതകുന്ന അവ, രാഷ്ട്രീയ മത്സര വേദിയിൽ അനിവാര്യംതന്നെ. എന്നിരുന്നാലും നാടിൻെറ ഭാവിയിൽ കണ്ണെറിയുന്ന ദീർഘകാലാടിസ്ഥാനമുള്ള ചില പരിഷ്കാരങ്ങൾ ഒററയ്ക്കും തെററയ്ക്കും കടന്നു വരാറുണ്ട്. വാസ്തവത്തിൽ, എണ്ണത്തിൽ നന്നെ കുറവായ അത്തരം ചെയ്തികളാണല്ലോ ജീർണ്ണതകൾക്കിടയിലും നാടിൻെറ അത്താണിയാവാറ്. ഇവിടെയാണ്, ഭൂരഹിത—ഭവനരഹിത പുനരധിവാസ പദ്ധതിയുടെ പ്രസക്തി.

ഭൂപരിഷ്കരണ നിയമങ്ങളുടെ വരവോടെ കേരളത്തിൻെറ സാമൂഹ്യ വ്യവസ്ഥിതിയിൽ ഗണ്യമായ മാററം വന്നിരുന്നു. കർഷകർക്കും കുടി കിടപ്പുകാർക്കും പട്ടയം കിട്ടി. എന്നാൽ നിയമം നിലവിൽ വന്നതോടെ, പുതുതായി കുടികിടക്കാൻ ഒരു ഭൂവുടമയും അനുവദിക്കാതായി. അതുമൂലം ആദ്യം മൂന്നു സെൻറ് പതിച്ചുകിട്ടിയ പട്ടയക്കാരൻെറ കുടുംബവും പിൻതുടർച്ചക്കാരും അതേ മൂന്നു സെൻറിൽ പാർപ്പൊരുക്കേണ്ടിവന്നു. തലമുറകൾ വർദ്ധിക്കുന്നതോടെ മൂന്നു സെൻറിലെ പാർപ്പിടം ഒരു പ്രശ്നമാകുന്നു. പുരയിടം തേടിപ്പോകാൻ ശേഷിയുമില്ല. ഭൂപരിഷ്കരണ നിയമത്തിൻെറ വിപുലീകരണമാകട്ടെ വിഭാവന ചെയ്യുന്നുമില്ല. അധഃകൃത വർഗ്ഗക്കാരുടെ ഈ പാർപ്പിട പ്രശ്നത്തിനു ക്രിയാത്മകമായൊരു പരിഹാരമെന്ന നിലയ്ക്കാണ് ഇപ്പോഴത്തെ ഗവൺമെൻറ് ഭൂരഹിതർക്കും ഭവന രഹിതർക്കുമായി പുനരധിവാസ പദ്ധതി കൊണ്ടുവന്നത്. നാലുസെൻറ് ഭൂമിയും 10,000 രൂപയുടെ വീടും വച്ചുകൊടുക്കുന്ന ഈ പദ്മതിയെ ഭൂപരിഷ്കരണ നിയമത്തിൻെറ രണ്ടാം ചുവടായി കണക്കാക്കുന്നതിൽ അപാകതയില്ല. 32,000 കുടുംബങ്ങളെയാണ് ഇത്തവണ പുനരധിവസിപ്പിക്കാൻ ഉദ്ദേശിക്കുന്നത്. ഇതിന് ഇതുവരെ രണ്ടുകോടി രൂപ ചെലവിട്ടു. എങ്കിലും, കോളനിയടിസ്ഥാനത്തിൽ പട്ടികജാതി ജനങ്ങളെ വേർതിരിക്കുന്നത്, അവരുടെ സാമൂഹ്യമായ പിന്നോക്കാവസ്ഥയും ഒററപ്പെടലും വർദ്ധിപ്പിക്കില്ലേ എന്ന് ന്യായമായും ആശങ്കിക്കേണ്ടിയിരിക്കുന്നു. മാത്രമല്ല. കോളനിയടിസ്ഥാനത്തിൽ ജീവിക്കുമ്പോൾ തൊഴി

പി.കെ. രാഘവൻ

**സ്വാതന്ത്ര്യലബ്ധിക്കുശേഷം നാല്പതിൽപ്പരം കൊല്ലങ്ങൾ പിന്നിട്ടെങ്കിലും ഫ്യൂഡൽ മനോഭാവം നിരങ്കുശം വച്ചുപുലർത്തുന്ന കേരളീയ സമൂഹത്തിൽ പട്ടികജാതി ജനവിഭാഗത്തിൻെറ സാമ്പത്തികാഭിവൃദ്ധിയിൽ ഗണ്യമായ ചുവടുവയ്പുകളുണ്ടായിട്ടുണ്ടെങ്കിലും സാംസ്കാരികമായും വിദ്യാഭ്യാസപരമായും അവരിപ്പോഴും പിന്നോക്കാവസ്ഥയിൽത്തന്നെയാണ്.**

ലില്ലായ്മ വർദ്ധിക്കുന്നുവെന്ന് മുൻപ് കണ്ടെത്തിയിട്ടുള്ളതുമാണ്. ഇതിനർത്ഥം പദ്ധതി അപ്പാടെ നിർത്തലാക്കണമെന്നല്ല. മറിച്ച് കോളനികളാക്കാതെ വ്യാപകമായ രീതിയിൽ പുനരധിവാസം നടത്തിയാൽ, പൊതുധാരയുമായുള്ള സങ്കലനം ആയാസ രഹിതമാക്കാം.

## തൊഴിലവസരം

ആനുകൂല്യങ്ങളും സംരക്ഷണവും നൽകുന്നതിനു തുല്യമായ പ്രാധാന്യമുണ്ട്, പട്ടികജാതി ജനങ്ങൾക്ക് തൊഴിലവസരം സൃഷ്ടിക്കുന്നതിൽ. വ്യത്യസ്ത തൊഴിൽ മേഖലകളിൽ കൈവയ്ക്കാൻ ഈ ദുർബലവിഭാഗങ്ങളെ പ്രാപ്തരാക്കേണ്ടതുണ്ടല്ലോ. ആ വഴിക്കു പക്ഷേ, ഗവൺമെൻറിൻെറ പ്രവർത്തനങ്ങൾ ആശാവഹമല്ലെന്നു പറയേണ്ടിയിരിക്കുന്നു.

ആധുനിക ട്രേഡുകളിൽ പരിശീലനം നൽകാൻവേണ്ടി ഉൽപ്പാദന പരിശീലന കേന്ദ്രങ്ങൾ കഴിഞ്ഞവർഷം പുനഃസംഘടിപ്പിക്കുകയുണ്ടായി. പട്ടികജാതി വികസന വകുപ്പിൻെറ കീഴിൽ പുൽപ്പായ നെയ്ത്ത്, കൈത്തറി, മരപ്പണി തുടങ്ങിയ തൊഴിലുകൾ പഠിപ്പിച്ചുവന്ന 64 കേന്ദ്രങ്ങൾ ഇവ്വിധം പുനഃസംഘടിപ്പിച്ച്, ആധുനിക ട്രേഡുകൾ പരിശീലിപ്പിക്കാൻ ഗവൺമെൻറ് പദ്ധതിയൊരുക്കി. 1990 ജനുവരി ഒന്നുമുതൽ പരിശീലനം തുടങ്ങിയെന്നാണ് പ്രചരണമെങ്കിലും, ആസൂത്രണവൈകല്യംമൂലം നാളിതേവരെ പരിപാടി ആരംഭിച്ചിട്ടില്ല.

പുതിയ പരിശീലനത്തിൻെറ സിലബസോ ഉപകരണങ്ങളോ പരിശീലകരോ പോലും ഇല്ലെന്നതാണ് ഈ കാരണം.

പുതിയ ട്രേഡുകൾ പഠിപ്പിക്കാനറിവുള്ള പരിശീലകരെ നിയമിക്കുമെന്നാണ് അധികൃതർ പറയുന്നത്. അതേസമയം, ഈ നിയമനം നടത്താതെ പഴയ ട്രേഡു മാത്രമറിവുള്ള, സർവീസിലുള്ള ജീവനക്കാർക്ക് ശമ്പളവും സ്റൈറപ്പെൻഡും നൽകുകയും ചെയ്യുന്നു. അങ്ങനെ കടലാസ്സിലൊതുങ്ങുന്ന പരിശീലന പദ്ധതിക്ക് നല്ലൊരു തുക 'ചെലവാ'കുന്നു.

പട്ടികജാതി പിന്നോക്കവകുപ്പിൻകീഴിൽ പരിശീലനം നൽകുന്ന വിദ്യാർത്ഥികൾക്കു തൊഴിലവസരം നൽകാൻ ഗവൺമെൻറ് എന്തു നടപടിയെടുത്തെന്ന ചോദ്യത്തിന് വകുപ്പുമന്ത്രി നിയമസഭയുടെ എട്ടാം സമ്മേളനത്തിൽ നൽകിയ മറുപടി ഇത്തരുണത്തിൽ ശ്രദ്ധേയമാണ്:

"പതിമൂന്നു ഉല്പാദക പരിശീലന കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നുണ്ട്. ഓരോ ജില്ലയിലും ഓരോ സമൃദ്ധികേന്ദ്രങ്ങൾ കൂടി ഇതേ ഉദ്ദേശ്യത്തോടെ തുടങ്ങാൻ അനുവാദം നൽകി. ഇതിനുപുറമേ ഇവർക്കു തൊഴിൽ നൽകാൻവേണ്ടി സബ്സിഡി ടു ടെക്നിക്കലി ട്രെയിൻഡ് ഹാൻസ് എന്ന പദ്ധതിയുണ്ട്. പരിശീലനം പൂർത്തിയായവർക്ക് ഉൽപ്പാദന പരിശീലനകേന്ദ്രങ്ങളിൽ സ്കിൽഡ് വർക്കറായി പണി നൽകും."

ആശയം കൊള്ളാം. പക്ഷേ, പരിശീലന കേന്ദ്രം പ്രവർത്തിച്ചുതുടങ്ങിയാലാണല്ലോ സംഗതി പ്രാവർത്തികമാവുക. ഇല്ലാത്ത പിള്ളയുടെ ജാതകം നോക്കുന്നതെന്തിന്?

ധൂർത്തിൻെറ മറെറാരു മുഖമാണ് ജില്ലകൾ തോറുമുള്ള പ്ളാനിംഗ് സെല്ലുകൾ. വികസന പദ്ധതികളുടെ ആസൂത്രണത്തിനുവേണ്ടി ഡേററകൾ ശേഖരിക്കുകയും ക്രോഡീകരിക്കുകയും ചെയ്യാൻവേണ്ടി, സ്ററാററിസ്ററിക്സ് ബ്യൂറോയിൽനിന്നു ഡിപ്ളോയ്മെൻറു നടത്തിയ ഉദ്യോഗസ്ഥരാണ് പ്ളാനിംഗ് സെല്ലിലുള്ളത്. പറയത്തക്ക പണിയൊന്നുമില്ലാതെ കുത്തിയിരിക്കുന്ന ഈ സെല്ലുകാർക്ക് പട്ടികജാതി വകുപ്പിൻെറ ജോലികളിൽ പങ്കാളികളാവുകയും വേണ്ട.

രസമതല്ല. പട്ടികജാതി വകുപ്പിലെ ഉദ്യോഗസ്ഥർക്ക് സ്ററാററിസ്ററിക്സ് സംബന്ധമായ വിദ്യാഭ്യാസമില്ലാത്തതുകൊണ്ടാണ് ഇവ്വിധം പുറമെനിന്ന് ആളെ നിയോഗിക്കുന്നതെന്നാണ് ഗവൺമെൻറിൻെറ ന്യായം. എന്നാൽ, പുറത്തുനിന്നു കൊണ്ടുവരുന്ന ഈ 'ആഭിജാത' വർഗ്ഗത്തിനു തികച്ചും സാധാരണമായ വിദ്യാഭ്യാസയോഗ്യത മാത്രമാണുള്ളത്. എന്നു തന്നെയല്ല, പലപ്പോഴും പട്ടികജാതി വകുപ്പിലെ ഉദ്യോഗസ്ഥരുടെ സഹായംകൊണ്ടുമാത്രമാണ് ഇക്കൂട്ടരുടെ കണക്കെടുപ്പു നടക്കുന്നതും. അതായത് ജില്ലകളിലെ പ്ളാനിംഗ് സെല്ല്



[illegible] ക്ളാസ് വെള്ളാനയാണെന്നർ [illegible]

[illegible] പോസിഡ്യൂറൽ ധൂർത്ത് ഒരു [illegible] ക്കുമ്പോൾ. മറുവശത്ത് പല [illegible] നുകൂല്യങ്ങളും മതിയായ തുകയി [illegible] ർത്ഥവ്യായാമങ്ങളാവുന്നുമുണ്ട്. [illegible] വികസനകോർപ്പറേഷൻ ഈ [illegible] ൻെറ ഭരണകാലത്ത് ഭവനനിർമ്മാ [illegible] 3 പേർക്കും കൃഷിഭൂമി വാങ്ങാൻ [illegible] ം വായ്പ നൽകി. യഥാക്രമം [illegible] വും 363.99 ലക്ഷവും ചെലവായ [illegible] കൊണ്ട് നല്ല വീടോ കൃഷിയിടമോ [illegible] തെങ്കിലും പട്ടികജാതിക്കാരനെ [illegible] പ്രയാസമാണ്. തുക നന്നെ [illegible] മാണെന്ന് ഗവൺമെൻറിനു [illegible] മെങ്കിലും, പുതുക്കി നിയമിക്കാൻ [illegible] കഴിഞ്ഞിട്ടില്ല.

## സമാന്തരധാര

വി[illegible] ഭ്യാസ നിലവാരം ഉയർത്താനുള്ള [illegible] കൊണ് ഊന്നൽ നൽകുന്നതെന്ന് [illegible] ശ്രീ.പി.കെ.രാഘവൻ പറയുന്നു. [illegible] കളും റസിഡൻഷ്യൽ സ്കൂള [illegible] ട്രിക് ഹോസ്ററലുകളിലെ ട്യൂഷൻ [illegible] മൊക്കെയാണ് അതിനുവേണ്ടി [illegible] അവലംബിക്കുന്ന മാർഗ്ഗങ്ങൾ. [illegible] ൽ കാതലായ ചില ആശങ്കകൾ [illegible] ന്നുണ്ട്. കോളനിക്കാര്യത്തിലെ [illegible] ഹോസ്ററലുകളും റസിഡൻഷ്യൽ [illegible] പട്ടികജാതി വിദ്യാർത്ഥികളെ [illegible] ധാരയിൽനിന്ന് കൂടുതൽ അക [illegible] കില്ലേ? നിലവിലുള്ള സംസ്കാരം [illegible] യും അങ്ങനെ പട്ടികജാതിക്കാരെ [illegible] ധാരയാക്കി നിർത്താനും ഈ [illegible] ഇടയാകില്ലേ? ഗവൺമെൻറു [illegible] മിച്ച പ്രൊഫ.പി.കെ.ബി. നായർ [illegible] കിയ റിപ്പോർട്ട് ഈ ആശങ്ക [illegible] യിട്ടുണ്ടല്ലോ.

[illegible] ജാതി/വർഗ്ഗക്കാർക്കു മാത്രമായി [illegible] ളുകൾ തുടങ്ങുന്നതെങ്കിൽ ഇവിടെ [illegible] ക്കാർക്ക് 10 ശതമാനം സീററുകൾ [illegible] പ്പോലും പരിപാടി ഉദ്ദിഷ്ട [illegible] ത്തുകയില്ല. വിദ്യാഭ്യാസമേഖ [illegible] യിൽ യാതൊരു പരിപാടിയും [illegible] പട്ടികവർഗ്ഗക്കാർക്കു മാത്രമായി [illegible] ത് അഭികാമ്യമല്ല. കാരണം, ഇതവ [illegible] ിലുള്ള നിലവാരം അരക്കിട്ടുറ [illegible] മെട്രിക് ഹോസ്ററലുകൾ, [illegible] കോച്ചിംഗ് ക്ളാസ്സുകൾ എന്നിവ [illegible] ങ്ങളാണ്."

[illegible] മെട്രിക് ഹോസ്ററലുകൾ [illegible] നിർത്തലാക്കണമെന്നും കമ്മി [illegible] ദേശിച്ചിട്ടുണ്ട്. വിദ്യാർത്ഥികളിൽ [illegible] പ്മ. പരാശ്രയബോധം, പഠന [illegible] ക്തി. അപകർഷതാബോധം [illegible] ഷ്ടിക്കുന്നവയാണ് ഈ ഹോ [illegible] ന്ന് കമ്മിഷൻ കണ്ടെത്തി. [illegible] സൗകര്യത്തിൻെറ ന്യായം [illegible] സംവിധാനം തുടരുന്നതിൽ [illegible] കാരണം. അതേ കോളേജുകൾ [illegible] ഹോസ്ററലുകളിൽ പട്ടികജാതിക്കാർക്കായി നീക്കിവച്ചിട്ടുള്ള 15 ശതമാനം സീററുകൾ ഉപയോഗപ്പെടുത്താവുന്നതാണ്. ഇന്ന് പല ഹോസ്ററലുകളിലും ഈ ശതമാനം ലഭിക്കുന്നില്ല. ഇനി സീററു മതിയാവുന്നില്ലെങ്കിൽപ്പോലും ശതമാനം 20 ആയി ഉയർത്തിയാൽ മതി. കാരണം, 800 പേർക്കാണ് പോസ്ററ് മെട്രിക് ഹോസ്ററലുകളിൽ പ്രവേശനം. ഓരോ കോളേജിലും ശരാശരി അഞ്ചു സീററുകൾ കൂടുതലായി സംവരണം ചെയ്താൽ ഈ സംഖ്യയാവും.

## വ്യാജന്മാരുടെ പ്രശ്നം

പട്ടികജാതി വിഭാഗങ്ങൾക്കു വേണ്ടി മാത്രം മാററിവച്ചിട്ടുള്ള ആനുകൂല്യങ്ങൾ, വ്യാജ സർട്ടിഫിക്കററു ചമച്ച് തട്ടിയെടുക്കുന്ന പ്രവണത ഇന്നു വ്യാപകമായിരിക്കുകയാണ്.

പട്ടികജാതി വർഗ്ഗത്തിൽപ്പെടുന്ന ഏതെങ്കിലുമൊരു സമുദായത്തിലെ അംഗമാണെന്നു കാണിക്കുന്ന സർട്ടിഫിക്കററ് ഹാജരാക്കിയാൽ സംവരണാനുകൂല്യങ്ങൾ കൊയ്യാം. വ്യക്തികൾ മാത്രമല്ല, പലപ്പോഴും സമുദായങ്ങൾ ഒന്നടങ്കമാണ് ഈ തട്ടിപ്പിൽ പങ്കെടുക്കാറ്. സംഘടിതമായ ഈ ആക്രമണത്തിൽ യഥാർത്ഥ പട്ടികജാതിക്കാരൻ നിസ്സഹായനായി മിഴിച്ചുനിൽക്കെ, അയാൾക്കു നഷ്ടമാവുന്നത് ഉന്നതോദ്യോഗാവസരങ്ങളും സാങ്കേതിക വിദ്യാഭ്യാസ മേഖലയിലെ അവസരങ്ങളുമാണ്.

പട്ടികജാതി—വർഗ്ഗ ലിസ്ററിൽപ്പെടുന്ന സമുദായങ്ങളോടു ഭാഗികമായോ പൂർണ്ണമായോ സാമ്യമുള്ള പല അനർഹസമുദായങ്ങളുമുണ്ട്. പേരിലെ സാമ്യത മുതലെടുക്കുന്ന ഈ തന്ത്രത്തിനു പല വശങ്ങളുണ്ട്. സമുദായപ്പേരിനോടു ധ്വനിസാമ്യമുള്ള സമുദായം തങ്ങളുടെ പ്രദേശത്തില്ലാതിരിക്കെ, പട്ടികജാതി ലിസ്ററിലുള്ള ജാതിയെ പ്രതിനിധീകരിക്കുന്നതു തങ്ങളാണന്നു വരുത്തിത്തീർക്കാൻ ഇവർക്കു കഴിയുന്നു. ഉദാഹരണം: തണ്ടാൻ — ഈഴവ/തീയ്യതണ്ടാൻ.

പട്ടികജാതി ലിസ്ററിലുള്ള പൊതുപേരുകൾ മറയാക്കുകയാണു മറെറാരു വ്യാജപ്പണി. ആദിആന്ധ്ര, ആദിദ്രാവിഡ, ആദി കർണ്ണാടക തുടങ്ങിയ പേരുകൾ ഇത്തരം വാദമുഖങ്ങൾക്കു കളമൊരുക്കുന്നു. ആദിആന്ധ്ര എന്ന പേരിൽ പട്ടികജാതി സർട്ടിഫിക്കററുണ്ടാക്കാൻ, താൻ തെലുങ്കു ഭാഷയെ മാതൃഭാഷയായി കരുതുന്നു എന്ന് മൊഴികൊടുത്താൽ മതിയെന്ന സ്ഥിതിയാണുള്ളത്.

പട്ടികജാതി ലിസ്ററിൽപ്പെട്ട സമുദായങ്ങളിൽ ചില സമുദായങ്ങളുടെ കുലത്തൊഴിൽ തങ്ങളുടെ സമുദായവും ചെയ്തിരുന്നു എന്ന ധാരണ സൃഷ്ടിച്ച്, അവകാശം സ്ഥാപിച്ചെടുക്കുകയാണു മറെറാരു പ്രവണത. തിരുവനന്തപുരം പ്രദേശത്തുള്ള പാണ്ടിശൂദ്ര വിഭാഗക്കാർ പാണൻ എന്ന പേരിൽ ആനുകൂല്യം തട്ടുന്നത് ഇതിനുദാഹരണമാണ്. അന്യസംസ്ഥാനങ്ങളിൽനിന്നു കുടിയേറിയതിൻെറ മറവിൽ വ്യാജരേഖ ചമയ്ക്കുന്ന ഏർപ്പാടാണ് മറെറാന്ന്. കൊണ്ടറെഡി എന്ന പേരിൽ റെഡ്യാർ സമുദായവും കവറ എന്ന പേരിൽ ഗവറ നായിഡുമാരും ഈ പണി വച്ചുപുലർത്തുന്നു.

തങ്ങൾ പട്ടികജാതിക്കാരാണെന്ന് ഉറപ്പിക്കാൻ വ്യാജന്മാർ ചെയ്യുന്ന പ്രധാന തന്ത്രം ജാതിപ്പേരിൽ ഒരു സംഘടന രജിസ്ററർ ചെയ്യുകയാണ്. പിന്നീട് ഈ വ്യാജസംഘടനയുടെ ലെററർപാഡിൽ റവന്യൂ അധികൃതരുമായി കത്തിടപാടു നടത്തുകയും ചില സന്ദർഭങ്ങളിൽ പുതുതായിവരുന്ന ഉദ്യോഗസ്ഥർക്ക്, ഈ ലെററർപാഡിൽ വ്യാജ ജാതിസർട്ടിഫിക്കററിനുള്ള ശുപാർശ നടത്തുകയും ചെയ്യുന്നു. തെററിദ്ധരിപ്പിക്കപ്പെട്ട ഉദ്യോഗസ്ഥൻ ഇങ്ങനെയുള്ള കത്ത് ആധാരമാക്കി ജാതിസർട്ടിഫിക്കററു നൽകുന്നു. സർട്ടിഫിക്കററിനു വരുന്ന ആളെപ്പററി അന്വേഷണമൊന്നും നടക്കുന്നില്ലെന്നു സാരം. 1987-ൽ നായിഡു സമുദായക്കാർ എറണാകുളത്തു വച്ച് തങ്ങൾ പട്ടികജാതിയിൽപ്പെട്ട കവറ സമുദായക്കാരാണെന്നു പറഞ്ഞ് ഒരു സമ്മേളനംതന്നെ നടത്തി. ആദി ആന്ധ്രാസമാജം, ആൾകേരള ഭരതർ ഐക്യസംഘം, ഭരതപരവ ക്രിസ്ത്യൻ സൊസൈററി, ബോയൻ സമുദായസംഘടന, ആൾകേരള കവറ സമാജം, പാണൻ അസോസിയേഷൻ, തണ്ടാൻ സർവ്വീസ് സൊസൈററി, മലയൻ സേവാസംഘം, മലവേടൻസംഘം, മലയരയൻ കരയോഗം, പണിയൻ അസോസിയേഷൻ തുടങ്ങിയ സംഘടനകളും ഇതേ ലക്ഷ്യം മുൻനിർത്തി രജിസ്ററർ ചെയ്യപ്പെട്ടിട്ടുളളവയാണെന്ന് ഇതുസംബന്ധിച്ച പഠനങ്ങൾ പറയുന്നു.

സെൻസസ് സമയത്തും, സ്കൂൾ പ്രവേശനസമയത്തും തങ്ങൾ ഉൾപ്പെടുന്നെന്ന് അവകാശപ്പെടുന്ന പട്ടികജാതിയുടെ പേര് എഴുതുകയാണ് വ്യാജന്മാരുടെ സ്ഥിരം പരിപാടി. കുശവൻ ജാതിക്കാർ ആദി ആന്ധ്ര എന്നും ആംഗ്ളോ ഇന്ത്യൻ വിഭാഗക്കാർ പരവനെന്നും കാട്ടി തങ്ങളുടെ കുട്ടികളെ സ്കൂളിൽ ചേർത്തുവരുന്ന പതിവ് ഇന്നു സർവസാധാരണമാണ്.

റവന്യൂ അധികാരികൾക്കു പുറമെ എം.എൽ.എ. എം.പി, പഞ്ചായത്തു പ്രസിഡൻറ് തുടങ്ങിയവർക്കും ജാതിസർട്ടിഫിക്കററ് നൽ

**കോളനി അടിസ്ഥാനത്തിൽ പട്ടികജാതി ജനങ്ങളെ വേർതിരിക്കുന്നത് അവരുടെ സാമൂഹ്യമായ പിന്നോക്കാവസ്ഥയും ഒറ്റപ്പെടലും വർദ്ധിപ്പിക്കില്ലേ എന്ന് ന്യായമായും ശങ്കിക്കേണ്ടിയിരിക്കുന്നു. മാത്രമല്ല, കോളനിയടിസ്ഥാനത്തിൽ ജീവിക്കുമ്പോൾ തൊഴിലില്ലായ്മ വർദ്ധിക്കുന്നുവെന്ന് മുമ്പ് കണ്ടെത്തിയിട്ടുള്ളതുമാണ്.**

കാൻ അധികാരമുണ്ട്. പലപ്പോഴും ജനപ്രതിനിധികൾക്ക് തുറന്നൊരു സമീപനമെടുക്കേണ്ടിവരും. ഈ അവസരം മുതലാക്കി വ്യാജസർട്ടിഫിക്കററുകൾ തരപ്പെടുത്തി വരുന്നു.

ഇവ്വിധം, സർവ്വവ്യാപിയും സാധാരണവുമായിത്തീർന്നിരിക്കുന്ന ജാതിത്തട്ടിപ്പിനെ ഫലപ്രദമായി തടയേണ്ടത് ഗവൺമെൻറിൻെറ സുപ്രധാന ചുമതലയാണ്. ഇടതുപക്ഷ ഗവൺമെൻറ് ഇക്കാര്യത്തിൽ രണ്ടു നടപടികളാണു പ്രധാനമായും സ്വീകരിച്ചത്. ഒന്ന്, സർട്ടിഫിക്കററു നൽകാനുള്ള വില്ലേജാഫീസറുടെ അധികാരം റദ്ദാക്കി. തഹസീൽദാരുതൊട്ടുള്ള റവന്യൂ അധികാരികൾക്കാണ് ഇപ്പോൾ ഈ അധികാരം. രണ്ട്, സാങ്കേതിക വിദ്യാഭ്യാസരംഗത്ത് പ്രത്യേക സ്ക്രീനിംഗ് സമ്പ്രദായം ഏർപ്പെടുത്തി. പ്രൊഫഷനൽ കോഴ്സുകളിൽ പ്രവേശനം നേടുന്ന പട്ടികജാതിക്കാരുടെ ലിസ്ററ് യഥാർത്ഥമാണോ എന്നുറപ്പുവരുത്തുകയാണ് ഈ സ്ക്രീനിംഗിൻെറ ഉദ്ദേശ്യം.

ഈ രണ്ടു മാർഗ്ഗങ്ങളും ഫലത്തിൽ കാര്യമായ മാററമൊന്നും വരുത്തില്ലെന്നതാണു സത്യം. ജാതിസർട്ടിഫിക്കററു നൽകാൻ നിയുക്തരായ ഉദ്യോഗസ്ഥർക്കും ജനപ്രതിനിധികൾക്കും ജാതി തരംതിരിക്കലിനെപ്പററി വ്യക്തമായ പരിശീലനം നൽകാത്തതാണ് ഒരു കാരണം. തരംതിരിക്കലിനെപ്പററി പഠിപ്പിക്കണമെങ്കിൽ, സംസ്ഥാനത്തുള്ള പട്ടികജാതി-വർഗ്ഗലിസ്ററ് പുനരവലോകനം ചെയ്ത് പട്ടിക കുററമററതാക്കേണ്ടതുണ്ട്. ഒപ്പംതന്നെ, യഥാർത്ഥ അവശതയനുഭവിക്കുന്ന പട്ടികജാതിവിഭാഗങ്ങളേതൊന്ന് ഉറപ്പുവരുത്തുകയും വേണം. അത്തരമൊരു നടപടി ഗവൺമെൻറിൻെറ ഭാഗത്തുനിന്നുണ്ടായിട്ടില്ല.

പട്ടികജാതി ലിസ്ററ് പരിഷ്കരിക്കുന്നതിനു സമാന്തരമായി അവശ്യം ചെയ്തിരിക്കേണ്ട നടപടിയാണ്, നാളിതേവരെയുള്ള സംവരണത്തിൻെറ ഫലം തിട്ടപ്പെടുത്തൽ. ഇടതുമുണണിയുടെ പ്രകടന പത്രിക വാഗ്ദാനം ചെയ്തിരുന്നുവെങ്കിലും, ഇക്കാര്യം പ്രവൃത്തിപഥത്തിലെത്തിയില്ല. എന്നുതന്നെയല്ല, സംവരണം തിട്ടപ്പെടുത്തൽ തൻെറ വകുപ്പിൻെറ മാത്രം പരിധിയിലൊതുങ്ങുന്നതല്ലെന്നാണു പട്ടികജാതി വികസനമന്ത്രി പറയുന്നതും. അതായത്, അത്തരമൊരു നടപടി ഉടനെയെങ്ങും ഉണ്ടാകാൻ പോകുന്നില്ലെന്നർത്ഥം. പട്ടികജാതിജനങ്ങളുടെ സാമൂഹ്യ-സാമ്പത്തിക ഉന്നമനമെന്ന അടിസ്ഥാനലക്ഷ്യംതന്നെ ഇവിടെ ജലരേഖയാവുകയല്ലേ?

പട്ടികജാതി-വർഗ്ഗങ്ങളുടെ താല്പര്യങ്ങളും അവകാശങ്ങളും സംരക്ഷിക്കുന്നതിൻെറയും പ്രാഥമിക ഉത്തരവാദിത്തം പട്ടികജാതി-വർഗ്ഗ വികസനവകുപ്പുകൾക്കാണെന്നിരിക്കെ, അനർഹരായവർ പല തന്ത്രങ്ങളിലൂടെ നുഴഞ്ഞുകയററം നടത്തുന്നത് തടയാതിരിക്കുന്നത്, സംവരണ സങ്കല്പത്തിനു തുരങ്കം വയ്ക്കുന്ന പ്രവൃത്തി മാത്രമല്ല, ഗവൺമെൻറിൻെറ ഭാഗത്തുള്ള ഗുരുതരമായ കൃത്യവിലോപം കൂടിയാണ്. ജാതിസർട്ടിഫിക്കററുകൾ നൽകുന്നത് റവന്യൂ ഉദ്യോഗസ്ഥരാകയാൽ വ്യാജജാതി സംബന്ധിച്ച ഉത്തരവാദിത്തം തങ്ങൾക്കില്ലെന്ന ധാരണയാണ് പട്ടികജാതി-വർഗ്ഗ വകുപ്പിലെ ഭൂരിപക്ഷം ഉദ്യോഗസ്ഥർക്കുള്ളത്. ഇതിൻെറയെല്ലാം പ്രത്യക്ഷമായ തെളിവുകളാണ്, കള്ള ജാതിസർട്ടിഫിക്കററു സമ്പാദിച്ച് ഉന്നതോദ്യോഗങ്ങൾ നേടിയ നിരവധിയാളുകളുടെ പേരിലുള്ള കേസുകൾ ശിക്ഷിക്കപ്പെടാതെ കിടക്കുന്നത്. തിരുവനന്തപുരം ഡെൻറൽകോളേജിലെ ഒരു അസിസ്ററൻറ് പ്രൊഫസർ തൊട്ട്, കേരളാ പൊലീസിലെ ഒരു ഡി.വൈ.എസ്.പി വരെ പല പ്രമുഖരുടേയും പേരിലുള്ള ഇത്തരം കേസുകൾ പൂഴ്ത്തിവച്ചിരിക്കുന്നു എന്നറിയുമ്പോഴാണ് അവശജനവിഭാഗങ്ങളുടെ ഉദ്ധാരകരെന്നഭിമാനിക്കുന്ന ഇടതുമുന്നണിയുടെ അന്തഃശുദ്ധി പരിഹാസ്യമാവുന്നത്.

## വ്യാജജാതിപ്പട്ടിക

| യഥാർത്ഥ പട്ടികജാതി | ആനുകൂല്യം തട്ടിയെടുക്കുന്ന സമുദായം |
|---|---|
| 1. തണ്ടാൻ | ഈഴവ/തീയ്യ—പാലക്കാട് ജില്ല |
| 2. തണ്ടാൻ | തച്ചൻ എന്ന കമ്മാളവിഭാഗം—പത്തനംതിട്ട, കൊല്ലം, ആലപ്പുഴ ജില്ലകൾ |
| 3. കവറ | ബാലിജ ഗവ്റ, കവറനായിഡു, ഗവ്റെ നായിഡു—സംസ്ഥാന വ്യാപകമായി |
| 4. ബോയൻ | ഒഡ്ഡൻ — പത്തനംതിട്ട |
| 5. നായാടി | ഒഡ്ഡൻ—പത്തനംതിട്ട |
| 6. പരവൻ | ഭരതൻ, പരവ (മുക്കുവ സമുദായം)—കൊല്ലം. തിരുവനന്തപുരം ജില്ലകൾ |
| 7. വേട്ടുവൻ | നാശുവൻ, തമിഴ് ബാർബർ—പാലക്കാട് ജില്ല, കണ്ണൂരിലെ മലവേട്ടുവർ. തിരുവനന്തപുരത്തെ ഈഴവ ബാർബർമാർ |
| 8. മോഗർ | മൊകയൻ, വാലൻ (ധീവര)—കണ്ണൂർ. കോഴിക്കോട് |
| 9. ആദി ദ്രാവിഡ | കുംഭാരൻ, കുലാലൻ—കോഴിക്കോട്, മലപ്പുറം, കണ്ണൂർ |
| 10. ആദി ദ്രാവിഡ | കുംഭാരൻ, കുലാലൻ—വയനാട് |
| 11. അറുന്ധതീയൻ | കാവുതീയൻ, അടുത്തോൻ കോഴിക്കോട്, മലപ്പുറം |
| 12. പരവൻ | ചവളക്കാരൻ—എറണാകുളം, ആലപ്പുഴ |
| 13. ആദി ആന്ധ്ര | യാദവൻ—കണ്ണൂർ |
| 14. കടയൻ | കടച്ചിക്കൊല്ലൻ—കോഴിക്കോട്, മലപ്പുറം, പാലക്കാട് |
| 15. പള്ളൻ | വിളക്കിത്തലനായര്—കൊല്ലം |
| 16. കുമ്പാ | കുംഭാരൻ. കുലാലൻ |
| 17. പുലയ വേട്ടുവൻ | നാശുവൻ. ബാർബർ—പാലക്കാട് |
| 18. പതിയാൻ | വയനാട്ടിലെ പട്ടികവർഗ്ഗത്തിൽപ്പെടുത്താൻ ശുപാർശ ചെയ്തിട്ടുള്ള പതിയാൻ |
| 19. ഭരതൻ | ലാററിൻ കത്തോലിക്കർ |

ആനുകൂല്യങ്ങൾ ഗണ്യമായി വർദ്ധിപ്പിക്കുകയും വിദ്യാഭ്യാസ നിലവാരം മെച്ചപ്പെടുത്താനുള്ള സാമാന്യ നടപടികൾക്കു തുടക്കം കുറിക്കുകയും ചെയ്തതാണ് ഈ ഗവൺമെൻറിൻെറ പ്രധാന പട്ടികജാതി വികസന പ്രവർത്തനങ്ങൾ. പുനരധിവാസ പദ്ധതിയുടെ സാമൂഹ്യ പ്രസക്തിയും സാധ്യതകളും ഇവിടെ കുറച്ചുകാണുകയല്ല. എങ്കിലും സാങ്കേതികമായ അഴിച്ചുപണി ഇനിയുമുണ്ടാവേണ്ടതുണ്ടല്ലോ. പട്ടികവർഗ്ഗ കേന്ദ്രങ്ങളിലെ ആരോഗ്യപദ്ധതിയേയും മാനന്തവാടിയിലെ തേയിലഫാക്ടറിയേയുംകുറിച്ച് അവ പ്രവർത്തനക്ഷമമാവുംമുൻപ് ഒരു വിലിയരുത്തൽ ഉചിതമാവില്ല. മാത്രമല്ല അവയ്ക്കെല്ലാം സാമാന്യതലത്തിലെ പ്രസക്തി മാത്രമാണുള്ളത്.

അടിസ്ഥാന പ്രശ്നങ്ങളിൽ ഈ ഗവൺമെൻറ് എന്തു നിലപാടെടുത്തു എന്നതാണ് നോക്കേണ്ടത്. സംവരണത്തിൻെറ ഫലം തിട്ടപ്പെടുത്തുകയും, യഥാർത്ഥ അവശതയനുഭവിക്കുന്ന പട്ടികജാതിവിഭാഗക്കാരന് അർഹമായ ആനുകൂല്യം ഉറപ്പുവരുത്തുകയും അതോടൊപ്പം, സാമൂഹ്യ ഉദ്ധാരണം ത്വരിതപ്പെടുത്തി ദ്വിമുഖ സമത്വത്തിലേക്കുള്ള പ്രയാണത്തിൻെറ അമരക്കാരനാവുകയുമാണ് ഗവൺമെൻറിൻെറ കടമ. ആ കടമ ഇടതുപക്ഷ ജനാധിപത്യമുന്നണി ഗവൺമെൻറ് നിർവഹിച്ചു എന്നുപറഞ്ഞാൽ അത്. അധികപ്രസംഗമാവുമോ?

മറുപടി ഇന്നാട്ടിലെ പട്ടികജാതിക്കാരനായ പൗരൻ പറയട്ടെ.

---

(16 പേജിൽ നിന്നും തുടർച്ച)

ഉള്ളൂരിൻെറ നിരീക്ഷണം വസ്തുനിഷ്ഠമല്ല. കഥയിൽ മോഷണവും വിഷംകൊടുത്തുകൊല്ലുന്നതും പൊലീസും ജയിലുമൊക്കെ ഉണ്ടെങ്കിലും രചനാസമ്പ്രദായം അപസർപ്പക കഥകളുടേതല്ല. പരിണാമഗുപ്തി ദീക്ഷിക്കുന്നതുവഴി വായനക്കാരിൽ ജിജ്ഞാസ ഉണർത്താൻ ശ്രമിച്ചിട്ടേയില്ല. നർമ്മത്തിൻെറ ഒരു ധാര കഥയിലുടനീളമുണ്ട്. കഥാകൃത്തിൻെറ പ്രസാദഭരിതമായ വ്യക്തിത്വം ഈ കഥയിൽ വ്യക്തമാണ്.

'വാസനാവികൃതി'യെത്തുടർന്ന് അക്കാലത്തെ ആനുകാലിക പ്രസിദ്ധീകരണങ്ങളിൽ ചെറുകഥകൾ പ്രത്യക്ഷപ്പെടാൻ തുടങ്ങി. കേസരിയുടെതന്നെ 'മേനോക്കിയെ കൊന്നതാരാണ്?' 'ദ്വാരക', സി.എസ്.ഗോപാലപ്പണിക്കരുടെ 'ഇങ്ങനെ വരുമെന്നു വിചാരിച്ചില്ല', മൂർക്കോത്തുകുമാരൻെറ 'കലികാല വൈഭവം', 'അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേൽ', 'എൻെറ കോഴിക്കോടു യാത്ര' മുതലായ കഥകൾ കഴിഞ്ഞ നൂററാണ്ടിൽത്തന്നെ പ്രസിദ്ധീകരിക്കപ്പെട്ടു. ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, അമ്പാടി നാരായണപ്പുതുവാൾ, എം.ആർ.കെ.സി.മലബാർ കെ. സുകുമാരൻ, സി.വി. കുഞ്ഞുരാമൻ ഇ.വി.കൃഷ്ണപിള്ള എന്നിവരെല്ലാം അതേത്തുടർന്ന് നിരവധി കഥകൾ പ്രസിദ്ധീകരിച്ചു. അങ്ങനെ ചെറുകഥാസാഹിത്യം ഈ നൂററാണ്ടിൻെറ ആദ്യദശകങ്ങളോടെ നമ്മുടെ ഭാഷയിൽ ശക്തമായി വേരുറപ്പിച്ച്, കൂടുതൽ ഉയരങ്ങളിലേക്കു വളരാൻ തുടങ്ങി.





പി. ഗോവിന്ദപ്പിള്ള

# കാലത്തിന്റെ അനുരണനവും ദുഃഖത്തിന്റെ നെടുവീർപ്പും

## കാലഘട്ടത്തിൻെറ അനുരണനങ്ങളും ദുഃഖത്തിൻെറ നെടുവീർപ്പുകളും നിറഞ്ഞതാണ് ഒ.എൻ.വി.യുടെ ആദ്യകാല കവിതകൾ.

ആധുനികയുഗത്തിൻെറ പ്രത്യേകതകളിൽ പ്രധാനമായത് സാഹിത്യാസ്വാദകരുടെയും സാഹിത്യസ്രഷ്ടാക്കളുടെയും എണ്ണത്തിലുള്ള വർദ്ധനവാണ്. മുമ്പൊരു നൂറ്റാണ്ടിലും ഉണ്ടായിട്ടില്ലാത്തത്ര കൃതികളും കർത്താക്കളും നമ്മുടെ നൂറ്റാണ്ടിലെ സാംസ്കാരിക ജീവിതത്തെ സമ്പന്നമാക്കുന്നു. ഈ പ്രതിഭാസത്തിൻെറ പ്രേരകഘടകങ്ങളെക്കുറിച്ചുള്ള അന്വേഷണം രസകരവും പ്രയോജനപ്രദവുമാണെങ്കിലും അതിലേക്കിപ്പോൾ പ്രവേശിക്കുന്നില്ല. എങ്കിലും ഒന്നു പറയാം. യുഗപ്രഭാവർ എന്ന് വിശേഷിപ്പിക്കാവുന്നവർ ഈ എണ്ണമറ്റ എഴുത്തുകാരിൽ അധികം പേരില്ല. ഉദാഹരണത്തിന് മലയാള സാഹിത്യ നവോത്ഥാനത്തിൻെറ പുംസ്കോകിലമായി പ്രകീർത്തിക്കപ്പെടുന്ന മഹാകവി കുമാരനാശാൻെറ സമശീർഷനായി മറ്റാരുണ്ട് ഈ നൂറ്റാണ്ടിൽ? അദ്ദേഹത്തിൻെറ സമകാലികനായിരുന്ന വള്ളത്തോളും തുടർന്നുവന്ന ചങ്ങമ്പുഴയും വൈലോപ്പിള്ളിയും അനുപമമായ കാവ്യവ്യക്തിത്വങ്ങളുടെ ഉടമകളായിരുന്നെങ്കിലും അടിസ്ഥാനപരമായി അവരെല്ലാം ആശാൻ പ്രോദ്ഘാടനം ചെയ്ത യുഗത്തിൻെറ സൃഷ്ടികളായിരുന്നു എന്ന് ഇന്ന് പരക്കെ അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഈ നവയുഗത്തിൻെറ സന്തതികളായി പലരെയും എടുത്തുയർത്തി മലയാളത്തിനഭിമാനിക്കാനുണ്ടെങ്കിലും ഇപ്പറഞ്ഞ പേരുകൾക്കൊപ്പം ചേർക്കാൻ ഈ നൂറ്റാണ്ടിൽ എടുത്തുപറയാവുന്ന ഒരു പേര് ഒ.എൻ.വി. കുറുപ്പിൻെറതാണ്.

മഹാകവി എന്ന പദപ്രയോഗത്തിന് എന്തെങ്കിലും അർത്ഥമുണ്ടെങ്കിൽ അത് ഒ.എൻ.വി.യുടെ പേരിനോട് ചേർക്കാൻ മടിക്കേണ്ടതില്ല. ഭാവി തലമുറകൾ അങ്ങനെയേ അദ്ദേഹത്തെ അറിയൂ എന്ന് പ്രാഥമിക സാഹിത്യ ചരിത്രബോധമുള്ളവർക്ക് തീർച്ചയുണ്ട്. എന്നാൽ അനർഹമായ അനേകം സ്ഥാനങ്ങളിൽ പ്രയോഗിച്ച് തേയ്മാനം വന്ന ആ പ്രയോഗം അർഹമായ സ്ഥാനത്ത് പ്രയോഗിക്കാൻ അനല്പമായ വികല്പം അനുഭവപ്പെടുന്നു.

മലയാള കാവ്യലോകത്തിലെ ഈ അധിനായകത്വം ഒ.എൻ.വി.ക്ക് പൊടുന്നനെ വീണുകിട്ടിയതല്ല. അനാഗതശ്മശ്രുവായിരുന്ന കാലംമുതൽ നാല് പതിറ്റാണ്ടിലധികം കാലത്തെ നിസ്തന്ദ്രമായ കാവ്യസപര്യയാണദ്ദേഹത്തെ ഈ അപ്രതിരോധ്യമായ പദവിയിലെത്തിച്ചത്. അവിടെ എത്തിനിൽക്കുകയല്ല അദ്ദേഹം ചെയ്യുന്നത്. ഏറ്റവും ഒടുവിലത്തെ ഒ.എൻ.വി.യുടെ കവിതകൾ വിളംബരം ചെയ്യുന്നത് അനുക്ഷണവികസ്വരമായ ആ സർഗ്ഗപ്രതിഭ നവംനവങ്ങളായ അനുഭവമേഖലകളെയും അചുംബിതങ്ങളായ ഭാവനാശൃംഗങ്ങളെയും തഴുകി പ്രയാണം തുടരുന്നു. എന്നാണ്.

ഈ വികാസ പരിണാമങ്ങൾ മിക്ക സാഹിത്യപ്രതിഭകളുടെയും സർഗജീവിതത്തിൽ കണ്ടെത്താൻ കഴിയുമെങ്കിലും ഒ.എൻ.വി.യെക്കുറിച്ചുള്ള പഠനങ്ങളിൽ ഇവ അപൂർവസാധാരണമെന്ന മട്ടിൽ ധാരാളം കണ്ടിട്ടുണ്ട്. ഒ.എൻ.വി.കവിതയുടെ ഈ വികാസപരിണാമത്തെ കൂടുമാറ്റവും ചുവടുമാറ്റവുമായി കണ്ട് അപലപിച്ചവരുണ്ട്, ആഹ്ളാദിച്ചവരുമുണ്ട്. ഈ ആഹ്ളാദത്തിൻെറ തുടക്കം 'മയിൽപ്പീലി' എന്ന കവിതാസമാഹാരത്തിന് എൻ.വി. കൃഷ്ണവാര്യർ എഴുതിയ അവതാരികയിൽ കാണാം (1964). എന്നാൽ 1977-ലെ തൻെറ 'വർണ്ണരാജിയിൽ' എത്തുമ്പോഴേക്കും പ്രൊഫ. എം. ലീലാവതി ഒ.എൻ.വി.യെ വിപ്ളവത്തിൻെറ കല്ലോലമാലിയിൽനിന്നും ഓടി ഒളിച്ച് സൗന്ദര്യത്തിൻെറ പച്ചത്തുരുത്തിൽ പിടിച്ചുകയറിയ പക്വമതിയാക്കി മാറ്റി. അടിസ്ഥാനപരമായി എൻ.വിയുടെയും ലീലാവതിയുടെയും നിഗമനങ്ങളോട് യോജിച്ചുകൊണ്ട് വിപ്ളവപക്ഷപാതിയായിരുന്ന തായാട്ട് ശങ്കരൻ (പുതിയ പരിപ്രേക്ഷ്യം) ഒ.എൻ.വി.യുടെ ''അധോഗതി''യിൽ പരിതപിച്ചു. മറ്റു ചിലർ ഒരു പടികൂടിപ്പോയി. പടയോട്ടത്തിൽനിന്ന് പിന്തിരിഞ്ഞ ഉത്തരനെന്ന് അധിക്ഷേപിക്കുകയും ചെയ്തു.

ഈ പരസ്പരവിരുദ്ധമായ നിഗമനങ്ങളെ ഒക്കെ തിരസ്ക്കരിച്ചു ഒ.എൻ.വി.യുടെ കാവ്യജീവിതത്തിൽ വികാസ പരിണാമത്തോടൊപ്പം പൗർവാപര്യവും നൈരന്തര്യവും കണ്ടറിഞ്ഞ സൂക്ഷ്മദൃക്കുകളായ നിരൂപകരും സഹൃദയരും കുറവല്ല. അവരിൽ പ്രമുഖൻ പ്രൊഫസർ എൻ. കൃഷ്ണപിള്ളതന്നെ. ''പരിണാമി മനുഷ്യജീവിതം''എന്ന കവിവാക്യം ഉദ്ധരിച്ചുകൊണ്ടാരംഭിക്കുന്ന കൃഷ്ണപിള്ളയുടെ ഹ്രസ്വമെങ്കിലും സമഗ്രവും സാരവത്തുമായ ലേഖനം ('പടവുകൾ', 'ഒ.എൻ.വി. കവിത', എഡിറ്റർ രാജശേഖരൻ, 1986) ഒ.എൻ.വി. കവിതയുടെ വികാസപരിണാമങ്ങളെക്കുറിച്ചുള്ള ഉപരിപ്ളവ വിവാദങ്ങൾക്ക് വിരാമം കുറിക്കാൻ പോന്നതാണ്. അദ്ദേഹം പറയുന്നു:

> വളരെയധികം ക്ളേശിച്ച് ആഴത്തിൽ മുങ്ങിച്ചെല്ലാതെതന്നെ നല്ല നിലവാരമുള്ള ആസ്വാദകൻ ശ്രദ്ധിച്ചുപോന്ന മൂന്ന് ഘട്ടങ്ങൾ ഒ.എൻ.വി. കവിത പിന്നിട്ടിട്ടുണ്ട്. അതു തുടങ്ങിയേടത്ത്, അക്കാലത്തെ മിക്ക യുവകവികളിലുമെന്നപോലെ ഒ.എൻ.വി. കവിതയിലും ചങ്ങമ്പുഴക്കവിതയുടെ ശബ്ദവിധാന സമ്പ്രദായവും ഈണങ്ങളും പദകലവിയും സ്വാധീനം ചെലുത്തിയിട്ടുണ്ട്.
>
> വിശേഷവിധിയായി കണ്ടിരുന്നത്, ഇടതുപക്ഷ രാഷ്ട്രീയ പ്രസ്ഥാനത്തോടും പതിതജനതയോടുമുള്ള കൂറും ചായ്മാനവുമായിരുന്നു.

തുടക്കത്തിൽ ഒ.എൻ.വി. കവിതകൾക്ക് ചങ്ങമ്പുഴ പ്രസ്ഥാനത്തോടുള്ള കടപ്പാടിനോടൊപ്പം അതിൽനിന്ന് വ്യതിരക്തമായി മറ്റു ചില വിശേഷതകൾകൂടി ഉണ്ടായിരുന്നു എന്ന് പ്രൊഫ. കൃഷ്ണപിള്ള ചൂണ്ടിക്കാട്ടുന്നു. ഈ വ്യതിരേകം ഇടതുപക്ഷ ചായ്വിൽ മാത്രമായിരുന്നില്ലെന്ന കാര്യം പിന്നീട് നമുക്ക് ചർച്ചചെയ്യാം. സുമാർ 1947 മുതൽ 1958 വരെ എന്ന് വ്യവച്ഛേദിച്ച് പറയാവുന്ന ഈ ആദ്യഘട്ടംകൊണ്ടുതന്നെ ചങ്ങമ്പുഴയ്ക്കുശേഷം കേരളം കണ്ട ഏറ്റവും ജനപ്രീതിനേടിയ കവിയായി ഒ.എൻ.വി. ഉയർന്നു. ഒരുകാലത്ത് ചങ്ങമ്പുഴയുടെ ശീലുകൾ എന്ന പോലെ 1950-കളിൽ ഒ.എൻ.വി.

യുടെ ഈരടികളും ശീലുകളും മലയാളിയുടെ ചുണ്ടുകളിലും കാതുകളിലും ഇടമുറിയാതെ മധുരം പകർന്നു, ഉൻമേഷം വിതച്ചു.

ഒ.എൻ.വി.ക്ക് 24 വയസ്സായ സന്ദർഭത്തിലാണ് (1955) അദ്ദേഹത്തിൻെറ ആദ്യത്തെ ഏറ്റവും പ്രധാനപ്പെട്ട കവിതാസമാഹാരത്തിന് (അതിനുമുമ്പ് നാല് ചെറിയ സമാഹാരങ്ങൾ പുറത്തുവന്നിട്ടുണ്ട് എങ്കിലും) അന്നത്തെ ശ്രേഷ്ഠ നിരൂപകനായിരുന്ന പ്രൊഫസർ ജോസഫ് മുണ്ടശ്ശേരി ആമുഖമെഴുതിയത്. അതിലദ്ദേഹം ഇപ്രകാരം കുറിച്ചു:

> ഒ.എൻ.വി. യൗവനത്തിലേക്ക് കടക്കുന്നതേയുള്ളൂ. പക്ഷേ, ഏതാണ്ടൊരായുസ്സിൻെറ ജോലി ചെയ്തിരിപ്പാണദ്ദേഹം—മറ്റൊരായുസ്സിൻെറ പണിക്ക് തയ്യാറെടുത്തുകൊണ്ട്.

പടപ്പാട്ടുകാരനെന്നും, ചോരയും കൊടിയും കൊണ്ട് കളിക്കുന്ന അപക്വമതിയെന്നുമൊക്കെ പ്രൗഢ നിരൂപകവേഷക്കാർ ഒ.എൻ.വി.യേയും മറ്റും പരിഹസിച്ചിരുന്ന കാലത്താണ് മുണ്ടശ്ശേരിയുടെ ഹൃദയംഗമമായ അഭിനന്ദനം അദ്ദേഹത്തിന് ലഭിച്ചത്. ഒ.എൻ.വി.യുടെ ആരാധകർ പോലും മുണ്ടശ്ശേരിയുടെ അഭിപ്രായം അല്പം അത്യുക്തിയായിപ്പോയോ എന്ന് സംശയിക്കാതിരുന്നില്ല. പക്ഷേ 35 വർഷത്തിനുശേഷം തിരിഞ്ഞുനോക്കുമ്പോൾ മുണ്ടശ്ശേരിയുടേത് ഒരു പ്രവാചക ശബ്ദമായിരുന്നു എന്നാർക്കും ബോധ്യപ്പെടും. മുണ്ടശ്ശേരി പ്രവചിച്ച ''മറ്റൊരായുസ്സിൻെറ പണി'' പൂർത്തിയാക്കിയത് 1950-കളുടെ അവസാനത്തോടെയാണ്. പ്രൊഫ. കൃഷ്ണപിള്ള അത് ഇപ്രകാരം വിവരിക്കുന്നു:

> പക്ഷേ, തൻെറ കവിതയ്ക്കുണ്ടായ അമിതപ്രചാരത്തിന് കാരണം അതിൻെറ അനന്യസദൃശമായ മഹത്വമെന്ന് തെറ്റിദ്ധരിക്കാതെ കവി നൂതനചക്രവാളത്തിലേക്ക് നീങ്ങുന്നതാണ് അടുത്ത ഘട്ടത്തിൽ കാണുന്ന കാഴ്ച, സ്ഥൂലമായ സാമൂഹ്യ ദർശനത്തിൽനിന്ന് സൂക്ഷ്മമായ അന്തർലോക വ്യാപാരത്തിലേക്ക് കവിചേതന തിരിയുന്നു. അന്തസ്സത്തയെ പരതന്ത്രമാക്കിയിരുന്ന സങ്കുചിത പക്ഷപാതങ്ങളിൽനിന്ന് മുക്തനാവാനും ജീവിതത്തിൻെറ ഒരംശവും തനിക്കന്യമല്ലെന്ന കാഴ്ചപ്പാട് കൈക്കൊള്ളാനും കവി പ്രചോദിതനാകുന്നു. അത് ഒരൊളിച്ചോട്ടമോ, വിരക്തൻെറ നിഷ്ക്രമണമോ, മോഹഭംഗജന്യമായ വിടപറച്ചിലോ, കലഹിച്ചു പോക്കോ ആയിരുന്നില്ല. കവിത്വം ഒരു കുറ്റിയിൽമാത്രം അത്രെത്ര വിലോഭനീയവും പ്രബലവുമാണെങ്കിൽപ്പോലും, തളച്ചിടാനുള്ളതല്ലെന്ന ആത്മബോധമായിരുന്നു ഈ വികാസത്തിൻെറ ചുവട്.

''മനുഷ്യസംബന്ധിയായ ഒന്നും എനിക്കന്യമല്ല'' എന്ന് പ്രഖ്യാപിച്ച കാൾ മാർക്സിൻെറ ദർശനവുമായി പൊരുത്തപ്പെടുന്നതുതന്നെയാണ് പ്രൊഫസർ കൃഷ്ണപിള്ള വിവരിക്കുന്ന തരത്തിലുള്ള ഒ.എൻ.വിയുടെ കാവ്യാദർശവും ജീവിതവീക്ഷണവും. അല്ലാതെ എൻ.വി. സൂചിപ്പിക്കുകയും ലീലാവതി സമർത്ഥിക്കാൻ പാടുപെടുകയും തായാട്ട് ശങ്കരൻ പരിതപിക്കുകയും ചെയ്ത പോലുള്ള ഒരു മോഹഭംഗമോ ഒളിച്ചോട്ടമോ ഒന്നും 60-കളിൽ ആരംഭിക്കുന്ന ഈ രണ്ടാംഘട്ടത്തിൽ ആരോപിക്കേണ്ടതില്ല. ആ കാലഘട്ടത്തിൻെറ തിരിച്ചടികളും വേദനകളും ''വാഗ്ദത്തഭൂമി''യെക്കുറിച്ചുള്ള വിഹ്വലതകളും മറ്റും അദ്ദേഹത്തിൻെറ ചില കവിതകളിൽ മാറ്റൊലിക്കൊള്ളുന്നുണ്ട്. പക്ഷെ അതെല്ലാം യുഗചേതനയുടെ യഥാതഥവും സത്യസന്ധവുമായ മിടിപ്പുകൾ മാത്രം.

> ചിതയിൽനിന്നു ഞാനുയർത്തെഴുന്നേല്ക്കും
> ചിറകുകൾ പൂപോൽ വിടർത്തെഴുന്നേല്ക്കും

എന്ന യവനപുരാണപ്രസിദ്ധമായ ''ഫീനിക്സ്'' പക്ഷിയുടെ പാട്ട് ഒരിക്കലല്ല പലതവണ പലതരത്തിൽ ഒ.എൻ.വി. ആവർത്തിക്കുന്നുണ്ട്.

ഇനി മൂന്നാംഘട്ടം:

> 'ഭൂമിയുടെ ചരമഗീതം', 'സൂര്യഗീതം', 'ശാർങ്ഗകപ്പക്ഷികൾ' തുടങ്ങിയ കവിതകളിലെത്തി നിൽക്കുന്ന മൂന്നാം ഘട്ടത്തിൽ ഒ.എൻ.വി. കവിത അതിൻെറ ഉച്ചകോടിയെ ആരോഹണം ചെയ്യുന്നു. ഘനഗംഭീരവും നാനാധ്വനിസമ്പന്നവും ആയിത്തീരുന്നു അത്. പ്രയുക്തബിംബങ്ങളെല്ലാം ചുറ്റുമുനകളോടുകൂടി ചുണ്ടുന്നിടത്തൊക്കെ പ്രഭാവലയങ്ങൾ ആരചിക്കുന്നു. സംഗീതം ആത്മാവിൻേറതു മാത്രമായി ഭവിക്കുന്നു. ലോക മനസ്സാക്ഷിയുടെ ഉൾത്തുടിപ്പുകൾ കവിഹൃദയത്രാസവുമായി സാത്മ്യം പ്രാപിക്കുന്നു.

മഹാനായ കൃഷ്ണപിള്ളസ്സാറിൻെറ ഘട്ട നിർണ്ണയത്തോടും വിലയിരുത്തലിനോടും മൗലികമായി യോജിക്കുന്നു എങ്കിലും അതിലുടനീളം അന്തർധാരയായി കാണുന്ന ഒരു സൂചന അപ്പടി സ്വീകരിക്കാൻ ഈ ലേഖകന് കഴിയുന്നില്ല. ഒ.എൻ.വി.കവിതയുടെ വികാസപരിണാമത്തെക്കുറിച്ചുള്ള പല വികലധാരണകൾ തിരുത്താനും ഒ.എൻ.വി. പഠനത്തിനൊരു യുക്തിഭദ്രമായ ചട്ടക്കൂട് പ്രദാനം ചെയ്യാനും ഈ ഉപന്യാസം ഉപകരിക്കുന്നു. എങ്കിലും ഒ.എൻ.വി.യുടെ ആദ്യഘട്ടത്തിലെ കവിതകൾ ഉയർന്ന കാവ്യമാനദണ്ഡങ്ങൾ വെച്ചളന്നാൽ അല്പം താഴെക്കിടയിലുള്ളവയാണെന്ന സൂചന പ്രൊഫസർ കൃഷ്ണപിള്ളയുടെ വികാസപരിശോധനയിൽ അടങ്ങിയിട്ടുണ്ടെങ്കിൽ അതിനോട് അത്രകണ്ട് യോജിക്കാനാവില്ല. പുരോഗമന സാഹിത്യ പ്രസ്ഥാനത്തിൻെറ വക്താക്കളിൽ ചിലർ ഈ വൈകിയ വേളയിലും ഈ വികലധാരണ ആവർത്തിക്കുന്നതിനാൽ ഇക്കാര്യം എടുത്തു പറയാതിരിക്കാൻ വയ്യ. കാലം പിന്നിടുകയും കാവ്യരചനാപരിചയവും ലോകാനുഭവങ്ങളും വർദ്ധിക്കുകയും ചെയ്തതോടെ ഒ.എൻ.വിയുടെ കവിതയിൽ ഗുണപരമായ മാറ്റങ്ങളുണ്ടായി എന്ന വാദം അംഗീകരിക്കുമ്പോൾ തന്നെ ആദ്യകാലകവിതകളെ ഗുണനിലവാരത്തെ മുൻനിറുത്തി ഇകഴ്ത്തിക്കാണിക്കേണ്ടതില്ല. മദ്ധ്യാഹ്ന സൂര്യൻെറ പ്രഭാപൂരത്തെയും വികാസപൂർണ്ണിമയേയും ആദരിച്ചാരാധിക്കുവാൻ, തുഷാരബിന്ദുക്കൾ മുത്തു പാകിയ പ്രഭാതപുഷ്പത്തിൻെറ സൗരഭ്യത്തെയും ഉദയസൂര്യൻെറ അരുണകാന്തിയേയും തരംതാഴ്ത്തേണ്ടതുണ്ടോ? ഒരേ പ്രതിഭാസത്തിൻെറ രണ്ട് ഘട്ടങ്ങളിലെ അവസ്ഥാഭേദങ്ങളാണവ. ഒന്നില്ലാതെ മറ്റേതുമുണ്ടാവില്ല. ഇപ്പോൾ ഒ.എൻ.വിയുടെ 'ആദ്യകാലകവിതകൾ' ഈ വസ്തുതയെ സമീചീനമായി സമർത്ഥിക്കുകയും ചെയ്യുന്നു.

1947 മുതൽ 1958 വരെയുള്ള കാലഘട്ടത്തിൽ ഒ.എൻ.വി. എഴുതിയ 41 ലഘുകവനങ്ങളും തൊട്ടുതുടർന്നെഴുതിയ 'മരുഭൂമി', 'നീലക്കണ്ണുകൾ' എന്ന രണ്ട് ദീർഘകാവ്യങ്ങളുമാണ് ഈ സമാഹാരത്തിലുള്ളത്. ഉദാത്തവും പക്വവും എന്ന് വിശേഷിപ്പിക്കപ്പെടുന്ന രണ്ടും മൂന്നും ഘട്ടങ്ങളിലെ ഒ.എൻ.വി കവിതകളുടെ പിൻബലമില്ലാതെതന്നെ സ്വന്തം മേൻമ കൊണ്ട് നിലനിൽക്കാനും അതിജീവിക്കാനും കഴിവുള്ളവയാണ് ഈ പ്രഥമ ദശകത്തിലെ കൃതികൾ. പിൽക്കാലത്ത് ഒ.എൻ.വി.യെ പ്രശസ്തിയുടെ കൊടുമുടിയിലേക്കുയർത്തിയ ശൈലീവിശേഷങ്ങളും വിഷയവൈവിധ്യങ്ങളും രചനാവൈശിഷ്ട്യങ്ങളും താളലയ മാധുര്യവും മനുഷ്യാവസ്ഥയെക്കുറിച്ചുള്ള ഗഹനചിന്തകളും വിഹ്വലതകളും എല്ലാം ഈ സമാഹാരത്തിലും പ്രതിഫലിക്കുന്നു. ''സാന്ദ്രതയോ ആഴമോ ബഹുമുഖത്വമോ'' ഇല്ലാത്ത ''ഏകമാന'' സൃഷ്ടികളായിരുന്നു ഈ ആദ്യകാല കവിതകൾ എന്ന വിമർശനം പിൽക്കാല കവിതകളെ കയറിപ്പിടിച്ചുകൊണ്ടുള്ള ഒരു പിൻനോട്ടം മാത്രമാണ്. അല്ലാതെ ഈ കവിതകളിൽ തന്നെ ഊന്നിനിന്നുകൊണ്ടുള്ള വസ്തുനിഷ്ഠമായ നിഗമനമല്ല.

ഒ.എൻ.വി.യുടെ ആദ്യകാലകവിതകൾ ഇടപ്പിള്ളി പാരമ്പര്യത്തിൻെറ തുടർച്ചയോ അനുകരണമോ മാത്രമാണെന്ന വാദത്തെ 35 വർഷം മുമ്പുതന്നെ മുണ്ടശ്ശേരി തിരസ്കരിക്കുകയുണ്ടായി. 1940-കളിൽ കൗമാരദശയിലായിരുന്ന ഒരു പ്രതിഭാശാലിക്ക് ഇടപ്പിള്ളി പാരമ്പര്യത്തിൽനിന്ന് തീർത്തും വിട്ടുനിൽക്കാനാവുമായിരുന്നില്ല എന്നത് സത്യം. ''ഒ.എൻ.വിയെ ഇടപ്പിള്ളി പാരമ്പര്യത്തിൽ നിന്ന് കൊളുത്തിയ ഒരു പന്തം മാത്ര''മായി കാണുന്നവർ ''ശബ്ദകോശത്തിൻെറ കൊട്ടത്താപ്പിൻമേൽ അളന്നു മറിക്കുന്നവരാ''ണ് എന്ന് മുണ്ടശ്ശേരി അഭിപ്രായപ്പെട്ടു. ഈ ശബ്ദകോശത്തിൻെറ താപ്പുപയോഗിക്കുന്നതിലും പോരായ്മയുണ്ടെന്നദ്ദേഹം കണ്ടു. മുണ്ടശ്ശേരി പറയുന്നു:

> കൃഷ്ണപിള്ളയ്ക്ക് യാഥാസ്ഥിതികത്വത്തിൻെറ അഹന്തയുമായി പോരടിക്കുവാൻ സംസ്കൃതത്തിൻെറ വാളും പരിചയുമെടുക്കേണ്ടിവന്നു. അന്ന് അതൊക്കെ കുറെക്കൂറെ വേണ്ടിയിരുന്നുതാനും. എന്നാൽ പിന്നീട് പിന്നീട് പറയാനുള്ള കാര്യങ്ങൾ കീഴ്പ്പോട്ടിറങ്ങിയിറങ്ങിപ്പോന്നതോടൊപ്പം യാഥാസ്ഥിതികത്വത്തിൻെറ കൊഞ്ഞനംകൊട്ടലി

ശേഷം 39-ാം പേജിൽ





## മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം



പന്ത്രണ്ട്



എൻെറ അമ്മ ഒരുകാലത്ത് കല്ക്കത്തയിൽനിന്ന് എല്ലാ ആഴ്ചയും നാലപ്പാട്ടേക്ക് അയച്ചിരുന്ന കത്തുകൾ പ്രിയപ്പെട്ട അമ്മേ അമ്മിണീ എന്ന വാക്കുകളോടെയാണ് ആരംഭിച്ചത്. പിന്നീട് എൻെറ ചെറിയമ്മ വിവാഹിതയായി തെണ്ടിയത്തെ വീട്ടിലേക്ക് താമസം മാറ്റിയപ്പോൾ അമ്മ അമ്മമ്മക്ക് പതിവുപോലെ ആഴ്ചയിലൊരിക്കലും ചെറിയമ്മയ്ക്ക് രണ്ടാഴ്ച കൂടുമ്പോൾ മാത്രവും കത്തെഴുതി. അന്നത്തെ കത്തുകൾ അമ്മമ്മ കീറാതെ സൂക്ഷിച്ചുവച്ചു. സർവോദയ എന്ന് പേരുള്ള വീട്ടിൽ മുകളിലെ തളത്തിൽ കിടക്കുന്ന അലമാരിയിൽ അവ ഇന്നും അവശേഷിക്കുന്നു. ആ കത്തുകൾക്കിടയിൽ ഞാൻ അഞ്ചു വയസ്സിൽ അച്ഛനെഴുതിയ കത്തുകളും കാണാം. എൻെറ അച്ഛനും എൻെറ അമ്മമ്മയും സ്നേഹിക്കുന്നവരുടെ കത്തുകളും ഫോട്ടോകളും ഒരിക്കലും നശിപ്പിച്ചില്ല. നാലപ്പാട്ടെ കുടുംബത്തിൻെറ ചരിത്രം എഴുതുവാൻ ആഗ്രഹിക്കുന്ന ഏതൊരു വ്യക്തിക്കും ആ അലമാരി ഒരനുഗ്രഹമായിത്തീരും. പണ്ട് പണ്ട് ജീവിച്ചിരുന്ന കുഞ്ചിയമ്മയുടെ പേരും വിവരങ്ങളുമുള്ള ആധാരക്കടലാസുകളും മുത്തച്ഛൻെറയും അച്ഛൻെറയും ഡയറികളും എനിക്ക് ദാസേട്ടൻ അയച്ച കത്തുകളും ഞാൻ അമ്മമ്മയ്ക്ക് അയച്ച കത്തുകളും ആ അലമാരിയിൽ ഇന്നും ഉണങ്ങിയ വേപ്പിലകൾക്കിടയിൽ ജീവിക്കുന്നു.

എൻെറ മക്കൾക്ക് കുടുംബചരിത്രത്തിൽ യാതൊരു താല്പര്യവുമില്ല. അവർ ഭൂതകാലത്തിലേക്ക് തിരിഞ്ഞുനോക്കുവാൻ ഇഷ്ടപ്പെടുന്നില്ലതാനും. എൻെറ മക്കളുടെ ഭാര്യമാർക്കും പഴങ്കഥകൾ രുചിക്കാറില്ല. അതുകൊണ്ട് എൻെറ മരണശേഷം ആ പുരാതനാവശിഷ്ടങ്ങൾക്ക് എന്തു സംഭവിക്കുമെന്ന് എനിക്ക് പറയുവാൻ വയ്യ. മരിച്ചവരുടെ വസ്ത്രങ്ങൾ സാധുക്കൾക്കിടയിൽ വിതരണം ചെയ്യുക നായൻമാർക്കിടയിൽ ഒരു പതിവാണ്. മരിച്ചവരുടെ കത്തുകളോ? ഒരിക്കൽ എൻെറ ഒരു മകൻ ഞാൻ അവന് അയച്ചതും പല നാട്ടുവർത്തമാനങ്ങൾ അടങ്ങിയതുമായ ഒരു കത്ത് തൻെറ സഹപാഠിക്ക് ഇരുപത്തഞ്ചു രൂപയ്ക്ക് വിറ്റു. എഴുത്തുകാരുടെ കത്തുകൾക്ക് ഒരു മാർക്കറ്റുണ്ടെന്ന് മനസ്സിലാക്കിയപ്പോൾ അവൻ വീണ്ടും വീണ്ടും കത്തുകൾ എഴുതുവാൻ നിർബന്ധിച്ചു. അവനെ പിരിഞ്ഞ് താമസിക്കുമ്പോൾ മാത്രമേ എനിക്ക് കത്തെഴുതുവാൻ കഴിയുകയുള്ളൂ എന്ന് എത്ര പറഞ്ഞിട്ടും അവന് ബോദ്ധ്യമായില്ല. എൻെറ മകൻെറ സ്നേഹിതൻ റിച്ചാർഡ് കത്തുകൾ ശേഖരിക്കുന്നവനാണ്. ഇന്ത്യയിലെ എഴുത്തുകാർക്ക് പുറമേ വിദേശീയരുടെയും കത്തുകൾ അവൻ അമൂല്യനിധികൾ പോലെ കാത്തു സൂക്ഷിക്കുന്നു. ഞാൻ ആർക്കെങ്കിലും അയച്ച ഒരു പ്രേമലേഖനം കിട്ടിയാൽ തനിക്ക് അത് വിറ്റ് മുന്നൂറു രൂപ നേടാമെന്ന് അവൻ ഒരിക്കൽ എന്നോട് പറഞ്ഞു. വ്യാജ പ്രേമലേഖനങ്ങൾ എഴുതിയാൽ മതിയെന്നും റിച്ചാർഡ് പറഞ്ഞു. ഞാൻ പണ്ട് എഴുത്തുകാർക്ക് കത്തെഴുതുക ഇഷ്ടപ്പെട്ടിരുന്നു. ആർ.കെ. നാരായണനും സോമർസെറ്റ് മോമിനും ഗ്രഹാം ഗ്രീന്നും ഞാൻ കത്തുകളെഴുതി. അന്ന് എനിക്ക് പതിനെട്ടു വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ. മൂന്നുപേരും അനുകമ്പ തോന്നിയിട്ടാവാം, എനിക്ക് മറുപടി അയച്ചു. സോമർസെറ്റ് കോമിൻെറ മറുപടി തന്നാൽ താൻ ആയിരം രൂപ എനിക്ക് തരാമെന്ന് റിച്ചാർഡ് പറഞ്ഞു. പണ്ടത്തെ ഫയലുകളിൽ ആ കത്തിനുവേണ്ടി ഒരു തിരച്ചിൽ നടത്തുവാൻ എനിക്ക് സമയമില്ല. ഫയലുകൾ ഇന്ന് ദാസേട്ടൻെറ അധീനത്തിലാണ്. ഫയലുകൾ മാത്രമല്ല എൻെറ രഹസ്യഡയറികളും അദ്ദേഹം തൻെറ അലമാരികളിൽവച്ച് പൂട്ടിയിരിക്കുന്നു. ആ ഡയറികൾ കത്തിച്ചുകളയുവാൻ ആഗ്രഹിക്കുന്നുവെന്ന് പറഞ്ഞാൽ ഉടനെ അദ്ദേഹം പറയും: ''കത്തിക്കുവാൻ ഞാൻ സമ്മതിക്കുകയില്ല. അവ ഇനിമേലിൽ എൻെറ അധീനത്തിലാണ്.''

ദാസേട്ടനെപ്പറ്റി മോശമായി ഞാൻ ഡയറികളിൽ പലപ്പോഴും എഴുതിയിരിക്കാം. പക്ഷേ ഇന്ന് അതൊന്നും ഓർത്ത് ബേജാറാകുവാൻ ഞാൻ തയ്യാറല്ല. എനിക്ക് രഹസ്യങ്ങൾ സൂക്ഷിക്കുന്നതിൽ അശേഷം താല്പര്യവുമില്ല. ഈ മനോഭാവം എൻെറ പക്വതയുടെ ഒരു ലക്ഷണമായി ഞാൻ കണക്കാക്കുന്നു.

മാനസികമായ പക്വത നേടിക്കഴിഞ്ഞ





വ്യക്തിക്ക് രോമാഞ്ചമില്ല. ഭയവുമില്ല. രോമാഞ്ചമോ ഭയമോ അനുഭവിക്കാതെ ദിവസങ്ങൾ തള്ളിനീക്കുന്ന മനുഷ്യനെ ഭാഗ്യവാനെന്ന് വിളിക്കാമോ? എനിക്കറിഞ്ഞുകൂടാ. എന്തൊക്കെയോ ഈ അനന്തമെന്ന് തോന്നിക്കുന്ന യാത്രയിൽ എനിക്ക് നഷ്ടപ്പെട്ടിട്ടുണ്ട്. പക്ഷെ എന്തെന്ന് എനിക്ക് ഇതുവരെ അറിയാത്തതുകൊണ്ട് ഞാൻ അതിനെപ്പറ്റി ദുഃഖിക്കുന്നില്ല. എൻെറ കനം ക്രമേണ കുറഞ്ഞുകുറഞ്ഞുവരുന്നുവെന്നുമാത്രം ഞാൻ അറിയുന്നു. വീഴുന്നത് എൻെറ കമനീയ വസ്ത്രങ്ങളാണോ, എൻെറ ആഭരണങ്ങളാണോ? അതോ, എൻെറ ശരീരമാണോ?

ശരീരത്തിൻെറ കനം താങ്ങാനാവാത്തതുതന്നെ. അതിലും ഭാരം പേരിനും മേൽവിലാസത്തിനും തന്നെ. യാത്രയുടെ അന്ത്യത്തിൽ ഞാൻ ഏതോ നാൽക്കവലയിൽവച്ച് ഒരപ്പൂപ്പൻതാടിപോലെ ഉയർന്ന് ആകാശത്തിൻെറ നീലിമയിൽ പറക്കും.

അമ്മമ്മ പറഞ്ഞു ധ്രുവൻ അപമാനിതനായെങ്കിലും ദൈവഭക്തി കാരണം ഒരു നക്ഷത്രമായിത്തീർന്നുവെന്ന്. രാവിലെ നാലുമണിക്ക് ഉണർന്നാൽ കറുത്ത ആകാശത്തിൽ ധ്രുവനായിരിക്കും ഏറ്റവും കാന്തിയോടെ തിളങ്ങുന്നത്. ധ്രുവനക്ഷത്രം എന്നെ ആ കുട്ടിയുടെ ദുഃഖത്തെ ഓർമ്മിപ്പിക്കുന്നു. ഞാൻ ആ നക്ഷത്രത്തെ കണ്ടിട്ട് കാലം കുറെയായി. നാലുമണിക്ക് ഉണർന്നുകിടന്നാലും ഞാൻ എഴുന്നേറ്റ് ധ്രുവനക്ഷത്രത്തെ തേടാറില്ല. അമ്മമ്മയുടെ കൂടെ ജനൽപ്പടിയിൽ ഇരുന്ന് നക്ഷത്രങ്ങളെ നോക്കുവാൻ മാത്രമെ എനിക്ക് താല്പര്യമുണ്ടായിരുന്നുള്ളു. ഏകയായി ഞാൻ നക്ഷത്രങ്ങളെ നോക്കുകയില്ല. നക്ഷത്രങ്ങളുടെ തിളക്കം അമ്മമ്മയെ ഓർമ്മിപ്പിക്കുന്നു. എൻെറ നിഷ്കളങ്കതയിൽ അവർക്കുണ്ടായിരുന്ന വിശ്വാസത്തെ ഓർമ്മിപ്പിക്കുന്നു. എനിക്ക് ഒരിക്കലും "ചീത്തപ്പേര്" ഉണ്ടാവരുതെന്ന് അമ്മമ്മ ആശിച്ചു. അന്നും ഇന്നും ഞാൻ ഒരാളായി ത്തന്നെ മാറ്റമില്ലാതെ നിലനില്ക്കുന്നു. എവിടെയാണ് ഞാൻ കാൽ തട്ടി വീണത്?

എനിക്ക് വീണ്ടുമൊരു ജൻമം കിട്ടുമെങ്കിൽ ഞാൻ എല്ലാ രാത്രിയും നക്ഷത്രങ്ങൾക്കിടയിൽ കിടന്ന് മാത്രം ഉറങ്ങും. മാൻപേടകളും കുതിരകളും നായ്ക്കുട്ടികളും മയിലുകളും വിഹരിക്കുന്ന ഒരു തോട്ടത്തിൽ ഞാൻ താമസിക്കും. വെയിൽ പൊള്ളുന്ന നിമിഷം വരെ ഞാൻ നദിയിൽ നീന്തുകയും ഒരു മഞ്ചലിലെന്നപോലെ മലർന്നു കിടക്കുകയും ചെയ്യും. എൻെറ ഭാഷയ്ക്ക് മനുഷ്യഭാഷയോട് യാതൊരു സാദൃശ്യവുമുണ്ടാവില്ല. ഞാൻ സുഗന്ധികളായ പൂക്കളുടെ ദളങ്ങളും മാവിൻെറ തളിരും വിരിച്ച് ആ ശയ്യയിൽ കിടക്കും. എൻെറ ശരീരത്തിൻെറ വിയർപ്പിന് വാടിയ പുഷ്പങ്ങളുടെ ഗന്ധമുണ്ടാവും. എൻെറ വായിലെ ഉമിനീരിന് കറുകപ്പുല്ലിൻെറ മണവും....

ഈ ജന്മത്തിൽ ഞാൻ പരിചയപ്പെട്ടവർ ഇനിയത്തെ ജന്മത്തിൽ എൻെറ കൂടെ ഉണ്ടാവുകയില്ല എന്ന് എനിക്ക് തോന്നുന്നു. എൻെറ നിറം, എൻെറ മുഖം, എൻെറ ശരീരഘടന ഇവയൊക്കെയും വ്യത്യസ്തമായിരിക്കും. കത്തിയെരിഞ്ഞ ഒരു ഭൂമി വീണ്ടും തളിർത്തു വരുമ്പോൾ പാറ്റയുടെയോ ഉറുമ്പിൻെറയോ രൂപത്തിലായിരിക്കാം ഞാൻ വീണ്ടും പ്രത്യക്ഷപ്പെടുന്നത്. വിദ്വേഷമില്ലാതെതന്നെ കൊല നടത്തിയ പാവം പട്ടാളക്കാരുടെ അസ്ഥികൾക്കു മീതെ ഭൂമി വീണ്ടും പൂക്കും കായ്ക്കും. തീമഴകൾക്കുശേഷം വീണ്ടും ശുദ്ധമായ മഴ പെയ്യും. സ്നേഹവും രതിയും സുഖദമായ മൃത്യുവും വീണ്ടും സംഭവിക്കും....

പക്ഷെ, പണ്ട് ഞാൻ കുട്ടിയായിരുന്നപ്പോൾ എൻെറ പരിചാരിക തൃപുര പറഞ്ഞു.

"കുട്ടി ഇനിയത്തെ ജന്മം ഒരാൺകുട്ടിയാവും. പെൺകുട്ടികൾക്ക് ഇഷ്ടമുള്ളതൊന്നുംതന്നെ കുട്ടിക്ക് വേണ്ട. കയ്യിൽ വള വേണ്ട. കാലിൽ ആൾത്ത തേയ്ക്കണ്ട. കണ്ണിൽ കൺമഷി വേണ്ട. ശരീരം തടിക്കുവാൻ വേണ്ട ഭക്ഷണപദാർത്ഥങ്ങളൊന്നും വേണ്ട. കുറച്ച് തൈരിൽ പനച്ചക്കര ചേർത്ത് മിഷ്ടിദൊയ് ഉണ്ടാക്കിത്തരട്ടെ? ദിവസേന അതു കഴിച്ചാൽ കുട്ടി അടുത്ത വീട്ടിലെ ശാന്തുവിനെ പോലെയാവും."

"ശാന്തുവിനെപ്പോലെ ആവണ്ട" ഞാൻ പിറുപിറുത്തു.

"ശാന്തുവിന് പത്തുവയസ്സേ പ്രായമുള്ളു. ഇപ്പോൾത്തന്നെ അവൾക്ക് നാലോ അഞ്ചോ വിവാഹാലോചനകൾ വന്നുകഴിഞ്ഞു. മൂന്നെണ്ണം ജമിന്ദാർ ഗൃഹങ്ങളിൽനിന്ന്. നാലാമത്തെത് ഒരു മാർവാറിയുടെ വക. മാർവാറിക്കാക്കാ എന്ന് അവർ ഉറക്കെ വിളിക്കുന്നത് കേട്ടിട്ടില്ലേ? ഒരു മെലിഞ്ഞ ചെറുപ്പക്കാരൻ.... കുട്ടി അയാളെ കണ്ടിരിക്കും." തൃപുര പറഞ്ഞു.

"ശാന്തു മിഷ്ടിദൊയ് തിന്നുമോ?" ഞാൻ ചോദിച്ചു.

"തിന്നാതെയോ! ചെറിയ മൺപാത്രങ്ങളിൽ ദിവസേന അവിടെ ജോലിചെയ്യുന്ന ഠാക്കൂർ കലക്കിവയ്ക്കും. ഓരോരുത്തരായി വന്ന് അത് തിന്നും. ശാന്തു രണ്ടു കലം നിറച്ചു തിന്നും. അതാണ് ആ കുട്ടി ഇങ്ങനെ തടിച്ചിരിക്കുന്നത്. ബംഗാളിക്കുട്ടികൾ മദ്രാസിക്കുട്ടികളെപ്പോലെയല്ല, നല്ലതുപോലെ തിന്നും. ഷൊന്ദേഷ്, റൊഷൊഗുല്ല, മിഷ്ടിദൊയ്, ചൊംചൊം, പാന്തുവ, ആലുദൊം, ലൂച്ചി.... ഇതെല്ലാം തിന്നും. മദ്രാസിക്കുട്ടികൾ രസം കുടിക്കും, സാമ്പാർ കൂട്ടി ചോറുണ്ണും. ചായ കുടിക്കും.... അതുകൊണ്ട് മദ്രാസികൾ മെലിഞ്ഞ്, ക്ഷയരോഗികളെപ്പോലെയിരിക്കും...." തൃപുര പറഞ്ഞു.

തൃപുര പറഞ്ഞത് സത്യമാണെന്ന് എനിക്കും തോന്നി. എൻെറ അമ്മയും എൻെറ അച്ഛനും മെലിഞ്ഞവരായിരുന്നു. ജ്യേഷ്ഠ





## സുഗതകുമാരി

# ഏഴിലംപാല

എന്നുള്ളിലൊരേഴിലം
പാല പൂത്തിരിക്കുന്നൂ!
വിങ്ങിനിൽക്കുന്നൂ മണം!
നിങ്ങളതറിയാതെ
കണ്ണുനീർ തളിച്ചതു
മായ്ക്കുവാൻ വെമ്പുന്നൂഞാൻ!
അന്തികൂടണഞ്ഞപ്പോൾ,
പാലതൻ കൊമ്പത്തൊരു
പുഞ്ചിരിയായിസ്സാന്ധ്യ
നക്ഷത്രം വിരിഞ്ഞതും
അതിൻെറ വിരൽതൊട്ട
ചില്ലകളാകെപ്പാടി-
യുണർന്നു തളിർത്തതും
പൂത്തതും മണത്തതും
ഒരു പാതിരാപ്പാട്ടാ-
യാമണം ദുഃഖത്തിൻെറ
സിരകൾ തോറും പടർ
ന്നിറങ്ങിജ്ജ്വലിച്ചതും
ആ മണം വിളിക്കവേ-
യായിരം ശലഭങ്ങ-
ളോമനിച്ചണഞ്ഞതും,
രാക്കിളിയൊരു പാട്ടാ-
പ്പാലയെപ്പറ്റി പ്പാടി
മയങ്ങിയിരുന്നതും,
വാനിലുമൊരായിരം
പാലപ്പൂവിരിഞ്ഞതും,
മുടിതൊട്ടടിയോളം
പൂനിറഞ്ഞതും, കാറ്റാ
മധുരം താങ്ങാനാവാ-
തപ്പൊഴേ മൂർച്ഛരിച്ചതും
നിന്നോടു പറയേണ്ട-
തെങ്ങനെ? എൻ പ്രേമത്തിൻ
ഖിന്നത; ഇന്നും കണ്ടു
പോയമുഗ്ദ്ധമാം സ്വപ്നം?
എന്നുള്ളിലൊരേഴിലം
പാലപൂത്തിരിക്കുന്നൂ!
വിണ്ണിലുള്ളോരേ പൊട്ടി-
ച്ചിരിച്ചുപോകും മട്ടിൽ
ഭ്രാന്തമായ് പൊട്ടിപ്പൊട്ടി-
ക്കരഞ്ഞു പോകും മട്ടിൽ
കാന്തിമത്തായി പ്രേമ
സാന്ദ്രമായ് ദുഃഖാന്ധമായ്
ഒരു പാഴ്നിലവിളി
പോലൊരു സൌന്ദര്യംപോൽ
മൃതമാമൊരു മുഖ-
ത്തുള്ള പുഞ്ചിരിപോലെ
വെണ്ണിലാവനാഥമായ്
വീണുടഞ്ഞതുപോലെ
എന്നുള്ളിലൊരേഴിലം
പാല പൂത്തിരിക്കുന്നൂ!
അതിൻെറ മണമഴ-
കാനന്ദമെല്ലാമതിൻ
വിതുമ്പുമിതളുകൾ
തൻസപ്തസ്വരമെല്ലാം
നിന്നോടു പറയേണ്ട-
തെങ്ങനെ? എൻകണ്ണീരിൽ
മുങ്ങിയ പാദത്തോടെ
നിന്നിടും ശിലാരൂപിൻ,
നിന്നോടു പറയേണ്ട
തെങ്ങനെ? പറയുന്ന-
തെങ്ങനെ? നിസ്സംഗം നിൻ
ശാന്തനോട്ടത്തിൻ മുന്നിൽ
എൻെറയേഴിലംപാല
പൂത്തൊരു കഥ ചൊല്ലി-
യെന്തിനു വരുന്നൂ ഞാൻ?
അപ്പൂക്കളൊരു പിടി-
യെന്തിനു നിൻ പാദത്തിൽ
പഴുതേവെയ്ക്കുന്നൂ ഞാൻ?
എന്തിനാമണം നിൻെറ
മുമ്പിൽ ഞാനെരിക്കുന്നൂ?

നൊഴികെ ഞങ്ങൾ എല്ലാവരും മെലിഞ്ഞവരായിരുന്നു. ശാന്തുവിൻെറ അമ്മയും അച്ഛനും തടിച്ചും തിളങ്ങിയും കാണപ്പെട്ടു. ബോസിൻെറ കുടുംബാംഗങ്ങൾക്ക് ഭയങ്കരമായ തടിയും ആരോഗ്യവും ഉണ്ടായിരുന്നു. എനിക്കും അനുജനും അനുജത്തിക്കും അമ്മയ്ക്കും എല്ലാ മാസവും ജലദോഷപ്പനി വരിക ഒരു പതിവായിരുന്നു.

"നമുക്ക് മിഷ്ടിദൊയ് ഉണ്ടാക്കണം. തയിരിൽ ചക്കര ഉരുക്കി തണുപ്പിച്ച് ചേർത്താൽ മിഷ്ടിദൊയ് ആയി." ഞാൻ ഒരിക്കൽ അമ്മയോട് പറഞ്ഞു.

"ആർക്കാ അത് ഉണ്ടാക്കാൻ അറിയ്ാ?" അമ്മ അന്വേഷിച്ചു.

"നമ്മുടെ തൃപുരക്ക് അറിയാം." ഞാൻ പറഞ്ഞു.

"ഛേ! തൃപുര ഉണ്ടാക്കിയാൽ നമുക്ക് കഴിക്കാൻ സാധിക്ക്യോ?" അമ്മ ചോദിച്ചു.

"അതെന്താ?"

"തൃപുര നിലം അടിക്കയും തൊടയ്ക്കയും ചെയ്യാറില്ലേ്യ? അപ്പൊ അവര്ടെ കയ്യിന് വൃത്തിണ്ടാവ്വൊ?" അമ്മ ചോദിച്ചു.

ഒരു ദിവസം തൃപുര അവരോട് പറഞ്ഞിട്ടാവാം ശാന്തുവിൻെറ അമ്മ മിസിസ് ബാനർജി ഞങ്ങൾക്ക് ഒരു കലം നിറയെ മിഷ്ടിദൊയ് കൊടുത്തയച്ചു. കുളിച്ച് ശുദ്ധമായി അവരുടെ ബ്രാഹ്മണപാചകൻ തൻെറ താറിന് മീതെ ചുവന്ന തോർത്തും ചുറ്റിക്കൊണ്ട് കലവും പേറി ഞങ്ങളുടെ വീട്ടുവാതിൽക്കലെത്തിയപ്പോൾ തൃപുര ചൂൽ വലിച്ചെറിഞ്ഞ് ഓടിച്ചെന്ന് ഒരു കറുത്ത പുഞ്ചിരി തൂകി.

"ഠാക്കൂർ കുട്ടിക്ക് മിഷ്ടിദൊയ് കൊണ്ടു വന്നിരിക്കയൊണോ?" അവർ ആഗതനോട് ചോദിച്ചു. അയാളുടെ മുഖത്തെ ഗാംഭീര്യം ഞങ്ങൾ കുട്ടികളെ അമ്പരപ്പിച്ചു.

"കുട്ടിക്കാണോ വലിയവർക്കാണോ എന്നൊന്നും അവർ പറഞ്ഞില്ല. മിഷ്ടിദൊയ് ഇവിടെ കൊണ്ടുവന്ന് തരാൻ പറഞ്ഞു. ഞാൻ അനുസരിച്ചു. അത്രമാത്രം. അയാൾ ചിരിച്ചതേയില്ല. പാത്രം തൃപുരക്ക് കൊടുക്കാതെ സല്ക്കാരമുറിയിലെ മേശപ്പുറത്ത് അയാൾ സാവധാനത്തിൽ നിക്ഷേപിച്ചു. ക്രിസാൻ്തമം പൂക്കൾ വെച്ച ചെമ്പുപാത്രത്തിൻെറ അടുത്ത് ചുവന്ന തുണികൊണ്ട് വായ് മൂടിക്കെട്ടിയ ആ കലം കുറേനേരം ഇരുന്നു. അത് തുറന്നുനോക്കുവാൻ അച്ഛൻ താഴത്ത് വരുന്നതുവരെ ആരും മുതിർന്നില്ല.

അച്ഛൻ കുളികഴിഞ്ഞ് താഴത്തെത്തിയപ്പോൾ ആ കലത്തെ ചൂണ്ടിക്കൊണ്ട്

ശേഷം 36 -ാം പേജിൽ

## നിത്യചൈതന്യയതി

**കവിക്കും ശാസ്ത്രജ്ഞനും സാഹിത്യകാരനും ഒപ്പം പങ്കുവയ്ക്കാവുന്ന ധന്യജീവിതമായിരിക്കണം യുക്തിയുടെ മാനദണ്ഡം നിശ്ചയിക്കേണ്ടത്— യുക്തിവാദത്തിൻെറ യുക്തിയിലേക്കും യുക്തിയില്ലായ്മയിലേക്കും വെളിച്ചം വീശിക്കൊണ്ട് ലേഖകൻ അനുസ്മരിപ്പിക്കുന്നു.**

### പ്രശ്നോത്തരങ്ങൾ

# യുക്തിവാദത്തെപ്പറ്റി

**ചോദ്യം:** യുക്തിവാദം എന്നു പറഞ്ഞാൽ എന്ത്?

ഉത്തരം: യുക്തി ഒരു വാദമല്ല. ഒരാൾ പ്രകാശിപ്പിക്കുന്ന ആശയത്തിലെ സാംഗത്യമാണ്. വിശ്വാസിയായാലും അവിശ്വാസിയായാലും പണ്ഡിതനായാലും പാമരനായാലും ആണായാലും ,പെണ്ണായാലും സന്മാർഗ്ഗിയായാലും അസന്മാർഗ്ഗിയായാലും നീതിജ്ഞനായാലും നീതിരഹിതനായാലും തൻെറ ഉള്ളിലിരിക്കുന്നത് വേറൊരാളോടു പറയുവാൻ തുടങ്ങുമ്പോൾ ഇണക്കത്തോടെ പറഞ്ഞാലും പിണക്കത്തോടെ പറഞ്ഞാലും താൻ ആരോടു പറയുന്നതും എന്തുകൊണ്ടാണ് അങ്ങനെ തന്നെ പറയുന്നത് എന്ന് ശ്രോതാവിനു മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിക്കുന്നത് നൈസർഗ്ഗികമായ ഒരു മനുഷ്യസ്വഭാവമാണ്.

ഭാഷയ്ക്ക് ഏപ്രകാരമാണോ വ്യാകരണം അത്യാവശ്യമായിരിക്കുന്നത്, അതുപോലെ ചിന്തയ്ക്കാവശ്യമായ മൂല്യവിവക്ഷകളുടെ സാമഞ്ജസ്യമുണ്ട്. അതു യുക്തിയാണ് കാര്യത്തെ കാരണത്തോട് ചേർത്തു പറയുക, കർമ്മനിരതനായിരിക്കുന്നുവെങ്കിൽ കർമ്മത്തിൻെറ ലക്ഷ്യം എന്താണെന്ന് എടുത്തു കാണിക്കുക, താൻ എന്തു വിശ്വസിക്കുന്നു എന്നു പറയുക, എന്തു വിശ്വസിക്കുന്നില്ല എന്നു പറയുക. അപ്രകാരം പറയുന്നതിലെല്ലാം തനിക്ക് പരിചിതമായിരിക്കുന്ന മൂല്യങ്ങളുടെ ഏടനാവിശേഷം വച്ചുകൊണ്ട് തൻെറ ആശയങ്ങൾ, ആഗ്രഹങ്ങൾ, പ്രതീക്ഷകൾ, ഭയഭീതികൾ, സംഭ്രാന്തി ഇതൊക്കെ അളന്നു നോക്കിക്കൊണ്ട് സംഗതമായതിനെ ഇണക്കിവയ്ക്കുന്ന സമ്പ്രദായമാണ് യുക്തി. നമ്മളുടെ ഏതു വ്യവഹാരത്തിലും സ്വന്തം നിലപാടിനോടു വിരോധമുള്ള വേറൊരു നിലപാട് ഒരാളിൽ കാണുന്നെങ്കിൽ ആ നിലപാട് തെററാണെന്നും നമ്മുടെ നിലപാടാണ് ശരിയെന്നും പറയുന്നിടത്താണ് വാദം ഉണ്ടാകുന്നത്. അവിശ്വാസി വാദിക്കുന്നതുപോലെ ഏതെങ്കിലും മാനദണ്ഡം ഉയർത്തിപ്പിടിച്ചാണ് വിശ്വാസിയും വാദിക്കുന്നത്. നീതിമാൻ വാദിക്കുന്നതിനു മറുകുറിയായി അനീതി ചെയ്യുന്നവനും യുക്തികൾ നിരത്തിവച്ച് വാദിക്കും.

**ചോദ്യം:** എന്നാൽ ചില ചിന്തകന്മാർ മാത്രം എന്തുകൊണ്ടാണ് അവരെ സ്വയം യുക്തിവാദികൾ എന്നു വിളിച്ചുപോരുന്നത്?

ഉത്തരം: നൂററാണ്ടുകളായി, അല്ലെങ്കിൽ സഹസ്രാബ്ദങ്ങളായി ജനജീവിതം ഏതെങ്കിലും മതവിശ്വാസത്തിലോ കീഴ്നടപ്പിലോ അതുപോലെയുള്ള ഏതെങ്കിലും ഒരു വ്യവസ്ഥയിലോ ഉറപ്പിച്ചിരിക്കുന്നത് ആ വ്യവസ്ഥയെ അംഗീകരിക്കാൻ കഴിയാത്തവർക്ക് യുക്തിരഹിതമായി തോന്നും. അവർ അഭിപ്രായം പറയുന്നത് സ്വാഭിപ്രായം സ്ഥാപിക്കുവാനുള്ള വാദമായിട്ടാണ്. അതിനാൽ അപരൻെറ വിശ്വാസത്തിലുള്ള പലതും അസംഗതമാണെന്ന് അവർ വാദിക്കുന്നു. അവർ വിശ്വാസിയുടെ പ്രതിയോഗിയായി നിന്ന് പല വാദങ്ങളും ഉന്നയിക്കുന്നു. അവർ നടത്തുന്ന ന്യായവാദത്തെ അവർ യുക്തിവാദം എന്നു വിശേഷിപ്പിക്കുകയും ചെയ്യുന്നു.

**ചോദ്യം:** എന്താണ് യുക്തി?

ഉത്തരം: രണ്ടുപേർ തമ്മിൽ സംസാരിക്കുമ്പോൾ ആ സംഭാഷണത്തിൽ ഭാഗഭാക്കാവുന്നവർക്ക് ഒരുപോലെ സമ്മതമായി വരുന്ന ആശയം യുക്തിയുക്തമാണെന്ന് അവർ സമ്മതിക്കും. അതു ന്യായമാണെന്ന് അവർ പറയും. ഒരു വസ്തുതയെ ഉറപ്പിക്കുന്ന ന്യായം അതിലുണ്ട് എന്നു കാണുമ്പോൾ അത് ഉദ്ഘോഷിക്കുന്ന സത്യത്തെ ഇളക്കമില്ലാത്തതാക്കിയിരിക്കുന്നു എന്ന അർത്ഥത്തിൽ അതിനെ സമർത്ഥിച്ചിരിക്കുന്നു എന്ന് സംവാദികൾ സമ്മതിക്കും. അങ്ങനെ വിശ്വാസമില്ലാതിരുന്നിടത്ത് വിശ്വാസം ഉണ്ടാക്കുവാനും സംശയമുണ്ടായിരിക്കുന്നിടത്ത് സംശയത്തെ നിവാരണം ചെയ്തു സ്വാഭിപ്രായത്തെ സമർത്ഥിക്കുവാനും കഴിയുക. അത് യുക്തിയുടെ അവിതർക്കതകൊണ്ടാണെന്ന് തെളിയിക്കുക. ഇതിനെയെല്ലാം സമഞ്ജസമെന്നും യുക്തമെന്നും പറഞ്ഞുപോരുന്നു.

ശാസ്ത്രജ്ഞന്മാർ ഇന്നോളം ചെയ്തിട്ടുള്ളത് അവരുടെ മൗലികമായ ഊഹം സത്യമായിരിക്കുന്നുവെന്ന് സമർത്ഥിക്കുകയായിരുന്നല്ലോ. അതു നോക്കിയാൽ എല്ലാ ശാസ്ത്രജ്ഞന്മാരും അവരുടെ സിദ്ധാന്തത്തിൻെറ യുക്തിയുക്തതയെ വാദിച്ചു സമർത്ഥിക്കുകയായിരുന്നുവെന്നു പറയാം. അല്ലെങ്കിൽ തെളിവുകൾ കാട്ടി ന്യായീകരിക്കുകയായിരുന്നുവെന്നും പറയാം. ആ നിലയ്ക്ക് ശാസ്ത്രജ്ഞന്മാരെല്ലാം യുക്തിഭദ്രതയുള്ളവരായിരിക്കണമല്ലോ. എന്നാൽ അവർ യുക്തിവാദം ചെയ്യുകയാണെന്ന് അഭിമാനിക്കുകയാവട്ടെ, അവകാശപ്പെടുകയാവട്ടെ ചെയ്യുന്നില്ല.

**ചോദ്യം:** പിന്നെ എന്താണ് ചിലർ മതവിശ്വാസികളെപ്പോലെ യുക്തിയെ ഒരു വിശ്വാസപ്രമാണമാക്കി അതിൻെറ പ്രചാരണത്തിനു നടക്കുന്നത്?

ഉത്തരം: എല്ലാവരും ഏതെങ്കിലും തരത്തിൽ അവരവരുടെ മാനദണ്ഡങ്ങളിൽ വിശ്വസിക്കുന്നവരാണ്.

**ചോദ്യം:** കേരളത്തിൽ യുക്തിവാദികൾ അവരുടെ പ്രത്യയശാസ്ത്രം റാഷനലിസമാണെന്ന് അവകാശപ്പെടുന്നു. അവർ പറയുന്നതാണോ റാഷനലിസം?

ഉത്തരം: മലയാളികൾ പത്രങ്ങളിലോ പുസ്തകങ്ങളിലോ എഴുതുമ്പോൾ 'റാഷനലിസം' എന്നു പറയുന്നുണ്ട്. എന്നാൽ അവർ മനസ്സിലാക്കിവച്ചിരിക്കുന്ന റാഷനലിസം ഒരു വാദമുഖമായി മുന്നോട്ടു വയ്ക്കുകയോ ലേഖനമായി എഴുതുകയോ സംവാദങ്ങളിൽ ഉൾപ്പെടുത്തുകയോ ചെയ്യുമ്പോൾ അത് പാശ്ചാത്യലോകത്ത് റാഷനലിസം എന്നു വ്യവഹരിച്ചുപോരുന്ന ചിന്താപദ്ധതിക്ക് കടകവിരുദ്ധമായിട്ടാണ് വന്നുചേരുന്നത്. 'റേഷ്യോ' (Ratio) എന്ന വാക്കിൽനിന്നാണ് റാഷനലിസം ഉണ്ടായിട്ടുള്ളത്. റേഷ്യോക്ക് ലത്തീൻ ഭാഷയിലുള്ള അർത്ഥമല്ല ഇംഗ്ളീഷ് ഭാഷയിലുള്ളത്. ലത്തീൻഭാഷയിലെ റേഷ്യോ റീസണാണ് (Reason). ഇംഗ്ളീഷിലെ റേഷ്യോ ആനുപാതികതയാണ്. ഇവിടെ റീസൺ എന്നു പറയുമ്പോൾ അനുഭവത്തിൽനിന്നും ഉരുത്തിരിഞ്ഞു വരുന്ന യുക്തിയുക്തതയെന്നല്ല പാശ്ചാത്യ ദാർശനികർ ഉദ്ദേശിക്കുന്നത്. അനുഭവത്തിനു മുമ്പായി വരുന്ന പ്രാഗ് അനുഭവം എന്നു വിളിച്ചുവരുന്ന എ പ്രിയോറിയാണ് റാഷനൽ. അതിന് അനുഭവത്തെക്കാൾ പ്രാമാണികതയുണ്ടെന്ന് ഡെക്കാർട്ട് മുതൽ പേർ പറയുന്നു. എന്നാൽ അനുഭവത്തിൻെറ സമ്മതിയെയാണ് കേരളത്തിലെ റാഷനലിസ്ററുകൾ ഉയർത്തിപ്പിടിക്കുന്നത്. അത് 'എ പ്രിയോറി' അല്ല 'എ പോസ്റ്റെറിയോറി' ആണ്.



## ടി.ടി. ശ്രീകുമാർ

# ജന്മാന്തരം

അംബികേ വിരഹാർത്ത ജാഗരം നിശാവാത-
മൊന്നിതാഘണം നീർത്തിയെൻെറ നേർക്കടുക്കുന്നു
ആർത്തികൾ പിണയുമീ ചുടലക്കാട്ടിൽ ക്രൂര-
മൂർത്തികൾക്കൊപ്പം കാലനടനം സ്ഖലിക്കുന്നു
പീതമാല്യങ്ങൾ പൊട്ടിച്ചിതറുമാകാശത്തിൻ
നീലവീഥിയിൽനിന്നുമോരിയിട്ടെത്തും കാറ്റിൻ
കൈകളിൽ പെരുകുന്നു പേമഴ, തെളിയുന്നു
സൈകതപ്പരപ്പിലും വെളുത്ത കപാലങ്ങൾ
കാട്ടിലേക്കിരുട്ടിൻെറ പുകമഞ്ഞുണർത്തുന്ന
യാത്രകൾ കഴിഞ്ഞോർമ്മതന്നകത്തളങ്ങളിൽ
കാലിലെത്തളയൂരി വീഴവേ, ജ്വലിക്കുന്ന
പാപനിദ്രയിലേക്കു പാഞ്ഞു നാമിറങ്ങിയോ?
ദിക്കുകളലറുന്ന നൃത്തവേദികയിലെൻ
സ്വപ്നതാണ്ഡവം, വിഷമൂർച്ഛയിൽ വിരലുകൾ
തൊട്ടുണർത്തിയോ കാമവേഗങ്ങളജ്ഞാതമാം
ഭീതികൾ, മൂന്നാംകണ്ണിൽ ചാരവും സിന്ദൂരവും?
ചെറുബാല്യത്തിൻ കരളാഴിയിൽ സൂക്ഷിച്ചതാം
ഹരിതപ്രഭയാർന്ന സ്വപ്നങ്ങളൊന്നൊന്നായി
വഴിയിലെങ്ങോ പോയി ജീവിതമിരുട്ടിൻെറ
തടവിൽ താണ്ടുന്നു നാം മൗനമുദ്രിതം കാലം
സഹനം കൊടിയിലെ ചിഹ്നമായ് നമുക്കുള്ള
വചനമുടൽക്കെട്ടുപൊട്ടിയ ചങ്ങാടമായ്
ഒഴുകുന്നുനാം വെറുപ്പോളങ്ങൾ കലമ്പുന്ന
നദിയോ കലങ്ങുന്നു പ്രാക്കുകളഴിക്കുന്നു
അകലെ പ്രാലേയാർദ്രഹൃദയദ്രുതതാള-
മുയർത്തി നില്പൂ മോഹപർവ്വതശിഖരങ്ങൾ
അവിടെ നമുക്കുള്ള സ്നേഹഗഹ്വരത്തിൻെറ
വഴികളടഞ്ഞുനാം തെരുവിൽ പകച്ചുവോ?
തെരുവിൽ കലികാലക്കാഴ്ചകൾ പെരുകിയോ?
മുറിവേറ്റോടിപ്പോകും ഭീരുവിൻ നിഴൽപോലെ
നാമതിലലിഞ്ഞുവോ? പുളിക്കും പകയുടെ
വേരുകൾ കടിച്ചുനാം പൈദാഹമകറ്റിയോ?
അംബികേ പ്രണയത്തിൻ വേധനാളുകളന്ത്യ-
ചുംബനം കൊരുത്തിട്ട ചുണ്ടിലെ മുറിവുകൾ
ഒരു പ്രാപ്പിടിയൻെറ നഖങ്ങളമരുന്ന
ചെറുപക്ഷികളുടെ കണ്ണുപോൽ പിളരുമ്പോൾ
വെറുത്തുപോകുന്നുവോ തമ്മിൽനാം? നീ ചൂടിയ
വെളുത്ത പൂവിൽപോലും ചോരവാർന്നൊലിക്കുന്നു
ഇരുപേർ, ഗ്രീഷ്മത്തിൻെറയാലയിലുലയൂതി-
ത്തെളിച്ച മിഴിമൂടും തിമിരവ്യഥയോടെ
ഋതുവൃക്ഷത്തിൻ ശോകശാഖയിൽനിന്നും പറ-
ന്നുയരും കിളിയുടെ ചിറകിൽനിന്നും വർണ്ണ-
ത്തൂവലൊന്നടർന്നതു കണ്ടു നില്ക്കുന്നു നമ്മൾ
പൂവിളിയിനിയില്ല, പൂക്കളും വാടിപ്പോയി
വൃദ്ധരായ് പോയീ നമ്മൾ നമ്മുടെ കിടാങ്ങളും
ബുദ്ധവിസ്മൃതികളിലേക്കുപോയ് മറയുന്നു
എങ്കിലുമാൾക്കൂട്ടത്തിന്നാരവം കടഞ്ഞാരോ
പൊന്തിച്ച വിഷജ്വാലയേറ്റുഞാൻ പിടയുമ്പോൾ
കുവളച്ഛദംപോലെ നേർത്തനിൻ വിരലിനാൽ
തുവുകയായെൻ മൂന്നാം കണ്ണിൽ നീ ജലസ്മൃതി
അപ്പൊഴെൻ മൂർദ്ധാവിങ്കൽ നിന്നൊരു കന്യാനദി
നിൻെറ കൺതടങ്ങളിലേക്കു പാഞ്ഞൊഴുകിയോ?
അത്രമേൽ ഭാവസ്ഥിരം ജന്മസൗഹൃദത്തിൻെറ
തങ്ക നൂലിഴകളാൽ ബന്ധിതരെന്നോ നമ്മൾ?

**ചോദ്യം:** കേരളത്തിലെ യുക്തിവാദികളുടെ നിലപാടിനു തുല്യമായിട്ടുള്ള കാഴ്ചപ്പാടിനെ പാശ്ചാത്യർ എന്താണു വിളിക്കുന്നത്?

ഉത്തരം: എമ്പിരിസിസം, (empiricism) എന്നു പറയും.

**ചോദ്യം:** പാശ്ചാത്യലോകത്തിലെ റാഷനലിസ്ററുകൾ ആരൊക്കെയാണ്?

ഉത്തരം: ഡെക്കാർട്ട്, സ്പിനോസ, ലൈബനീസ് എന്നിവരാണ് പ്രശസ്തരായ മൂന്നു റാഷനലിസ്ററുകൾ.

**ചോദ്യം:** അവരുടെ മൂന്നുപേരുടെയും തത്ത്വചിന്തയിലുള്ള മുഖ്യമായ യോജിപ്പ് ഏതു വിഷയത്തിലാണ്?

ഉത്തരം: പ്രത്യക്ഷാനുഭവത്തിൻെറ വൈകല്യം സ്ഥാപിക്കുന്നതിലും, ഗണിതതാർക്കികതയുടെ പ്രാമാണികതയിലും, ഇന്ദ്രിയാതീതമായുണ്ടാകുന്ന അനുഭൂതി സത്യനിർണ്ണയത്തിനുപകരിക്കുന്നു എന്നു സ്ഥാപിക്കുന്നതിലുമായിരുന്നു. അവർ മൂന്നുപേരും ഗണിതത്തിൻെറ താർക്കികതയിൽ വിശ്വാസം ഉറപ്പിച്ചവരായിരുന്നു.

**ചോദ്യം:** റാഷനലിസ്ററുകൾക്ക് ദൈവവിശ്വാസികളായിരിക്കുവാൻ കഴിയുമോ?

ഉത്തരം: പാശ്ചാത്യ ദാർശനികന്മാരിൽ റാഷനലിസ്ററുകളായിരുന്ന ഡെക്കാർട്ട്. സ്പിനോസ, ലൈബനീസ് എന്നീ മൂന്നുപേരും അവരുടെ സ്വന്തം ന്യായം അനുസരിച്ച് പുതിയ ദൈവവിവക്ഷയുണ്ടാക്കി ആ ദൈവത്തിൻെറ ഉണ്മയിൽ വിശ്വസിച്ചിരുന്നു. സ്പിനോസ തികച്ചും ഗണിതതാർക്കികത നല്കുന്ന നൈതികതയിൽ വിശ്വസിച്ചിരുന്ന ആളാണ്. അദ്ദേഹം പ്രകൃതിയെന്നും ഉണ്മയെന്നും പറയുന്നതാണ് ഈശ്വരൻ എന്ന് കരുതിയിരുന്നു. ദൈവത്തിൻെറ അസ്തിത്വം സ്ഥാപിക്കുന്നതിനുവേണ്ടിയുള്ള ചിന്താപദ്ധതി ഡെക്കാർട്ടിൻെറ മൂന്നാം ധ്യാനത്തിൽ മെഡിറേഷൻ ഒഫ് ഗോഡ് ദാററ് എക്സിസ്ററ് എന്ന ഉപന്യാസത്തിൽ വ്യക്തമായിട്ടും വിശദമായിട്ടും എഴുതിയിട്ടുണ്ട് ബിഷപ്പ് ബർക്കിലി എമ്പിരിസിസ്ററ് ആയിരുന്നെങ്കിലും ദൈവവിശ്വാസിയായിരുന്നു. അദ്ദേഹത്തിൻെറ 'പ്രിൻസിപ്പിൾസ് ഒഫ് ഹ്യൂമൻ നോളഡ്ജ്' (Principles of Human knowledge) എന്ന പുസ്തകത്തിൽ പ്രപഞ്ചവിധാനീയത വിശകലനം ചെയ്തുകൊണ്ട് ഈശ്വരനെ എല്ലാ യുക്തിയുക്തതകളുടെയും മുഖ്യസ്രോതസ്സായി എടുത്തു കാണിച്ചിരിക്കുന്നു. അതിനുമുമ്പായി കാര്യകാരണം വിചാരം നടത്തുന്നുണ്ട്. പ്രിൻസിപ്പിൾസ് ഒഫ് ഹ്യൂമൻ നോളഡ്ജിലെ 54 മുതൽ 100 വരെയുള്ള ഖണ്ഡികകളുടെ പരാമർശം നോക്കുക. 147 മുതൽ 152 വരെയുള്ള ഖണ്ഡികകളിൽ ഈശ്വരനെ സമഷ്ടിമനസ്സായി ബർക്കിലി സംസ്ഥാപനം ചെയ്യുന്നു.

**ചോദ്യം:** ആരാണ് എമ്പിരിസിസ്ററുകൾ?

ഉത്തരം: ഗ്രീക്കുലോകത്ത് എപ്പിക്കൂറസ്സും അരിസ്റ്റോട്ടിലും എമ്പിരിസിസ്ററുകളായിരുന്നു. എന്നാൽ കുറെക്കൂടി നിരീശ്വരത്വത്തിൽ നിലയുറപ്പിച്ച എമ്പിരിസിസ്ററുകൾ ലോക്കും ഹ്യൂമും ജോൺ സ്ററുവാർട്ട് മില്ലുമായിരുന്നു.

ചോദ്യം: ബർക്കിലിയെ ബ്രിട്ടീഷ് എമ്പിരിസിസ്ററുകളുടെ കൂട്ടത്തിൽ ചിലപ്പോൾ കൂട്ടാറുണ്ടല്ലോ?

ഉത്തരം: അതു ശരിയാണ്. ബർക്കിലിക്ക് അങ്ങനെയൊരു പദവി വരുവാൻ കാരണം ലോക്കിന്റെ ഇന്ദ്രിയാധിഷ്ഠിതമായ അറിവിന്റെ ഉണ്മയെ ബർക്കിലി പൂർവപക്ഷമാക്കി നിരൂപണം ചെയ്യുകയാലാണ്.

ചോദ്യം: ബർട്രാൻറ് റസ്സൽ ഒരു എമ്പിരിസിസ്ററായിരുന്നില്ലേ?

ഉത്തരം: ബർട്രാൻറ് റസ്സൽ വിയന്നാസർക്കിളിൽപ്പെട്ട ഒരു ദാർശനികനായിരുന്നു. ലോജിക്കൽ പോസിററീവിസമാണ് അദ്ദേഹത്തിന്റെ പ്രധാന നിലപാട്. ലോജിക്കൽ പോസിററീവിസത്തിലെ പോസിററീവിസത്തിന് ഹ്യൂം, മിൽ, മാർക്ക് പോയൻകാരെ, വ്ഡ്യൂഹാം, ബോൾഡ്സ്മാൻ, ഐൻസ്റൈറൻ, ഫ്രെജെ, വൈററ്ഹെഡ്, റസ്സൽ, വിററ്ഗിൻസ്റൈറൻ എന്നിവരുടെയെല്ലാം കാഴ്ചപ്പാടുകളോടു ബന്ധമുള്ളതുകൊണ്ട് കാര്യമറിയാതെ ചില കേരള യുക്തിവാദികൾ അവരെയുംകൂടി യുക്തിവാദികളെന്ന് എണ്ണിപ്പോരുന്നുണ്ട്.

ചോദ്യം: യുക്തിവാദികൾ എന്ന് അഭിമാനിക്കുന്നവർ നാസ്തികരായി കാണപ്പെടുന്നതെന്തുകൊണ്ടാണ്?

ഉത്തരം: സ്ഥാപിതമതങ്ങളുടെയെല്ലാം ആധാരശിലയായിരിക്കുന്നത് ഏറെക്കുറെ അന്ധവിശ്വാസത്തിന് നാളിതുവരെ നിലനിറുത്തുവാൻ കഴിഞ്ഞിട്ടുള്ള ധാരണകളുടെ അടിസ്ഥാനമാണ്. അങ്ങനെയുള്ള ധാരണകളെ ശാസ്ത്രം ഒന്നൊന്നായി പിച്ചിച്ചീന്താൻ തുടങ്ങിയപ്പോൾ മതത്തിന്റെ സംഘാടകരുടെ കണ്ണിൽ ശാസ്ത്രം ദൈവവിരോധത്തിന്റെ പര്യായമായിത്തീർന്നു. മറിച്ച്, ദൈവവിശ്വാസിയായാൽ അവൻ ശാസ്ത്രവിരോധിയായിത്തീരണം എന്നൊരു ധാരണ യൂറോപ്പിൽ പടരുകയും ചെയ്തു. ആ ധാരണ ഇപ്പോഴും നിലനില്ക്കുന്നു.

ചോദ്യം: അതൊരു മുൻവിധി മാത്രമാണെങ്കിൽ ബർട്രാൻറ് റസ്സൽ, ഐൻസ്റൈറൻ തുടങ്ങിയ മഹാമതികൾക്ക് അങ്ങനെയുള്ള ധാരണ ഉള്ളതായി കാണുന്നതെന്തുകൊണ്ട്?

ഉത്തരം: ഏററവും വലിയ മനുഷ്യസ്നേഹികൾക്ക് മനുഷ്യദ്രോഹത്തിന്റെ കുത്സിതമായ ചരിത്രം മറക്കാൻ കഴിയുന്നില്ല. ഇൻക്വിസഷന്റെയും ക്രൂസേഡിന്റെയും ഞെട്ടിപ്പിക്കുന്ന ചരിത്രവും ആ കാലഘട്ടത്തിൽ ചിന്തിയ ചോരയുടെ ഓർമ്മയും ഇപ്പോഴും പാശ്ചാത്യരുടെ മനസ്സിൽ തളംകെട്ടിനില്ക്കുന്നു. ആ തിന്മയുടെയെല്ലാം ഉത്തരവാദിത്വം മതത്തിന്റെയും ദൈവത്തിന്റെയും തലത്തിൽ പാശ്ചാത്യചരിത്രം ചാർത്തി വച്ചിരിക്കുന്നതുകൊണ്ട് ആദ്യംതന്നെ മതത്തിനു പുറത്ത് നിന്നിരുന്ന റസ്സലിനും യഹൂദജന്മംകൊണ്ട്





ശപിക്കപ്പെട്ടവനായ ഐൻസ്റൈറനും ആദ്യം അവരുടെ മനസ്സിൽ വന്നുകൂടിയ മതവിരോധത്തെ ശാസ്ത്രത്തോടുള്ള പ്രതിപത്തി കാരണം തുടച്ചുനീക്കാനേ കഴിഞ്ഞിട്ടുള്ളൂ. എന്നാൽ എത്രയോ ശാസ്ത്രജ്ഞന്മാർ തികച്ചും ദാർശനികമായ വീക്ഷണത്താൽ ദൈവവിവക്ഷയെ മതബോധത്തിൽനിന്ന് വേർപെടുത്തി അവരുടെ ചിന്താപദ്ധതിയിൽ ന്യായമായ സ്ഥാനം നല്കി സാർവ്വത്രികമായ തത്ത്വമോ തത്ത്വാധിഷ്ഠാനമോ ആയി സ്വീകരിച്ചിരിക്കുന്നു.

> "വിശ്വാസമില്ലാതിരുന്നിടത്ത് വിശ്വാസം ഉണ്ടാക്കുവാനും സംശയമുണ്ടായിരിക്കുന്നിടത്ത് സംശയത്തെ നിവാരണം ചെയ്തു സ്വാഭിപ്രായത്തെ സമർത്ഥിക്കുവാനും കഴിയുക. അതു യുക്തിയുടെ അവിതർക്കത കൊണ്ടാണെന്ന് തെളിയിക്കുക. ഇതിനെയെല്ലാം സമഞ്ജസമെന്നും യുക്തമെന്നും പറഞ്ഞുപോരുന്നു."

ചോദ്യം: അതിന് ഉദാഹരണം?

ഉത്തരം: സർ ആർതർ എഡിംഗ്ടൺ, ജെയിംസ് ജീൻസ് ഹൈസൻബർഗ്, മാക്സ് പ്ളാങ്ക്, സർ ഐസക് ന്യൂട്ടൻ, ഇർവിംഗ് ഷ്രോഡിംഗർ, ഡീ-ബ്രോഗ്ലി, റൂഥർ ഫോർഡ് എന്നിവരാരും ദൈവം എന്ന വിവക്ഷയിലേക്കു പോയിട്ടുള്ളത്. മതത്തിന്റെ കാഴ്ചപ്പാടിലൂടെയല്ല. ഗണിതത്തിന്റെ യുക്തിയുക്തത അവരിലുളവാക്കിയിട്ടുള്ള സമഷ്ടിബോധത്തിന്റെ സർവ്വാംഗീണമായ സാർവ്വത്രിക ദർശനം ലഭിക്കുകയാലാണ്. ശാസ്ത്രം മതത്തിന് എതിരാണ് എന്ന ധാരണയ്ക്കു മുഖ്യകാരണം മതത്തിലെ പല മൗലികവാദങ്ങളെയും ശാസ്ത്രത്തിന് പുച്ഛരിച്ചു തള്ളേണ്ടതായി വന്നതുകൊണ്ടുതന്നെ. അശാസ്ത്രീയമായ ഒട്ടേറെ പ്രസ്താവങ്ങൾ ബൈബിളിലുണ്ട്. സൂര്യചന്ദ്രന്മാരെ ദൈവം ഉണ്ടാക്കി വിളക്കായി ആകാശത്ത് തൂക്കിയിരിക്കുന്നു, ഭൂമിക്കുചുററും സൂര്യനും ചന്ദ്രനും കറങ്ങുന്നു, എല്ലാ ജീവികളെയും ഈശ്വരൻ വേറെ വേറെ സൃഷ്ടിച്ചു ഇത്യാദി പലതിനെയും ആർക്കിമിഡീസ്, ഗലീലിയോ, ന്യൂട്ടൻ, ചാറൽസ് ഡാർവിൻ മുതലായവർക്ക് തിരുത്തിപ്പറയേണ്ടതായി വന്നു. യൂറോപ്പിലുണ്ടായിരുന്ന ഇൻക്വിസിഷൻ ഇംഗ്ളണ്ടിൽ ഇല്ലാതിരുന്നതുകൊണ്ട് ഡാർവിനും ന്യൂട്ടണും രക്ഷപ്പെട്ടു. മററുള്ള യൂറോപ്യൻ ശാസ്ത്രജ്ഞന്മാരിലധികവും ക്രൂരമായി പീഡിപ്പിക്കപ്പെട്ടിട്ടുണ്ട്.

ചോദ്യം: നമ്മുടെ നാട്ടിലെ യുക്തിവാദികൾ എന്തെങ്കിലും പ്രയോജനകരമായവ ചെയ്യുന്നുണ്ടോ?

ഉത്തരം: ബുദ്ധന്റെ കാലം മുതൽ നാരായണഗുരുവിന്റെ കാലംവരെയുള്ള സത്യസന്ധരായ മിക്ക ജ്ഞാനികളും മതത്തിനപ്പുറത്ത് മനുഷ്യത്വത്തെ ഉയർത്തിപ്പിടിച്ചിരുന്നവരാണ്. മാനവികതയായിരുന്നു അവരുടെയെല്ലാം മുഖ്യമായ ഉത്തേജനം. ലോകത്തിലെല്ലായിടത്തും മനുഷ്യനെ മതത്തിന്റെ ഇരുണ്ട ദുർഗ്ഗത്തിൽ അടിമപ്പണിക്കായി കൊണ്ടുപോകുന്നതു കണ്ടിട്ട് ഈ മഹാന്മാരൊക്കെ പരിതപിച്ചിട്ടുണ്ടെങ്കിലും പിന്നീട് അവരുടെ പേരിൽത്തന്നെ മതങ്ങൾ ഭീഷണപ്രസ്ഥാനങ്ങളായിത്തീർന്നിട്ടുണ്ട്. മനുഷ്യൻ സാബത്തിനു വേണ്ടിയുള്ളതല്ല. സാബത്ത് മനുഷ്യനുവേണ്ടിയുള്ളതാണെന്ന് യേശു പറഞ്ഞെങ്കിലും പിന്നെ ക്രിസ്തുമതംതന്നെ അനേകം പുതിയ സാബത്തുകളുണ്ടാക്കി മനുഷ്യനെ അതിൽ ആഹുതി ചെയ്യുവാൻ തുടങ്ങിയപ്പോൾ മാർപ്പാപ്പയുടെ അപ്രമാദിത്വത്തെ ചോദ്യം ചെയ്തുകൊണ്ട് മാർട്ടിൻ ലൂഥർ മാനവികതയ്ക്ക് തന്റെ ജീവിതത്തിൽ ആധിപത്യം അനുവദിച്ചുകൊടുത്തു. ഇന്ത്യയിലെ സ്വാമി വിവേകാനന്ദനും അദ്ദേഹത്തിന്റെ സമകാലീനനായിരുന്ന കേണൽ ഇംഗർസോളും മനുഷ്യത്വത്തിന്റെ വലിയ വക്താക്കളായിരുന്നു.

18-ാം നൂററാണ്ടിൽപ്പോലും ആഗസ്ററ് കോംപ്ററയെപ്പോലുള്ള ആളുകൾ മനുഷ്യത്വത്തെ ഉത്തമജീവിതത്തിന്റെ ആണിക്കല്ലാക്കിക്കൊണ്ട് ശാസ്ത്രത്തെ അന്ധവിശ്വാസങ്ങൾക്കെതിരായി പടപൊരുതുവാൻ ദർശനമാക്കിയിട്ടുണ്ട്. എമിലി, ലിട്രോ, ജോൺ സ്ററുവർട്ട് മിൽ മുതലായവർ കോംപ്ററയുടെ മാർഗ്ഗം അവലംബിച്ചവരാണ്. മദ്ധ്യകാല യൂറോപ്പിൽ സാംസ്കാരിക നവോത്ഥാനം ഉടലെടുത്തപ്പോൾ വളർന്നുവന്ന ഒരു വലിയ ഉത്തേജനമായിരുന്നു 'ഹ്യൂമനിസം' അഥവാ മാനവികത എന്നത്. കത്തോലിക്കാമതം വളർന്ന് പുഷ്കലമായ ഇററലിയിൽത്തന്നെയാണ് മതത്തിനെതിരായി സ്വാതന്ത്ര്യേച്ഛുക്കളുടെ പ്രകൃതിസ്നേഹം വളർന്നു വന്നത്.

മതത്തിന്റെ അസഹിഷ്ണുതയ്ക്കു പകരം സഹജീവികളോട് കരുണ കാട്ടുവാൻ പഠിപ്പിച്ച ഹ്യൂമനിസം 20-ാം നൂററാണ്ടിൽ കേരളത്തിൽ അരങ്ങേറിയത് സഹോദരപ്രസ്ഥാനമായിട്ടാണ്. ജാതിയും മതവും ഇവിടെ നിലനിറുത്തിപ്പോന്നതും ഇപ്പോഴും നിലനിറുത്തുന്നതുമായ എല്ലാ കിരാതമായ ഏർപ്പാടുകളോടും സന്ധിയില്ലാതെ സമരം ചെയ്യുന്ന ഒരു സംഘമായിട്ടാണ് സഹോദരൻ അയ്യപ്പന്റെ നേതൃത്വത്തിൽ യുക്തിവാദം കേരളത്തിൽ നിലയുറപ്പിച്ചത്. സഹോദരന്റെ അനുയായികളായി മുമ്പോട്ടു വന്ന എം.സി. ജോസഫും വി.ടി. ഭട്ടതിരിപ്പാടും അവരുടെ ജീവിതാവസാനംവരെ അന്ധവിശ്വാസം ഒഴിവാക്കാനും മനുഷ്യസ്നേഹം പുലർത്തുവാനും ചെയ്ത അശ്രാന്തപരിശ്രമങ്ങൾ നിശ്ചയമായും നമ്മുടെ രാജ്യത്തിന് ശ്രേയസ്സുണ്ടാക്കിക്കൊടുത്തിട്ടുണ്ട്. മതത്തിന്റെ മുഖ്യമായ ചൂഷണോപാധി അതു വിശ്വസിപ്പിക്കുവാൻ ശ്രമിക്കുന്ന അദ്ഭുതങ്ങളും ജാലവിദ്യകളും മനസ്സിന്റെ നൈർമ്മല്യത്തെ പുകമറയിലാഴ്ത്തിക്കളയുന്ന കള്ളപ്രചരണങ്ങളുമാണ്. അതിനെതിരെ ആഞ്ഞടിക്കുവാൻ ശ്രമിക്കുന്ന യുക്തിവാദി നിശ്ചയമായിട്ടും സമൂഹത്തിന് ഒരാശ്വാസമാണ്. എന്നാൽ മതത്തിലുള്ള അന്ധവിശ്വാസത്തെക്കാൾ എത്ര വലുതാണ് ശാസ്ത്രം വളർത്തിയെടുത്തിരിക്കുന്ന അന്ധവിശ്വാസങ്ങൾ. മതവിശ്വാസി നുണപറഞ്ഞു കൂട്ടുന്ന കള്ളങ്ങളെ ദൂരീകരിക്കുക എന്ന സത്യസങ്കല്പത്തോടെ യുക്തിവാദികൾ എന്ന് അഭിമാനിക്കുന്ന ചിലർ ഊഹിച്ചെടുക്കുന്ന 'കൗണ്ടർ-നുണകൾ' ആരെയും പ്രബുദ്ധരാക്കുന്നില്ല. ഒരു വിഡ്ഢിവിശ്വാസത്തിനു പകരം വേറൊരു വിഡ്ഢിവിശ്വാസത്തെ വളർത്തിയെടുക്കുന്നതേയുള്ളൂ.

കോമൺസെൻസ് എന്നു പറയുന്ന സാമാന്യബുദ്ധിയും ശാസ്ത്രത്തിന്റെ അടിത്തറയായിരിക്കുന്ന ഗണിതനൈതികതയും തമ്മിൽ വളരെ ദൂരമുണ്ട്. ഒന്ന്, പാമരന്റെ അനുഭവത്തിൽനിന്നും അനുമാനിച്ചെടുക്കുന്നുവെങ്കിൽ മറേറത്, പണ്ഡിതന്റെ സൂക്ഷ്മദൃഷ്ടിയിൽ മാത്രം സത്യപ്രകാശം ഉണർത്തുന്നതാണ്.

ചോദ്യം: അദ്ഭുതാനുഭവങ്ങൾ മനുഷ്യജീവിതത്തിൽ ഒട്ടും പാടില്ല എന്നാണോ അനുശാസിക്കേണ്ടുന്നത്?

ഉത്തരം: സത്യഗ്രഹണത്തിന്റെയും അതിന്റെ ഉദ്ബോധനത്തിന്റെയും മുഴുവൻ ചുമതല ശാസ്ത്രത്തിനു വിട്ടുകൊടുക്കുകയാണെങ്കിൽ കലയിൽ ഉൾപ്പെടുത്തിപ്പോരുന്ന ശില്പം, ചിത്രകല, വാസ്തുശില്പം, നാടകം, നൃത്തം, സംഗീതം, കവിത, സർഗ്ഗാത്മകമായ മററു സാഹിത്യശാഖകൾ, ശാസ്ത്രത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന് ആക്കം കൂട്ടുന്ന ഔത്സുക്യം, മനുഷ്യന്റെ വൈകാരികജീവിതത്തിലെ സ്നേഹോദ്ദീപകമായ ധന്യനിമിഷങ്ങൾ, മനുഷ്യന്റെ മനസ്സിൽ ആദരവും ആരാധനയും ഉണർത്തുന്ന പേലവത്വങ്ങൾ ഇതെല്ലാം മനുഷ്യന് നഷ്ടപ്പെട്ടുപോകും. അവൻ വെറുമൊരു യന്ത്രത്തെപ്പോലെ തണുത്തു മരവിച്ച ഹൃദയമുള്ളവനായിത്തീരും. കവിക്കും ശാസ്ത്രജ്ഞനും സാഹിത്യകാരനും സംഗീതജ്ഞനും ഒപ്പം പങ്കുവയ്ക്കാവുന്ന ധന്യജീവിതമായിരിക്കണം യുക്തിയുടെ മാനദണ്ഡം നിശ്ചയിക്കേണ്ടത്.



പി. സുരേന്ദ്രൻ

# വാമനൻ ചുവട്

നാകത്താകിടുമേഞ്ഞ മേൽക്കൂരയ്ക്കുമുകളിൽ ആലിപ്പഴം വാരിയെറിഞ്ഞ് അട്ടഹസിക്കുന്ന നിരാർദ്രയായ മഴയെക്കുറിച്ച് ഓർത്തുപോവുന്നു. കാലവർഷാരംഭത്തിലെ മഴയാണത്. വനഹൃദയത്തിൻെറ ഗന്ധവും പേറിയാണ് ആ മഴ വരിക.

ആലിപ്പഴമുണർത്തിയ വിസ്മയം ഇപ്പോഴും കൺമുമ്പിലുണ്ട്. മേൽക്കൂരയിലെ ദ്രുതതാളം കേട്ട് ജാലകത്തിനരികിലേക്ക് ഓടിയണയുമ്പോഴേക്കും പുൽപ്പരപ്പിൽ പളുങ്കുമണികൾ പൂത്തിരിക്കും. കൈത്തലത്തിൽ എടുത്തുവയ്ക്കുമ്പോൾ ഉരുകിപ്പോകുന്നമുത്തുകൾ വനഹൃദയരഹസ്യമായി അവശേഷിക്കുന്നു.

മലയിറങ്ങിപ്പോയതിനുശേഷം അത്തരം മഴകളൊന്നും എൻെറ ജീവിതത്തിലേക്ക് പെയ്തിറങ്ങിയിട്ടില്ല. ആലിപ്പഴവുമായിവരുന്ന മഴ ഇപ്പോഴും മലമുകളിലുണ്ടാവും. മൂപ്പതിററാണ്ടിനുശേഷം ഞാൻ വീണ്ടും മലകയറുകയാണ്. ബാല്യകൗതുകങ്ങൾ പെറുക്കിയെടുത്ത് എനിക്ക് കൈത്തലത്തിൽവയ്ക്കണം. അതുരുകി കൈക്കുമ്പിളിൽ നിറയുന്ന തീർത്ഥം എനിക്കുകുടിക്കണം.

ഇല്ല. ഒരുപക്ഷേ അതിനൊന്നും കഴിഞ്ഞെന്നുവരില്ല. എൻെറ കൈത്തലം ചുട്ടുപഴുത്ത ഇരുമ്പുതകിടാണ്. ആലിപ്പഴം അതിലെടുത്തുവയ്ക്കുമ്പോഴേക്കും ആവിയായിപ്പോകും. ശരീരത്തിനകം മുഴുവൻ വൈദ്യുതക്കോയിലുകളുമായി അലയാൻ തുടങ്ങിയിട്ട് കാലമെത്രയായി?

ഓർമ്മകളൊക്കെ അവ്യക്തം. വൃക്ഷങ്ങൾക്കുമുകളിൽ കാററുപടരുമ്പോൾ കാടിൻെറ പച്ചയിരുട്ടിലേക്ക് വാർന്നുവീഴുന്ന വെളിച്ചമേയുള്ളൂ. ഒരു ഓർക്കിഡ് പുഷ്പമോ ചൂരൽക്കായയോ കൺമുമ്പിൽ തെളിയുമ്പോഴേക്കും കാററിൻെറ ശ്വാസഗതിനിലച്ച് ഇരുട്ടുകനക്കുന്നു. മരങ്ങളും വള്ളികളും പ്രജ്ഞയിൽ ചുററിപ്പിണയുന്നു. എന്നിട്ടും ഓർമ്മയിൽ തെളിയുന്ന രൂപങ്ങൾക്കുവേണ്ടി കണ്ണടച്ചിരുന്നു. സൂര്യകാന്തികൾ വിളഞ്ഞുനില്ക്കുന്ന വയലുകൾക്കുനടുവിലൂടെയായിരുന്നു അപ്പോൾ ബസ്സ് പൊയ്ക്കൊണ്ടിരുന്നത്.

അങ്ങനെ കണ്ണടച്ചിരിക്കവെ ആദ്യം തെളിഞ്ഞത് അശോകസ്തംഭം. ആദ്യമായി മലമുകളിലെത്തിയ സന്ധ്യയ്ക്ക് ക്വാർട്ടേഴ്സിൻെറ ജനൽതുറന്ന് അമ്മ കാണിച്ചുതന്നതും അശോകസ്തംഭം തന്നെ. ഉയരമേറെയുള്ള സ്തൂപങ്ങൾക്കുമുകളിൽ പ്രതിഷ്ഠിച്ച സിംഹങ്ങളെ അദ്ഭുതത്തോടെ ഞാൻ നോക്കിനിന്നു. സിംഹങ്ങളുടെ കാൽചുവട്ടിൽ അശോകചക്രമുണ്ടെന്നും അതിനുതാഴെ സത്യമേവജയതേ എന്നു കൊത്തിവച്ചിട്ടുണ്ടെന്നും അമ്മ പറഞ്ഞു. പിന്നെ, എത്രയോ പകലുകളിൽ അതു കാണാനായി ഞാൻ സ്തൂപത്തിനു താഴെനിന്നിട്ടുണ്ട്. പക്ഷേ, എട്ടുവയസ്സുകാരൻെറ കാഴ്ചയിൽ അത് തെളിഞ്ഞില്ല.

ടൗൺഷിപ്പിൻെറ ഹൃദയഭാഗത്ത് വൃത്താകാരത്തിലുള്ള പുൽമൈതാനത്തിലായിരുന്നു സ്തൂപം. മൈതാനത്തിനുചുററും ക്വാർട്ടേഴ്സുകൾ... കാടിൻെറ അതിർത്തിവരെ നാകത്തകിടുമേഞ്ഞമേൽക്കൂരകൾ.

പൊടുന്നനെ ആരോ എൻെറ ചുമലിൽ തട്ടി.

ഞാൻ കൺമിഴിച്ചു.

സഹയാത്രികൻ പറഞ്ഞു.

കാട് ആരംഭിച്ചു. പുറത്തേക്കുതന്നെ നോക്കിയിരുന്നോളൂ. കാട്ടുമൃഗങ്ങളെ കണ്ടേയ്ക്കും.

മുൻസീററിൽ ആരൊക്കെയോ പുറത്തേക്കു തലനീട്ടുന്നു.

അതാ ഒററപ്പന്നി

അതാ മാൻകൂട്ടം

അതാ മയിൽ

ഞാൻ അലക്ഷ്യമായി പുറത്തേക്കുനോക്കിയിരുന്നു.

എനിക്കു പറയണമെന്നുണ്ടായിരുന്നു–

കണ്ണുതുറന്നാലും എനിക്ക് കാടുകാണാനാവില്ല. കാടകത്തെ ഒരു കൊച്ചു ജനപദം എനിക്കുള്ളിലുണ്ട്. ഇപ്പോൾ ഞാനതുമാത്രം കാണുന്നു. മേൽക്കൂരയിൽ പെയ്യുന്ന മഴയും, മൂക്കുത്തിയിട്ട പെൺകുട്ടിയുടെ മഞ്ഞൾതേച്ച മുഖവും.





അവളെക്കുറിച്ച് ഈ സഹയാത്രികനോട് ഞാനെന്തുപറയും?

പേരു പോലും ഞാൻ മറന്നിരിക്കുന്നു.

കാവേരിയോ? ലക്ഷ്മിയോ? കൃഷ്ണമ്മയോ?

ഇല്ല. പേര് ഓർമ്മവരുന്നില്ല. കാട്ടുപുല്ലുകൾക്കിടയിലൂടെ തെളിയുന്ന മുഖം മാത്രം.

അണകെട്ടിനിർത്തിയ നദിയുടെ നീലജലപ്പരപ്പ് അവളാണെനിക്കു കാണിച്ചുതന്നത്. ആ ജലത്തിൻെറ ഉൾക്കടച്ചിൽ എന്നെ അനുഭവിപ്പിച്ചതുമവൾ. പുൽമൈതാനത്തിനപ്പുറം പോവാൻ എനിക്കു സ്വാതന്ത്ര്യമില്ലായിരുന്നു. തൂപ്പുകാരൻെറ മകളോടൊത്ത് കളിച്ചുനടക്കാനും. എന്നിട്ടും അമ്മയുടെ കണ്ണുവെട്ടിച്ച്, മഞ്ഞളിൻെറ ഗന്ധം തേടി ഞാൻ അവൾക്കരികിലെത്തി.

ഒരുച്ചയ്ക്ക് എല്ലാവരുമുറങ്ങുമ്പോൾ ഞാൻ പുറത്തുകടന്നു. വീടുകളുടെ കമ്പിവേലികൾക്കരികിലൂടെ നടന്ന് ഞങ്ങൾ ടൗൺഷിപ്പിൻെറ അതിർത്തിയിലെത്തി. അവിടന്നങ്ങോട്ട് കാടായിരുന്നു. വലിയൊരു തേക്കുമരത്തെ ചുററിപ്പിടിച്ച് ഭയപ്പാടോടെ ഞാൻ നിന്നു. അവൾ എൻെറ കൈവിടുവിച്ചതും എവിടെനിന്നോ കാട്ടുകോഴികളുടെ നിലവിളിയുയർന്നു. ഇരുഭാഗത്തും മലഞ്ചുണ്ടകൾ വളർന്നുമുററിയ ഇടുങ്ങിയ വഴിയിലൂടെ ഞങ്ങൾ നടന്നു. നടന്നുനടന്നു ജലപ്പരപ്പ് അലകളില്ലാത്ത നീലത്തടാകം. തീരത്തു ബന്ധിപ്പിച്ചുനിർത്തിയ ചങ്ങാടം.

ജലത്തിൻെറ അതിർത്തിയിൽ ഞങ്ങൾ നിന്നു.

ജലത്തെ സ്പർശിക്കാൻ എനിക്കുപേടിയായിരുന്നു. ഞാൻ പകച്ചുനില്ക്കവെ, അവൾ പാവാട ചുരുട്ടിപ്പിടിച്ച് ജലത്തിൽ നിന്നതും... ചങ്ങാടത്തിലൊന്നുതൊട്ടതും... ചങ്ങാടമുലഞ്ഞതും... കാട്ടുകോഴികൾ പിന്നെയും നിലവിളിച്ചതും...

സഹയാത്രികൻ പിന്നെയും ചുമലിൽ തൊട്ടുവിളിക്കുന്നു 'ഇറങ്ങേണ്ട സമയമായി.' യാത്ര അവസാനിക്കുകയാണ്. കടന്നുപോന്ന വനഭൂമികളൊന്നും ഞാൻ കണ്ടില്ലല്ലോ!

ഞാൻ ബസ്സിൽനിന്നിറങ്ങിയത് ഏററവും അവസാനം. ഞാനിറങ്ങിയതും ബസ്സ് പുൽമൈതാനത്തെ വലംവച്ച് മടക്കയാത്രയുടെ ദിശയിലേക്കുമുഖം തിരിച്ചുനിന്നു.

എനിക്കു മുമ്പിൽ വളരെ ചെറിയൊരു പുൽമൈതാനം. നടുവിൽ ഉയരം കുറഞ്ഞൊരു കരിങ്കൽ സ്തൂപം. സിംഹങ്ങളുടെ കാൽക്കീഴിലെ അശോകചക്രം ശരിക്കും തെളിഞ്ഞുകാണാം. പക്ഷേ, പൂപ്പൽവന്ന അക്ഷരങ്ങളിൽ നിന്ന് സത്യമേവജയതേയെന്ന് വായിച്ചെടുക്കാൻ എനിക്കുകഴിഞ്ഞില്ല.

ഇത്രയും ഉയരക്കുറവോ ഈ സ്തൂപത്തിന്?

എപ്പോഴോ ഇത് ഇടിഞ്ഞുവീണിട്ടുണ്ട്. ബാക്കിയായ ഉയരത്തിനുമേൽ സിംഹങ്ങളെ പ്രതിഷ്ഠിച്ചതാവണം.

അവിടെനിന്നു ഞാൻ ചുററും നോക്കി. വളരെകുറച്ച് വീടുകൾ മാത്രം. നാകത്തകിടുകളിൽ തുരുമ്പുവീണുതുടങ്ങുന്നു. ടൗൺഷിപ്പിനപ്പുറത്തെ കാട് തള്ളിക്കയറുന്നതുപോലെ. വീടുകൾ പൊളിഞ്ഞുപോകുമ്പോൾ ടൗൺഷിപ്പിൻെറ അതിരുകൾ ചുരുങ്ങുന്നു. വീടുകളുടെ അവശിഷ്ടങ്ങൾ വിഴുങ്ങികാടുകടക്കുന്നു. ഇനിയൊരു പതിററാണ്ടുകഴിഞ്ഞ് ഇവിടെയെത്തുമ്പോൾ ഈ ടൗൺഷിപ്പുതന്നെ ഇല്ലാതായിത്തീരുമോ?

യാത്ര പുറപ്പെടുമ്പോഴുണ്ടായിരുന്ന ആഹ്ളാദം ഇല്ലാതാവുകയാണ്.

രാത്രി, ഐ.ബി.യുടെ ഉമ്മറത്തിരിക്കുമ്പോൾ ഞാൻ വാച്ചറോട് സംസാരിച്ചത് വീടുകളെ വനംവിഴുങ്ങുന്നതിനെപ്പററി.

വച്ചർ ചോദിച്ചു.

സാറ് എവിടത്തെ കാര്യമാണ് പറയുന്നത്?

ഇവിടത്തെ തന്നെ.

അയ്യോ സാർ. ഇവിടെ എന്നും ഇത്രയും വീടുകളേ ഉണ്ടായിരുന്നുള്ളൂ. ഒരു വീടും പൊളിഞ്ഞുപോയിട്ടില്ല. ചോരുന്ന മേൽക്കൂരയ്ക്കുകീഴിൽ പോലും ആളുകൾ പാർക്കുന്നു. ആളുകളുടെ എണ്ണം പെരുകുന്നതിനനുസരിച്ച് പാർക്കാൻ സ്ഥലമില്ലാത്തതാ ഇവിടത്തെ പ്രശ്നം.

വല്ലാത്തൊരു അപരിചിതഭാവത്തോടെ വാച്ചർ എന്നെ ഉററുനോക്കി. എനിക്കത് സഹിക്കാനാവില്ല.

സ്വപ്നവും സത്യവുമൊക്കെ കൂടിക്കുഴയ്യാണ്. എനിക്കുറക്കംവരുന്നു.

○

അവളോടൊപ്പം നടന്ന വഴികളിലൂടെ സഞ്ചരിക്കണമായിരുന്നു എനിക്ക്. അവളെക്കുറിച്ച് ആരോടുമൊന്നും ചോദിക്കേണ്ടെന്ന് ഞാൻ തീരുമാനിച്ചുകഴിഞ്ഞിരുന്നു. ബാല്യത്തിൻെറ കണ്ണിലൂടെ കണ്ടതൊന്നും മലമുകളിലെ കാഴ്ചയല്ലെന്ന് പറയുന്നവരോട് അവളെക്കുറിച്ച് ചോദിച്ചിട്ടെന്ത്?

പ്രഭാതവെയിലേററ് ഐ.ബി.യുടെ മുററത്തു നില്ക്കുമ്പോൾ എങ്ങോട്ട് നടക്കണമെന്ന് തീരുമാനിച്ചിരുന്നില്ല. പിന്നെ, ഗേററുകടന്ന് ലക്ഷ്യമില്ലാതെയാണ് നടന്നതും. ഒടുവിൽ എത്തിച്ചേർന്നത് നദീതീരത്തേക്കുള്ള വഴിയിൽ. മുമ്പിലെ നടപ്പാതചുരുങ്ങിപ്പോയിരുന്നു. കാട്ടുകോഴികളുടെ നിലവിളിക്കുവേണ്ടി ഞാൻ കാതോർത്തു. ഒരു സൂചിമുഖിയുടെ ശബ്ദം പോലും കേട്ടതുമില്ല.

ഞാൻ കാട്ടിലേക്കിറങ്ങി. നദീതീരത്തെത്താൻ കാട്ടിലൂടെ കുറേനടക്കണമെന്ന് എനിക്കറിയാമായിരുന്നു. എന്നിട്ടും ഒററയ്ക്കുനടക്കാൻ എനിക്കൊട്ടും പേടി തോന്നിയില്ല.

അല്പം ദൂരമേനടന്നിട്ടുള്ളൂ. മൂന്നടിവെച്ച തളർച്ചമാത്രം.

പൊടുന്നനെ മുമ്പിൽ ജലവിതാനം. ജലത്തിന് നീലയുടെ നൈർമ്മല്യമില്ലായിരുന്നു. ഞാൻ നില്ക്കുന്നത് അണകെട്ടിനിർത്തിയനദീതീരത്തുതന്നെ. ചങ്ങാടത്തിനുപകരം യന്ത്രബോട്ട്! ഒരു കുററിയിൽ തളയ്ക്കപ്പെട്ട് അതു നിദ്രകൊള്ളുകയായിരുന്നു.

കാട് ടൗൺഷിപ്പിനെ വിഴുങ്ങുമ്പോൾ ജലം കാടിനെ വിഴുങ്ങുകയാണല്ലോ! മൺതിട്ടുകൾ ഇടിഞ്ഞുതാഴുകയാണല്ലോ!

അവിടെ ഏറെ നില്ക്കാൻ എനിക്കുകഴിഞ്ഞില്ല.

തിരിച്ചുപോരുമ്പോൾ കാടിൻെറ ആഴങ്ങളിലെവിടെയോ നിന്ന് പേടിപ്പെടുത്തുന്ന അലർച്ച ഞാൻ കേട്ടു.

○

ഇനിയേതു വഴികളിലൂടെയാണ് എനിക്കു സഞ്ചരിക്കാനുള്ളത്?

എല്ലാം ചെറിയ ചെറിയ ദൂരങ്ങൾ. മൂന്നു ചുവടുവയ്ക്കുമ്പോഴേക്കും വീടുകൾ അവസാനിച്ച് കാടിൻെറ അതിർത്തിയിലെത്തുന്നു. മരങ്ങളിൽ തടഞ്ഞ് എനിക്കു നില്ക്കേണ്ടിവരുന്നു. തമോഗർത്തങ്ങൾ എന്നെ ഭയപ്പെടുത്തിഓടിക്കുന്നു.

ഇനി ചുററിനടത്തം വേണ്ടെന്ന് ഞാൻ തീരുമാനിച്ചു. ആ മഴയൊന്ന് കാണണമെന്ന



മോഹമേയുള്ളൂ. പിന്നെ എനിക്കുമടങ്ങിപ്പോകാം.

ഒരു വൈകുന്നേരം ഐ.ബി.യിലെ ഏകാന്തതയിൽ ജാലകം തുറന്നിരിക്കുമ്പോൾ വാച്ചർ ചോദിച്ചു.

കാടുകാണാൻ പോകുന്നില്ലേ സാർ?

കാടു മാത്രമല്ല. ഇവിടത്തെ മഴകൂടി കാണാൻ വന്നതാണ് ഞാൻ.

പിന്നെ, ഞാൻ വാച്ചറോട് സംസാരിച്ചത് ആലിപ്പഴവുമായിവരുന്ന മഴയെക്കുറിച്ച്. ഒരു പാട് സംസാരിച്ചു കാണണം. എല്ലാം പറഞ്ഞുകഴിഞ്ഞപ്പോൾ വാച്ചറുടെ മുഖത്ത് കോടിപ്പോയ ചിരി മാത്രം.

സാറ് എന്തെല്ലാമോ കിനാവുകാണുന്നു. സാറ് പറഞ്ഞപോലുള്ള മഴകളൊന്നും ഇവിടെ പെയ്യാറില്ലല്ലോ. നല്ലൊരു മഴ കിട്ടിയിട്ടുതന്നെ കാലം കുറച്ചായി. ഇങ്ങനെ പോയാൽ കാട്ടുതീ ഉറപ്പാണ്.

ഞാൻ ഉത്തരമൊന്നും പറയാതിരുന്നപ്പോൾ വാച്ചർ എഴുന്നേററുപോയി.

ഞാൻ ജാലകത്തിനരികിൽ ചെന്നുനിന്നു. നോക്കെത്തുന്നദൂരത്തൊക്കെ കാടുമാത്രം. അങ്ങനെ നില്ക്കവെ കാട് ജനലിലൂടെ തള്ളിക്കയറാൻ വരുന്നതായി ഞാനറിഞ്ഞു. വിറയലോടെ ഞാൻ ജാലകപ്പാളികൾ വലിച്ചടച്ചു.



എം.ജി. രാധാകൃഷ്ണൻ

# തായ്‌വേരുകൾ



**ഞാ**നൊരു ഹിജഡയാണ്. ഞാൻ ആണുമല്ല പെണ്ണുമല്ല. എന്നാലും എനിക്കൊരു പേരുണ്ട്. പുഷ്പ. നിങ്ങൾ മനുഷ്യൻ പെൺകുട്ടികൾക്കിടുന്ന പേരാണ് എനിക്ക് ആയമ്മച്ചി ഇട്ടത്. ആയമ്മച്ചി ഞങ്ങളുടെ നേതാവാണ്. അവർ പറയുന്നതിനപ്പുറം ഞങ്ങൾക്കൊന്നുമില്ല. അവർ ഞങ്ങളുടെ നീതിയും നിയമവുമാണ്. ദൈവമാണ്. മനുഷ്യർക്ക് എണ്ണമററ ദൈവങ്ങളുണ്ട്. ഞങ്ങൾക്ക് ആയമ്മച്ചി മാത്രമേയുള്ളു, ദൈവമായി.

ആയമ്മച്ചിക്കോ? അവർക്കും പേടിക്കണം. ആരെയെന്നല്ലേ? നിങ്ങൾ മനുഷ്യർക്കുള്ളതുപോലെ ഞങ്ങൾക്കുമുണ്ട് കോടതിയും ശിക്ഷയുമൊക്കെ. അതിനധികാരമുള്ള തങ്കമുച്ചിയാണ് ആയമ്മച്ചിയുടെ നേതാവ്. ആയമ്മച്ചിയെപ്പോലെ അനേകം പോറ്റമ്മമാർ ഈ നഗരത്തിലുണ്ട്. അവരൊക്കെ തങ്കമുച്ചിയെ പേടിച്ചേ പററു.

നിങ്ങൾ മനുഷ്യർക്ക് പൊലീസിനു കൈക്കൂലി കൊടുത്ത് തെററിൽ നിന്നൂരാം. ന്യായാധിപന് സ്കോച്ചുകൊടുത്തും പെണ്ണു കൊടുത്തും ശിക്ഷ ഒഴിവാക്കാം.

ഹിജഡകൾക്കും അതു പററില്ല. ഞങ്ങളുടെ നിയമം സുനിശ്ചിതവും ദൃഢവുമാണ്. അതിനു പക്ഷാഭേദങ്ങളില്ല. അതിനെ ചോദ്യം ചെയ്യാൻ ആർക്കും പററില്ല. എപ്പോഴും ഞങ്ങളുടെ നിയമം മൂർച്ചയുള്ള ഒരു വാൾ തന്നെയാണ്.

മനുഷ്യർ വിചാരിൽ പ്രധാനമന്ത്രിയെ താഴെയിറക്കാം. അയാളെ തെറിപറയാം. പ്രകടനം നടത്താം. പത്രങ്ങളിലൂടെ വിരട്ടാം.

ഞങ്ങൾക്കു പത്രങ്ങളില്ല. കാരണം ഞങ്ങൾ ഹിജഡകളാണ്. പ്രധാനമന്ത്രിയെ താഴെയിറക്കാൻ ഞങ്ങൾക്കു കഴിയില്ല. കാരണം ഞങ്ങൾക്കു വോട്ടില്ല.

വോട്ടുള്ളത് പൗരന്മാർക്കാണ്. ഞങ്ങൾ പൗരന്മാരല്ല; ഹിജഡകളാണ്.

അതുകൊണ്ട് തങ്കമുച്ചി പറയുന്നതുപോലെ ആയമ്മച്ചി കേൾക്കുന്നു. അവർ പറയുന്നത് പോലെ ഞങ്ങളും.

എല്ലാ ബുധനാഴ്ചയും ഞങ്ങൾ ചെണ്ടയുമായി തെരുവിലിറങ്ങും. പാട്ടുപാടി നൃത്തം വയ്ക്കും.

മനുഷ്യർക്കറിയാവുന്ന പാട്ടുകളാണ് ഞങ്ങൾ പാടുന്നത്. ഞങ്ങൾക്കിടയിൽ ഒരു റാഫിയോ യേശുദാസോ ഇല്ലല്ലോ.

ഹിജഡകൾക്ക് സിനിമയും സിനിമാത്താരങ്ങളും ഇല്ലല്ലോ. അതുകൊണ്ട് ഞങ്ങൾതന്നെ ഞങ്ങളുടെ രാജ്കപൂറും നർഗ്ഗീസും. ഞങ്ങൾ തന്നെയാണ് ഞങ്ങളുടെ പാട്ടും നൃത്തവും.

ചെണ്ടയടിച്ചു പാട്ടുപാടി നൃത്തം ചവിട്ടിയാൽ നിങ്ങൾ മനുഷ്യർ പൈസ തരും. തന്നില്ലെങ്കിൽ തരുന്നതുവരെ പാടുകയും നൃത്തം ചവിട്ടുകയും ചെയ്യും. പിന്നെ ആൺകുട്ടികൾ പിറന്ന വീടുകൾ തേടി പോവും. അവിടേയും പാടുകയും ആടുകയും ചെയ്യും.

ആൺകുട്ടികളുണ്ടാവുന്ന വീടുകളിൽനിന്ന് പൈസ മാത്രമല്ല മധുരപലഹാരങ്ങളും കിട്ടും.

മനുഷ്യരായ നിങ്ങളെപ്പോലെ ഞങ്ങൾക്കും വിശപ്പുണ്ട്. വിശപ്പകററാൻ ആഹാരം വേണം. ആഹാരത്തിനു പൈസ വേണം.

പണി ചെയ്താൽ പണം കിട്ടും നിങ്ങൾ മനുഷ്യർക്ക്.

ഞങ്ങൾക്കോ? എന്നെങ്കിലും ഒരു ടൈപ്പിസ്ററോ സ്റ്റെനോയോ ഫാക്ടറിമാനേജരോ പത്രാധിപരോ അദ്ധ്യാപകനോ എം.എൽ.എയോ ആവാൻ ഞങ്ങൾക്കു കഴിയുമോ?

ഇല്ല. എന്നും ഞങ്ങൾ ഹിജഡകളാണ്. പാട്ടു പാടിയും നൃത്തം ചവിട്ടിയും ഞങ്ങൾ നിങ്ങളെ രസിപ്പിച്ചു പൈസയുണ്ടാക്കി വിശപ്പടക്കുന്നു. ചിലപ്പോൾ റെയിൽവേട്രാക്കിൻെറ ഓരത്തെ ഇരുട്ടിലേക്കു 'ഭയ്യാ'മാരേയും കൂട്ടിപ്പോവുന്നു.

കടുകെണ്ണ നാറുന്ന ഭയ്യാമാർ കൈനിറയെ പണം തരും. ഞങ്ങൾ അവർക്കു വേണ്ടതു കൊടുക്കും.

പ്യാരേലാൽ സേഠിനെ പരിചയപ്പെടുത്തിയതു മനുഷ്യവർഗ്ഗത്തിൽ പിറന്ന ഒരു പ്രേമാനന്ദനാണ്.

സേഠിനു നഗരത്തിൽ മൂന്നു വീടുകളുണ്ട്. അതുപോലെതന്നെ വ്യാപാരശാലകളും.

എപ്പോഴും ഉപ്പുരസം നിറഞ്ഞ കടൽക്കാററു വീശുന്ന പച്ച പാഴ്മരങ്ങൾ വേണ്ടുവോളം നിറഞ്ഞുകിടന്ന ആ സ്ഥലത്തെ ഒഴിഞ്ഞ വീട്ടിൽ ചെല്ലാനായിരുന്നു പ്രേമാനന്ദ് പറഞ്ഞത്.

ഞാൻ കാഞ്ചീപുരം സാരിയുടുത്ത് തലമുടി കോതിക്കെട്ടിവച്ചു. മഷിയെഴുതി കണ്ണുകൾ കറുപ്പിച്ചു. കക്ഷങ്ങളിൽ അത്തർ പൂശി. ചുണ്ടുകൾ ചുവപ്പിച്ചു.

ഇരുട്ടുവാക്കിനു ഒരു റിക്ഷ പിടിച്ചു പ്യാരേലാൽ സേഠിൻെറ ഒഴിഞ്ഞ വീട്ടിൽ ചെന്നു. ബെല്ലടിച്ചപ്പോൾ കതകു തുറന്നതു പ്രേമാനന്ദനായിരുന്നു. അവനെ ചാരായം നാറുന്നുണ്ടായിരുന്നു.

''എടി പുഷ്പാ അന്തർ ആയിയേ. നീ സുന്ദരി ചമഞ്ഞാണല്ലോ വന്നിരിക്കുന്നത്. സേട്ടിനെ കറക്കിക്കളയരുത് ബേൻചോദ്''. അവൻ വിടുവായടിച്ചു.

മുഖമടച്ച് ഒരാട്ടുകൊടുത്തു. അവൻ ഒരു നായയെപ്പോലെ ചുരുണ്ടു. മനുഷ്യൻ എപ്പോഴും ഇങ്ങനാണ്. അവർക്ക് നായയാവാൻ ഒരു സെക്കൻറുപോലും വേണ്ട.

അവൻ ഹിജഡയായ എൻെറ കാലു നക്കാൻ തുടങ്ങി.

''മതിയെടാ പന്നീ'' എന്നു പറയുന്നതുവരെ പ്രേമാനന്ദ് നായയുടെ പണി തുടർന്നു കൊണ്ടിരുന്നു.

പിന്നെ അവൻ താഴെ ചുരുണ്ടുകൂടി കിടന്നുമയങ്ങി.

പ്യാരേലാൽ സേഠ് വന്നപ്പോൾ ചാടിയെഴുന്നേററു വാലാട്ടാൻ തുടങ്ങി.

എന്നെ കണ്ടമാത്രയിൽ സേഠുവിൻെറ മുഖം ചുമന്നു തുടുത്തു. കുമ്പ തടവി ഒരു കള്ളച്ചിരി തൊടുത്തു. എന്നിട്ട് പല്ലിൻെറയിട കുത്തി ഒരു തരിയെടുത്തു വീണ്ടും ചവച്ചു.

സോഫയിലേക്കു ചടഞ്ഞിരുന്നപ്പോൾ എന്നെ അണച്ചുപിടിക്കാൻ സേഠു മറന്നില്ല. ഒരു പെരുമലപോലെ സോഫയിൽ ഞങ്ങൾ കെട്ടുപിണഞ്ഞിരുന്നു.

''നിൻെറ നാം പുഷ്പയാണെന്നല്ലേ. നല്ല പേര്'' എന്നു പറഞ്ഞു തിളങ്ങുന്ന ടീപ്പോയിലേക്കു കാലുകളെടുത്തുവച്ചു. ആ കാലുകളിലേക്ക് എന്നെ വലിച്ചുകിടത്തി.

''എടാ നിർഗുണാ പനിനീരുകൊണ്ടുവാ വേഗം'' സേഠ് കിതപ്പിനിടയിൽ ഉറക്കെ വിളിച്ചുപറഞ്ഞു.

സേഠ് എന്നെ തടവാൻ തുടങ്ങി. തടവിത്തടവി എൻെറ നെഞ്ചിൽ കൈ കുറേ നേരം നിന്നു. ''ഇതുകൊള്ളാമല്ലോ. നിനക്കു ചെറിയ തോതിൽ മുലകളുമുണ്ടല്ലോ, പുഷ്പാ. എനിക്കീ ചെറിയ മുലകൾ ഇഷ്ടമാണു കേട്ടോ. ഭഗവാൻെറ പടത്തിൽ കെട്ടിയിടുന്ന മാലയിലെ പൂമൊട്ടുകൾ പോലെയുള്ള മുലകൾ. എൻെറ പഞ്ചസാരമില്ലിൽ ഇതുപോലെ പൂമൊട്ടുകളുമായി ഒരു കൊച്ചുണ്ടായിരുന്നു. പതിനാലു പതിനഞ്ചു വയസ്സുകാരി. ഒരു ദിവസം കൗതുകം മൂത്ത് ഞാൻ പൂമൊട്ടിൻെറ തന്തയോടു അവളെ ഇവിടെ കൊണ്ടുവരാൻ പറഞ്ഞു. ഇതുപോലൊരു സന്ധ്യയ്ക്ക് പൂമൊട്ടിനേയും കൂട്ടി തന്ത വന്നു. കതകടയ്ക്കാൻ നേരം ഒരു കെട്ടുനോട്ട് അവൻെറ മുന്നിലേക്കിട്ടുകൊടുത്തു. എന്നെ കണ്ടപ്പോൾ പെണ്ണു മുറിയിൽ ഓടാൻ തുടങ്ങി. അലമുറയിട്ടു കരയാനും. എനിക്കെന്തു രസം തോന്നിയെന്നോ. അവസാനം ഓടിച്ചിട്ടു പിടിച്ച് കീഴടക്കി കീഴടക്കി കഴിഞ്ഞപ്പോഴേക്കും പെണ്ണ് ചോരയിൽ നനയുകയായിരുന്നു. വന്നു കതകു തുറന്നു ഒരുകെട്ടുനോട്ടുകൂടി വലിച്ചെറിഞ്ഞു കൊടുത്തിട്ട് തന്തയോടു പറഞ്ഞു. എടുത്തോണ്ടുപോയി ശവമടക്ക്....'' അയാൾ രസം പിടിച്ചു ചിരിച്ചു തല തല്ലി.

എൻെറ മനസ്സു വിറയ്ക്കാൻ തുടങ്ങി. അതിനു ഹിജഡകൾക്കു മനസ്സുണ്ടോ? മനുഷ്യർക്കല്ലേ മനസ്സുള്ളത്? അപ്പോൾ ഞാൻ ആരാണ്?.....

പതിയനെ സേഠിൻെറ നെഞ്ചിൽ നിന്നു ഞാൻ അഴിഞ്ഞു. എനിക്കറപ്പു തോന്നി. എനിക്കു ദുഃഖം തോന്നി.

നായ അപ്പോഴേക്കും പനിനീരുമായി വന്നു. നീലനിറത്തിലെ ഒരു ബാത്ത്ടബ്ബും അവൻ ചുമന്നുകൊണ്ടുവന്നു.

പ്യാരേലാൽ സേഠ് ബാത്ത് ടബ്ബിൽ കയറി. നായ അയാളുടെ അയഞ്ഞ വസ്ത്രങ്ങൾ നീക്കി. ആദ്യം പാദങ്ങൾ പനിനീരിൽ കഴുകി. അതവൻ ശകലം പോലും ബാക്കി വയ്ക്കാതെയങ്ങ് കുടിച്ചുതീർത്തു. എന്നിട്ടു പാദങ്ങൾ നക്കി. വീണ്ടും പനിനീരൊഴിച്ചു.

''നിന്നെയും ഇങ്ങനെ കുളിപ്പിക്കും പുഷ്പാ.'' പ്യാരേലാൽ വിളിച്ചു പറഞ്ഞു. അപ്പോഴേക്കും അയാൾ പരിപൂർണ്ണ നഗ്നനായിക്കഴിഞ്ഞിരുന്നു.

പെട്ടെന്ന് ഡോർബെല്ലടിച്ചു.

''ആരാണെന്നു നോക്ക് പറയാ.''

നായ ഓടിപ്പോയി കതകു തുറന്നു. എന്നിട്ടു അതേ വേഗത്തിൽ വന്നു വിഷണ്ണനായി പറഞ്ഞു: ''സാഹബ് സോഠാനി ആഗയാ.''

സോഠാനി അകത്തുവന്നു എല്ലാം നോക്കിക്കണ്ടു. എന്നിട്ടു ഓടി അകത്തുപോയി ഒരു ചൂലെടുത്തുകൊണ്ടു വന്നു സേഠിനെ പൊതിരെ തല്ലി. ഞാൻ നോക്കിയപ്പോൾ അതാ സേഠ് നായയെപ്പോലെ വാലാട്ടുന്നു.

''തേവിടിശ്ശീ'' എനിക്കു നേരെതിരിഞ്ഞു അവർ ചൂലുമായി.

''അമ്മാ ഞാൻ തേവിടിശ്ശിയല്ല. ഞാൻ ഹിജഡയാണ്. വെറുമൊരു ഹിജഡ.''

അതു പറയുമ്പോൾ എൻെറ ജീവിതത്തിലാദ്യമായി കണ്ണുകൾ നിറഞ്ഞു. ചൂലുയർത്തിയ സോഠാനിയുടെ കൈകൾ താണു.

ഞാൻ തുറന്ന കതകിലൂടെ ഇറങ്ങി നടന്നു. ഇന്ന് ആച്ചിയമ്മയെ കെട്ടിപ്പിടിച്ച് ഒരുപാടു നേരം തേങ്ങിക്കരയണം.......





**യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ**

# എന്റെയും നിന്റെയും കഥ അവന്റെയും

നരേന്ദ്രൻ വീട്ടിലുണ്ടായിരുന്നു.

''കാപ്പി കൊണ്ടുവരാൻ പറയട്ടെ?''

''ഇഷ്ടമുള്ളതു കൊണ്ടുവരാൻ പറ.'' റജ്ജ പറഞ്ഞു. ''വളരെ ഗൗരവമുള്ള കാര്യമാണു ചർച്ച ചെയ്യാനുള്ളത്.'' അതിൽപ്പിന്നെ ഉഷയുമായി ബന്ധപ്പെട്ട കാര്യങ്ങൾ പറഞ്ഞു കേൾപ്പിച്ചു. അമറിനോട് മൗനം പാലിക്കാൻ ആംഗ്യം കാട്ടിയിട്ട് റജ്ജ തന്നെ കാര്യങ്ങൾ അവതരിപ്പിച്ചു. അമറിന്റെ വാരാന്ത സന്ദർശനത്തിൽ ഉഷയുടെ കുടുംബാംഗങ്ങൾക്കുണ്ടായിരുന്ന അസംതൃപ്തിയും തന്മൂലം ഉഷ ആശുപത്രിയിൽച്ചെന്നു അമറിനെ സന്ദർശിച്ചുകൊണ്ടിരുന്ന കാര്യവും അതിനെച്ചൊല്ലി വീട്ടിൽ വഴക്കുണ്ടായതും ഉഷ സ്വയം തലയ്ക്കടിച്ച് മുറിവേൽപ്പിച്ച സംഭവവും എന്തു വന്നാലും വീട്ടിലേക്ക് തിരിച്ചുപോകില്ലെന്ന അവളുടെ വാശിയും എല്ലാം പറഞ്ഞു കേൾപ്പിച്ചു.

ഏറെനേരം ചിന്തിച്ചിട്ട് നരേന്ദ്രൻ പറഞ്ഞു- ''അവളോട് വീട്ടിലേക്കു തന്നെ മടങ്ങാൻ പറ.''

''പലവട്ടം പറഞ്ഞുനോക്കി.'' അമർ പറഞ്ഞു. ''അവളുടെ ആത്മാഭിമാനത്തിന്റെ പ്രശ്നമാണ്. തെരുവിലൊക്കെ പാട്ടായ സ്ഥിതിക്ക് ഇനി തിരിച്ചുപോകാൻ വിഷമമുണ്ട്. കൈലാസ് ഹോസ്റ്റലിലായിരുന്നുവെങ്കിൽ കൊള്ളാമായിരുന്നു.''

''അവിടെ പറ്റുമെന്നും തോന്നുന്നില്ല. അവിടെ പ്രവേശനത്തിന് രക്ഷിതാവിന്റെ ഉറപ്പുവേണം. പണ്ഡിത്ജി അതിനു തയ്യാറാകുമോ?''

''പ്രായപൂർത്തി ആയ തനിക്ക് രക്ഷിതാവിന്റെ ആവശ്യമില്ലെന്നാണവൾ പറയുന്നത്. അവൾക്ക് പ്രായം ഇരുപതായി.''

''സ്റ്റുപ്പിഡ് സമുദായത്തിന്റെ കണ്ണിൽ പെൺകുട്ടികൾക്ക് ഒരിക്കലും പ്രായപൂർത്തിയാകാറില്ല. നീയും അവളും പറഞ്ഞതുകൊണ്ടൊന്നും പ്രവേശനം കിട്ടാൻ പോകുന്നില്ല. ഹോസ്റ്റൽ വാർഡൻ പറയുന്നതിന്നനുസരിച്ചേ പ്രവേശനം കിട്ടാൻ പോകുന്നുള്ളു. മറ്റു പെൺകുട്ടികൾക്ക് അനുകരണീയമായ ഒരു മാതൃകയല്ല ഇതെന്ന് അവർ പറയാതിരിക്കില്ല.''

''അന്യായം! അനീതി!''

''നിനക്കിപ്പോൾ ആവശ്യം അന്യായത്തോടു പടപൊരുതലോ അതോ ആ പെൺകുട്ടിക്ക് ഒരിടം കണ്ടുപിടിക്കലോ?'' നരേന്ദ്രൻ ചോദിച്ചു.

''ഒരു സഹോദരിയെപ്പോലെ എത്രനാൾ വേണമെങ്കിലും കൂടെ താമസിപ്പിക്കാൻ ഞാൻ തയ്യാറാണ്.'' റജ്ജ പറഞ്ഞു—''എന്നാൽ ഗേത്തിയുടെ നേയ്ചർ നിങ്ങൾ രണ്ടുപേർക്കും അറിയാമല്ലോ. അമർ തന്റെ കൂടെ താമസിപ്പിക്കാൻ തയ്യാറാണ്....''

''ഭ്രാന്തുണ്ടോ?'' നരേന്ദ്രൻ വിയോജിപ്പു പ്രകടിപ്പിച്ചു—''പെൺകുട്ടി പ്രായപൂർത്തി ആയവളാണെന്നു പറയുമായിരിക്കും. എന്നാൽ അവളുടെ മാനവും കാക്കണമല്ലോ. കുടുംബക്കാർ പൊലീസ്സിൽ പരാതിപ്പെടാതിരിക്കില്ല. പൊലീസ് അന്വേഷിക്കാതേയുമിരിക്കില്ല. രണ്ടുപേർക്കും പൊലീസ് സ്റ്റേഷനിൽ പോകേണ്ടിയും വരും. പിന്നീട് എന്തുണ്ടാകുമെന്നതിരിക്കട്ടെ. പെണ്ണിന്ന് ഇതിൽക്കൂടുതൽ കൊറച്ചിലെന്തിരിക്കുന്നു? അവൾക്കു സംരക്ഷണം കൊടുക്കുന്നതിൽ നിനക്കു സംതൃപ്തിയുണ്ടാകാം. എന്നാൽ അതിന്നു നിനക്കുള്ള അവകാശമാണു പ്രശ്നം.''

''ഇതെല്ലാം ഞാൻ അവളോടു പറഞ്ഞു കഴിഞ്ഞതാണ്. മനുഷ്യത്വത്തിന്റെ പേരിലുള്ള കർത്തവ്യം ചെയ്യണമെന്നാണവൾ പറയുന്നത്.''

''മനുഷ്യാവകാശത്തിനുവേണ്ടിയുള്ള സമരത്തിൽ ഒരു പെൺകുട്ടിയുടെ ജീവിതം നശിപ്പിക്കരുത്.''

''അപ്പഴ് മനുഷ്യത്വത്തിനു സ്ഥാനമില്ലെന്നോ?'' അമർ ആവേശത്തോടെ ചോദിച്ചു— ''പെണ്ണ് എല്ലായിടത്തും തല കുനിക്കണമെന്നാണോ?''

''മനുഷ്യത്വം തീരുമാനിക്കാൻ ഞാനും നീയും മാത്രം പോരല്ലോ. ഭൂരിപക്ഷമാണല്ലോ അതു തീരുമാനിക്കേണ്ടത്. പെണ്ണിന്റെ സംരക്ഷണത്തിനുള്ള അവകാശം വളരെ എളുപ്പത്തിൽ നേടാവുന്നതേയുള്ളു. അതിനു വേണ്ടതു ചെയ്യുന്നതല്ലേ നല്ലത്?''

''ദേർ യു ആർ.'' റജ്ജ അനുകൂലിച്ചുകൊണ്ടു പറഞ്ഞു. ''ഞാനും അതു തന്നെയാണു പറയുന്നത്.''

''എന്തവകാശം?'' അമർ അക്ഷമനായി ചോദിച്ചു. ''വ്യക്തമായി പറയരുതോ?''

''ക്ഷമിക്ക്.'' നരേന്ദ്രൻ പറഞ്ഞു. ''നീ ആദ്യമായി മിസ്സ് പണ്ഡിതിനെക്കുറിച്ചു പറഞ്ഞപ്പോൾ തമാശയാക്കിയിരുന്നു. ഇപ്പോൾ കളി കാര്യത്തിലേക്കു നീങ്ങിയിരിക്കുന്നു. മിസ്സ് പണ്ഡിതിന് നിന്നെ ഇഷ്ടമാണെന്നത് തീർച്ച.''

''ഒരു കോമ്രേഡെന്ന നിലയിൽ എനിക്ക് ഞാനതു പറഞ്ഞതാണല്ലോ. ഇപ്പോൾ സഹായിക്കാനാഗ്രഹിക്കുന്നതും അതേ രീതിയിലാണ്.''

''നീ കേൾക്ക്'' നരേന്ദ്രൻ ഇടപെട്ടു— ''നീ പറയുന്നതു ശരിയായിരിക്കാം. ഞങ്ങൾ അതിന്റെ യാഥാർത്ഥ്യത്തിലേക്കു ശ്രദ്ധക്ഷണിക്കുകയാണ്. വീട്ടുകാരുടെ അനുമതിയില്ലാതെ അവൾ നിന്നെ സന്ദർശിക്കുക, വീട്ടിലെ കലഹത്തിന്റെ വിവരങ്ങൾ നിന്നെ ധരിപ്പിക്കുക, തന്റെ സംരക്ഷണം നിന്നിൽ അർപ്പിക്കുക ഇതെല്ലാം കാണിക്കുന്നത് അവൾക്ക് നിന്നോടു പ്രേമമുണ്ടെന്നു തന്നെയാണ്.''

''ഞാൻ ഇവരെ രണ്ടുപേരെയും ഒന്നിച്ചു കണ്ടതാണ്. രണ്ടുപേർക്കും പരസ്പരാകർഷണത്തിന്റെ ലക്ഷണങ്ങളുണ്ട്. ഇവരുടെ ബന്ധം കോമ്രേഡ് ബന്ധത്തെക്കാൾ ഉപരിയാണ്. മോനേ, ഞങ്ങളും ഈ വഴിയൊക്കെ താണ്ടിവന്നതാണ്.'' റജ്ജ പറഞ്ഞു.

''നിങ്ങൾ രണ്ടുപേരും മഹാജ്ഞാനികൾ തന്നെ.'' അമർ ദേഷ്യത്തോടെ പറഞ്ഞു— ''നിങ്ങൾ സ്വന്തം മനസ്സിലിരിപ്പ് പ്രകടിപ്പിക്കുകയാണ്. ഞാൻ വേണമെങ്കിൽ അവളുടെ വാക്കുകൾ തന്നെ പറഞ്ഞു കേൾപ്പിക്കാം.''

നരേന്ദ്രൻ പ്രോത്സാഹിപ്പിച്ചുകൊണ്ടു പറഞ്ഞു—''പറ, പറ.''

''ഉഷ എന്നിൽ ഇൻവോൾവ് ആയിരിക്കുന്നുവെന്ന് മാതാപിതാക്കൾ ആശങ്കിക്കുന്നുവെന്നാണവളുടെ ആരോപണം. അവളാണെങ്കിൽ എന്നെ ഗൈഡും, ഫ്രണ്ടും ഹെൽപ്പറുമായാണു കാണുന്നത്. ഇൻവോൾവ്ഡ് ആണെന്നതു മിഥ്യാരോപമാണ്. ഇപ്പഴ് കാര്യം വ്യക്തമായില്ലേ?''

''അപ്പഴ് പെണ്ണ് എന്നെ സ്വീകരിക്കണമെന്ന് കാലുപിടിച്ചപേക്ഷിക്കണമെന്നാണോ നീ പറയുന്നത്?'' നരേന്ദ്രൻ ദേഷ്യത്തോടെ ചോദിച്ചു—''ഫ്രണ്ടും, ഗൈഡും, ഹെൽപ്പറുമായിക്കഴിഞ്ഞാൽപ്പിന്നെ എന്തൊന്നുണ്ട്, ബാക്കി? ഇൻവോൾവ് എന്നാൽ പിന്നെ എന്താണ്? ഗൗരവമുള്ള ഒരു ജീവിതപങ്കാളിയെയാണ് അവൾ നിന്നിൽ കാണുന്നതെന്ന് വ്യക്തമല്ലേ? ശരി, നീ എന്തു പറഞ്ഞു?''

''എന്നെ വിശ്വാസമാണെങ്കിൽ എന്നാൽ ആകുന്ന സഹായങ്ങളെല്ലാം ചെയ്യാമെന്നു പറഞ്ഞു.''

''ഓ, മൈ ഗോഡ്!'' റജ്ജ ഉച്ചത്തിൽ വിളിച്ചു-''ഇത്രയൊക്കെയായിട്ടും ഇവൻ സമ്മതിക്കാൻ തയ്യാറില്ലല്ലോ! പെൺപിള്ളേരെ പ്രേമിക്കുന്നതു പാപമാണെന്നാണിവന്റെ വിചാരം. പിന്നെ എങ്ങനെ സമ്മതിക്കും?''

''അത് നിങ്ങളുടെ ആഗ്രഹം മാത്രം.'' അമർ നിഷേധരൂപത്തിൽ പറഞ്ഞു.

''ഡോക്ടർമാർക്ക് സ്വന്തം കേസ്സ് ഡൈഗനോസിസ് ചെയ്യാൻ കഴിഞ്ഞുവെന്നു വരില്ല. നീയിപ്പോൾ ലൗവിലാണോ അല്ലയോ എന്ന് ഞങ്ങൾ തീരുമാനിച്ചുകൊള്ളാം.

''എനിക്കു രോഗമുണ്ടെങ്കിലല്ലേ, ഡൈഗനോസിസ്സിന്റെ ആവശ്യമുള്ളൂ.'' അമർ ചിരിച്ചുകൊണ്ട് വിഷയം മാറ്റാൻ നോക്കി.

''പ്രേമത്തെ നീ ഒരു രോഗമായി കണക്കാക്കുന്നുവെന്നതാണു തെറ്റ്.''

''പ്രേമത്തെ ഞാൻ രോഗമായൊന്നും കണക്കാക്കുന്നില്ല. എന്നാൽ എനിക്കാ ഉദ്ദേശ്യമില്ല.''

''പ്രേമിക്കാതിരിക്കുകയും കല്യാണം കഴിക്കാതിരിക്കുകയും ചെയ്യുന്നത് വളരെ നല്ല കാര്യമാണെന്നു കരുതുന്നുണ്ടോ?'' നരേന്ദ്രൻ ദേഷ്യത്തോടെ ചോദിച്ചു—''പെണ്ണിന്റെ ആകർഷണവലയത്തിൽപ്പെട്ട് മതിമറന്നുപോകരുതെന്നു പറയുന്നതു നേര്. എന്നാൽ നൈസർഗ്ഗികമായ ആ ആകർഷണത്തെ എന്നും അവഗണിക്കുന്നത് അസ്വാഭാവികം മാത്രമല്ല, മണ്ടത്തരം കൂടിയാണ്. മര്യാദയ്ക്ക് പ്രായോഗികമായരീതിയിൽ സംസാരിക്ക്. ഇത്രയും വിദ്യാഭ്യാസവും വിവരവുമുള്ള, നിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളോട് ആഭിമുഖ്യമുള്ള ഒരു പെണ്ണ് നിന്റെ ജീവിതപ്രയാണത്തിൽ സഹായിയാകുമോ തടസ്സമാകുമോ എന്ന് ചിന്തിക്ക്.''



സേട്ട് മൗനം.

''പാവം, ആ പെണ്ണ് ഈ മരമണ്ടനെ പ്രേമിച്ചല്ലോ. അവളെങ്ങാനും ഞങ്ങളുടെ നേരെ ഒന്നു കണ്ണയച്ചിരുന്നെങ്കിൽ ഞങ്ങളുടെ സ്ഥിതി എന്താകുമായിരുന്നോ ആവോ! ഞങ്ങള് നേരത്തേ പറഞ്ഞതാണ്, ആ പെണ്ണോട്, നീ ആ സ്റ്റുപ്പിഡിനെ പ്രേമിക്കണ്ടാന്ന്. കേട്ടില്ല, എന്തു ചെയ്യാൻ!''

''തമാശ വിട്. അവൾക്കിവിടെ ജീവൽ പ്രശ്നം!'' സേട്ട് ഗൗരവത്തോടെ പറഞ്ഞു- ''നദിയിൽച്ചാടി ആത്മഹത്യ ചെയ്താലും വീട്ടിലേക്കു തിരിച്ചുപോകുന്ന പ്രശ്നമേയില്ലെന്നാണവൾ പറയുന്നത്. എന്തുപായം ചെയ്യാൻ പറ്റും എന്നു പറ.''

നരേന്ദ്രനും ഗൗരവപൂർവ്വം പറഞ്ഞു— ''ആ കുട്ടി ഇപ്പോൾ വളരെ വികാരാധീനയാണ്. അവൾക്ക് ചിന്തിക്കാൻ കുറേക്കൂടി സമയം നല്കണം. വീട്ടിൽ തിരിച്ചുപോകാതിരിക്കുന്നത് ആപൽക്കരമായ കാൽവയ്പ്പാണ്. അവളെ നാളെ ഡിസ്ചാർജ്ജ് ചെയ്യേണ്ട. ഒരു ദിവസം കൂടി ചിന്തിക്കട്ടെ.''

''അങ്ങിനെ ചെയ്യാൻ വിഷമമില്ല.'' റജ്ജ സമ്മതിച്ചു. ആർ.എം.ഒ. മിശ്രയാണ്. പറഞ്ഞു നിർത്താം. പിന്നെ എന്തു ചെയ്യും?''

''അവൾ വീട്ടിൽ പോകുന്നില്ല എന്ന തീരുമാനത്തിൽ ഉറച്ചു നില്ക്കുകയാണെങ്കിൽ അവളുടെ സംരക്ഷണച്ചുമതല ഏറ്റെടുക്കാനുള്ള അധികാരം അമർ നേടട്ടെ.'' നരേന്ദ്രൻ നിർദ്ദേശിച്ചു.

''എന്നുവെച്ചാൽ?'' റജ്ജ ചോദിച്ചു. അമറിന്റെ കണ്ണുകളിലും ചോദ്യം.

''എന്നുവച്ചാൽ പിന്നെന്താ? ഭാര്യയാകുന്നതോടെ അവളുടെ സംരക്ഷണച്ചുമതല കൈവരും. പണ്ഡിത് കുടുംബത്തിൽ നിന്നും എതിർപ്പുണ്ടായേക്കാം. അതിനു മുമ്പു തന്നെ ആര്യസമാജത്തിൽച്ചെന്നു കല്യാണം നടത്തണം.''

''അതെങ്ങിനെ?'' അമറിന്റെ ചോദ്യം.

''അവൻ തുടങ്ങിയല്ലോ ശകുനം മുടക്കാൻ! ഒരു ബ്രഹ്മചാരി!'' റജ്ജ പുഞ്ചിരിച്ചു.

നരേന്ദ്രൻ വീണ്ടും പറഞ്ഞു—അവളെ വീട്ടിൽ തിരിച്ചുപോകാൻ ഒന്നുകൂടി പ്രേരിപ്പിച്ചു നോക്കണം. ഫലിക്കുന്നില്ലെങ്കിൽ അവളെ സംരക്ഷിക്കാനുള്ള സമാജികവും നിയമാനുസൃതവുമായ അധികാരം ലഭ്യമാകാൻ എന്തു ചെയ്യണമെന്ന കാര്യം അവളെ ധരിപ്പിക്കണം. നിങ്ങൾ രണ്ടുപേരും പ്രായപൂർത്തി ആയവർ. സ്വന്തം ഇഷ്ടാനുസരണം നിങ്ങൾക്ക് സിവിൽ മേര്യേജ് നടത്താവുന്നതാണ്.''

എന്താണീ പറയുന്നത്?'' റജ്ജ എതിർത്തു. സ്വന്തം ഇഷ്ടപ്രകാരം ഹോസ്റ്റലിൽ താമസിക്കാൻ അവൾക്കധികാരമില്ല. പിന്നെയെങ്ങിനെ സ്വന്തം ഇഷ്ടത്തിനു കല്യാണം കഴിക്കും?''

"നീ അവനെ പറഞ്ഞ് വെരട്ടാതിരിക്കെടോ." നരേന്ദ്രൻ ശാസിച്ചു. എന്നിട്ട് അമറിൻെറ നേരെ തിരിഞ്ഞുകൊണ്ടു പറഞ്ഞു—"അവൾ സമ്മതിക്കുകയാണെങ്കിൽ താമസിക്കാനുള്ള സൗകര്യം കാണണം. കല്യാണത്തിനു സമയം പിടിക്കും. സിവിൽ മേര്യേജിന്ന് ഒരുമാസത്തെ നോട്ടീസ് വേണം. ആര്യസമാജത്തിലാണെങ്കിൽ അപ്പോഴപ്പോൾ നടക്കും."

"തിരഞ്ഞെടുക്കുന്ന സ്ഥലം സഹാനുഭൂതി ലഭ്യമാകുന്നതായിരിക്കണം" റജ്ജ കൂട്ടിച്ചേർത്തു.

"തീർച്ചയായും" നരേന്ദ്രൻ അനുകൂലിച്ചു. "പൊലീസിൻെറ കൈ എളുപ്പത്തിൽ ചെന്നെത്താത്തിടമായിരിക്കണം. ഹരിഭായിയാണെങ്കിൽ അമറിന്നുവേണ്ടി എന്തും ചെയ്യാൻ തയ്യാറുള്ള വ്യക്തിയാണ്. നമുക്ക് അദ്ദേഹത്തെ സമീപിച്ചാലെന്താ?"

(തുടരും)

(25-ാം പേജിൽനിന്നും തുടർച്ച

ഉറക്കെ ചോദിച്ചു.

"ഇതെന്താ ഇവിടെ ഒരു കള്ളിൻകുടം?"

"കള്ളൊ? അത് മധുരള്ള തയിരാ. അടുത്ത വീട്ടിലെ മിസിസ് ബാനർജി കൊടുത്തയച്ചതാ" അമ്മ പറഞ്ഞു.

"മധുരള്ള തയിരോ? അതൊന്നും കുട്ടികള്ക്ക് തിന്നാൻ പാടില്യ. വയറ്റിന് സുഖക്കേട് പിടിക്കും. ആ നമ്പ്യാരെ വിളിച്ച് അതെട്ത്തിട്ട് അടുക്കളേക്കൊണ്ടോവാൻ പറയൂ. ആ കുഞ്ഞാത്തു തിന്നോളും." അച്ഛൻ പറഞ്ഞു.

അച്ഛൻ പ്രാതൽ കഴിക്കുവാൻ മേശയ്ക്കരികിൽ ഇരുന്നു. അദ്ദേഹത്തിനായി ഓട്സും ഓംലെറ്റും രണ്ടു കഷണം റൊട്ടിയും നമ്പ്യാർ മേശപ്പുറത്ത് നിരത്തി. മേശയുടെ മറ്റെ അറ്റത്ത് അമ്മയ്ക്ക് കഴിക്കുവാനായി ദോശയും ചട്ണിയും നിറച്ച പാത്രങ്ങൾ കല്ലു കൊണ്ടുവന്ന് വച്ചു. മിഷ്ടൊയ് വെച്ച കലം എടുത്തുകൊണ്ട് നമ്പ്യാർ അടുക്കളക്ക് നടക്കുമ്പോൾ ഞാനും അയാളെ അനുഗമിച്ചു.

"കുട്ടിക്ക് തിന്നാൻ പാടില്ല്യാന്ന് അച്ഛൻ പറയണത് കേട്ടില്യേ?" നമ്പ്യാർ ചോദിച്ചു.

"എനിക്ക് തിന്നാൻ മോഹോല്യ. വെറുതെ കാണാനാ" ഞാൻ പറഞ്ഞു.

ചുവന്ന ശീല അഴിച്ചുമാറ്റിയപ്പോൾ പാലൊഴിച്ച കാപ്പിയുടെ നിറമുള്ള തയിർ ഞാൻ കൌതുകത്തോടെ നോക്കിക്കണ്ടു.

കല്ലു ഒരു ചൂണ്ടാണി വിരൽ തൈയിരിൽ മുക്കി. പിന്നീട് അത് ധൃതിയിൽ നക്കി.

"ആയ്. ആയ്. എന്തേപ്പൊ ചെയ്തത്? ബാക്കിള്ളോർക്കൊന്നും കഴിക്കണ്ടേ?" നമ്പ്യാർ ചോദിച്ചു.

"എന്താ ഞാൻ തൊട്ടാ നിങ്ങക്ക് അത് എച്ചിലാവ്വോ?"

കല്ലു നമ്പ്യാരോട് ചോദിച്ചു. അയാൾ കല്ലുവിനെ നോക്കി കണ്ണുകളിറുക്കി.

"കുഞ്ഞാത്തു തിന്നാൽ മതീന്നാ അച്ഛൻ പറഞ്ഞത്" ഞാൻ പറഞ്ഞു.

"എന്താ ഞങ്ങൾക്കാർക്കും വായില്ല്യേ, ഞങ്ങൾക്കാർക്കും വയറില്യേ?" നമ്പ്യാർ ചോദിച്ചു.

കല്ലു, മൂന്ന് പിഞ്ഞാണങ്ങൾ നിലത്ത് വെച്ച് ഓരോന്നിലേക്കും മധുരത്തൈര് വിളമ്പി.

"ആ തള്ള അതാ നോക്കിനിക്കുണു. അയിന് കൊടുക്കാണ്ടെ തിന്നാ നമ്മക്കൊക്കേം അയിൻെറ കൊതി പറ്റും." നമ്പ്യാർ പറഞ്ഞു. കുഞ്ഞാത്തു ഉറക്കെ ചിരിച്ചു. കല്ലു ഒരു വക്ക് പൊട്ടിയ പിഞ്ഞാണത്തിൽ തൃപുരക്കും തയിര് സമ്മാനിച്ചു.

"കുട്ടിക്ക് സ്വാദ് നോക്കണ്ടേ?" തൃപുര ചോദിച്ചു.

"ആ ചേട്ട കുട്ടിയെക്കൊണ്ട് കഴിപ്പിക്കും. എന്നിട്ട് ഏമാൻ അത് അറിഞ്ഞാൽ എന്നെപ്പിടിച്ച് പൊറത്താക്കും." നമ്പ്യാർ പറഞ്ഞു.

"എനിക്ക് വേണ്ട" ഞാൻ തൃപുരയോട് പറഞ്ഞു.

"എല്ലാ ദൂസോം ശെകലം മധുരത്തയിര് കൊടുത്തയയ്ക്കാൻ പറയ്യോ, കുട്ട്യേ. ഇയ്ക്ക് നല്ലോണം ഇഷ്ടായീട്ടൊ." കുഞ്ഞാത്തു തൻെറ വിരലുകൾ നക്കിക്കൊണ്ട് പറഞ്ഞു.

തൃപുരക്ക് മലയാളം മനസ്സിലായിരുന്നില്ല. പക്ഷേ കുഞ്ഞാത്തുവിൻെറ ചിരിയും ആംഗ്യങ്ങളും അവരെ ചിരിപ്പിച്ചു. (തുടരും)







## ഒരു നാടും ജനതയും

# നവജാതനെ ചുറ്റിപ്പറ്റിയുള്ള ആഘോഷങ്ങൾ

ജലജ ബി. പിള്ള

### നാല്

ഉന്നതതലപ്രദേശങ്ങളിൽ ആൺകുട്ടിയെ കൂടുതൽ ആഗ്രഹിക്കുന്നതായി കാണുന്നു. പുരുഷധനം നിലവിലുള്ള ഈ നാട്ടിൽ പെൺകുട്ടിയാണ് വീട്ടിലേക്ക് ധനം കൊണ്ടുവരുന്നതെന്ന് ഓർക്കുക. എങ്കിലും പുരുഷന്മാരുടെ പോരാട്ടം, വേട്ടയാടൽ തുടങ്ങിയ കർത്തവ്യങ്ങളുടെ കാഠിന്യത്താൽ ഈ സമുദായങ്ങളിൽ യുവാക്കൾ ധാരാളമായി മരിക്കാനിടയുള്ളതുകൊണ്ടാണ് പെണ്ണിനേക്കാൾ ആൺകുഞ്ഞുങ്ങളെ ഇവർ ആഗ്രഹിക്കുന്നതെന്നു വേണം മനസ്സിലാക്കാൻ. ഈ താല്പര്യത്തിനൊരു തെളിവാണ് കുട്ടി ആണോ പെണ്ണോ എന്നറിഞ്ഞാലുള്ള ചില ഉന്നതതലപ്രദേശത്തുകാരുടെ ആഘോഷം. പ്രസവം കഴിഞ്ഞാലുടൻ ദൂരെ വാർത്തയറിയാൻ നിൽക്കുന്നവർ കേൾക്കത്തക്ക വിധത്തിൽ വിവരം വിളിച്ച് പറയുകയോ വ്യത്യസ്തമായ രീതികളിൽ കൂവുകയോ ചെയ്യും. കുട്ടി ആണെങ്കിൽ അച്ഛൻ ഉടനെതന്നെ യുദ്ധനൃത്തം ചവിട്ടി തുടങ്ങും. മറ്റുപുരുഷന്മാരും അയാളോട് സാവകാശം ചേർന്ന് നൃത്തം ചെയ്യും. ഗ്രാമത്തലവൻ കുഞ്ഞിന് ഒരു കുന്തം ഉടനെ സമ്മാനിക്കുകയും ചെയ്യും. കുഞ്ഞ് പെണ്ണെങ്കിൽ അച്ഛൻ തലകുനിച്ചിരിക്കുകയും മറ്റ് പുരുഷന്മാർ അയാളെ പരിഹസിക്കുകയും ചെയ്യുമ്പോൾ സ്ത്രീകൾ അമ്മയേയും കുഞ്ഞിനേയും പുകഴ്ത്തി പാട്ടുകൾ പാടിക്കൊണ്ടിരിക്കും. ഇതിനിടയിൽ അച്ഛൻ നിശബ്ദനായി എഴുന്നേറ്റ് തൻെറ മകൾക്കുള്ള ബിലൂം എന്നറിയപ്പെടുന്ന നാരുസഞ്ചി സമ്മാനിച്ച് ദൂരെ നടന്ന് നീങ്ങുന്നു.

ഇതിൻെറ ഫലമായി കുഞ്ഞ് ജീവിക്കണമോ എന്ന കാര്യത്തിൽ അച്ഛൻ ഒരു തീരുമാനമെടുത്തിരുന്നതായി ചില കൂട്ടരുടെ ഇടയിൽ ഒരു രീതി ഉണ്ടായിരുന്നതായി പറയുന്നു. തൻെറ തീരുമാനം ഒരു ശബ്ദത്തിലോ വാക്കിലൂടെയോ ആവും പ്രസവക്കൂരയിൽ എത്തുക. പ്രസവസഹായികൾ ഈ മുന്നറിയിപ്പനുസരിച്ച് കുട്ടിയെ കുളിപ്പിച്ച് വൃത്തിയാക്കുകയോ അതോടെ കഥകഴിക്കുകയോ ചെയ്തിരിക്കും. പെൺകുഞ്ഞുങ്ങളെ ജനിച്ചയുടൻ കൊല്ലുന്ന ഈ രീതി ഈസ്റ്റ് സിപികിലെ ബനാറോ വർഗ്ഗക്കാരുടെ ഇടയിലും ഈസ്റ്റേൺ ഹൈലാൻഡിലെ പല സമുദായക്കാരുടെ ഇടയിലും വളരെ പ്രാചീനകാലത്ത് മാത്രം നടന്നിരുന്നതായി കാണുന്നു.

കുഞ്ഞിന് ഒരു കണ്ഠാഭരണം ജനിച്ചാലുടൻ അച്ഛൻെറ മാതാപിതാക്കൾ നൽകുന്ന ഒരു രീതി ഈസ്റ്റ് ന്യൂ ബ്രിട്ടനിലെ തോലായ് വർഗ്ഗക്കാരുടെ ഇടയിലുണ്ട്. നാലുവയസ്സിന് മുമ്പ് കുട്ടി മരിച്ചാൽ ഈ ആഭരണവും ശവത്തോടൊപ്പം കുഴിച്ചുമൂടും. മറിച്ചെങ്കിൽ കുട്ടിയുടെ അച്ഛനമ്മമാർ ഇതിന് മറിച്ച് സമ്മാനങ്ങളും നൽകും.

അമ്മയും കുഞ്ഞും പ്രസവക്കൂരവിട്ട് സ്വഗൃഹത്തിൽ താമസമാക്കുന്നതോടെ സദ്യയും പ്രസവത്തിനും തുടർന്ന് പല രീതിയിലും സഹായിച്ചവർക്കെല്ലാം സമ്മാനങ്ങൾ നൽകുന്ന ചടങ്ങും നടക്കുന്നു. ഇതോടെ പ്രസവക്കൂര കത്തിച്ചു നശിപ്പിക്കുകയോ തല്ലിപ്പൊളിച്ച് കടലിലൊഴുക്കുകയോ ചെയ്യും.

ഇക്കാലമത്രയും ഗർഭിണിക്കെന്നപോലെ നവശിശുവിനെ കടൽതീരം, കാർമ്മികഗൃഹങ്ങൾ തുടങ്ങി പലയിടത്തും കൊണ്ടുപോകുന്നത് നിഷേധിതമാണ്. അതുകൊണ്ട് ചിലയിടങ്ങളിൽ കുഞ്ഞിനെ ഗ്രാമപ്രദക്ഷിണത്തിന് കൊണ്ടുപോകുകയെന്നൊരു ചടങ്ങുണ്ട് ചില കൂട്ടർക്ക്. ഇതിനൊരുദാഹരണമാണ് വെസ്റ്റേൺ സംസ്ഥാനത്തെ തീരപ്രദേശവാസക്കാരായ കിവായി വർഗ്ഗക്കാർ. അമ്മയുടെ ബന്ധുക്കളാരെങ്കിലുമോ അമ്മായിയോ അച്ഛൻെറ സഹോദരിയോ ആരെങ്കിലുമൊരാൾ കുഞ്ഞിനെ ഒരുക്കി ആദ്യം ഗ്രാമത്തിലെ പ്രായമായവരുടെ അടുത്തൊക്കെ കൊണ്ടുപോകും. അവരൊക്കെ കുഞ്ഞിന് കക്കാനാണയങ്ങൾ സമ്മാനിക്കും. തുടർന്ന് കുഞ്ഞിനെ കൃഷിത്തോട്ടങ്ങൾ, കാർമ്മികഗൃഹങ്ങൾ, കടൽത്തീരം തുടങ്ങി അതുവരെ നിഷേധിച്ചിരുന്നിടത്തൊക്കെ കൊണ്ടുപോയശേഷം തിരിച്ചു വരുന്നു. കുഞ്ഞിനെ ഗ്രാമപ്രദക്ഷിണത്തിന് കൊണ്ടുപോയ ആൾക്കും കുഞ്ഞിന് സമ്മാനങ്ങൾ നൽകിയവർക്കും മറിച്ച് സമ്മാനങ്ങൾ നൽകാൻ കുഞ്ഞിൻെറ മാതാപിതാക്കൾ കടപ്പെട്ടിരിക്കുന്നു.



ട്രാബിയാൻറ് ദ്വീപിലെ കിഴങ്ങ് ശേഖരണശാല

തുടർന്ന് ഭാവിയിൽ അമ്മ തോട്ടപ്പണിക്ക് പോകുമ്പോൾ കുഞ്ഞിനെ പതിവായി കൂടെ കൊണ്ടുപോകുന്നതാണ് പതിവ്. ആദ്യമായി കുഞ്ഞിനെ തൻെറ കൂടെ കൊണ്ടുപോകുമ്പോൾ അമ്മ കാട്ടുപനയുടെ ഇല ചീന്തി അതിനോരോ കെട്ടിട്ട് പോകുന്ന വഴി മുഴുവൻ ഇട്ടുകൊണ്ടിരിക്കും. മടക്കത്തിലും ഇതുതന്നെ ചെയ്യുന്നു. ഭൂതപ്രേതാദികൾ പുറകെ കൂടുന്നത് ഒഴിവാക്കാനും ഒരു നവശിശുവിനെ ആവഴി കൊണ്ടുപോയിട്ടുണ്ടെന്നതിന് ഗ്രാമവാസികൾക്കൊരു സൂചനയുമാണത്രേ ഇത്.

### കുട്ടികളുടെ പേരിടീൽ കർമ്മവും ചടങ്ങുകളും

ഇനി പേരിടീൽ എന്ന ചടങ്ങിലേക്ക് ഒന്ന് കടക്കാം. ഇത് ചിലപ്പോൾ ജനിച്ചയുടനെയോ ഒരാഴ്ചയ്ക്കകമോ ഒരു വർഷം കഴിഞ്ഞോ ചിലപ്പോൾ രണ്ടോ മൂന്നോ വർഷം കഴിഞ്ഞോ ആകാം നടപ്പിലാക്കുക. പേരിടീൽ ചടങ്ങിനോടനുബന്ധിച്ച് സദ്യയും ബന്ധുക്കൾക്ക് സമ്മാനദാനവും മിക്കയിടങ്ങളിലുമുണ്ട്. കൂടാതെ അത്തരം ചടങ്ങുകളോടനുബന്ധിച്ച് അമ്മയും കുഞ്ഞും താമസിക്കുന്ന വീട് അലങ്കരിക്കുകയും ചെയ്യും. സെപ്പിക് നദീതീര സമുദായക്കാർ കുഞ്ഞിൻെറ വായിൽ നിന്നും ജനിച്ചാലുടൻ ആദ്യം ഉണ്ടാവുന്ന ശബ്ദത്തെ അടിസ്ഥാനപ്പെടുത്തി ഒരു പൂർവ്വികൻെറ പേര് ഉടനെതന്നെ നൽകുന്നു.

കുഞ്ഞിന് രാത്രികാലങ്ങളിൽ സുഖനിദ്ര കിട്ടാത്തപക്ഷം നൽകിയ പേര് ശരിയല്ലെന്നുറപ്പിച്ച് മറ്റൊരു പേര് നൽകും. ഈ പേര് മാറ്റൽ കുഞ്ഞിന് സുഖനിദ്ര കിട്ടുന്നുവെന്ന് ഉറപ്പാകുന്നതുവരെ തുടരുമത്രെ. പേരുറപ്പിക്കുന്നതോടെ ഒരു സദ്യയും സമ്മാനദാനചടങ്ങും ഉണ്ടായിരിക്കുകയും ചെയ്യും. എന്നാൽ ഈസ്റ്റ് സെപ്പിക്കിലെ യങ്കോരു സമുദായക്കാർ കുട്ടിയെ പൊതുസഭയിൽ കൊണ്ടുവന്ന് കുളിപ്പിച്ചശേഷം അച്ഛൻെറ ബന്ധുക്കളൊരെങ്കിലും പേരിടീൽ കർമ്മം നടത്തുന്നു. ഗൾഫ് മേഖലയിലെ റ്റൊറീപി സമുദായക്കാർ ഒരാഴ്ചയ്ക്കകം കുഞ്ഞിന് പേരിട്ടിരിക്കും. ബുക്കാ സമുദായക്കാരുടെരീതി ഇതിൽ നിന്നൊക്കെ വ്യത്യസ്തമാണ്. ആദ്യത്തെ കുഞ്ഞിനിടേണ്ട പേര്, ആണായാലും പെണ്ണായാലുമുള്ളത് വധുവരന്മാരുടെ വിവാഹ സമയത്തുതന്നെ പ്രഖ്യാപനം ചെയ്തിട്ടുണ്ടാവും. എന്നാൽ ട്രോണിയാൻറ് ദ്വീപുകാർ ഇത് ഒരു മാസത്തിനും ഒരു വർഷത്തിനുമകം എപ്പോഴെങ്കിലും ആണ് ചെയ്യുക. ഈസ്റ്റേൺ ഹൈലാൻഡിലെ മിഞ്ച് വർഗ്ഗക്കാർ പേരിടീൽ കർമ്മം ഒരു വർഷം തികഞ്ഞശേഷമേ നടത്തൂ.

പേര് തീരുമാനിക്കാനുള്ള അവകാശം കൂടുതലും (റ്റൊറീപ്പി, ഗൾഫ്) അച്ഛൻെറ ബന്ധുക്കൾക്കോ (യങ്കോറു, ഈസ്റ്റ് സെപിക്) ഉള്ളതായാണ് മിക്കവാറും കാണുന്നത്. എന്നാൽ സ്ത്രീ പ്രാധാന്യമുള്ള ചുരുക്കം ചിലയിടങ്ങളിൽ ഉദാഹരണത്തിന് ട്രോ





ബിയാൻറിൽ, അമ്മയുടെ സഹോദരനാവും ഇതിനുള്ള അവകാശം. ഈ സമുദായത്തിൽ നമ്മുടെ നാട്ടിലെ പണ്ടത്തെ നായർ കൂട്ടുകുടുംബങ്ങളിൽ ഉണ്ടായിരുന്ന മരുമക്കത്തായ രീതി ഇന്നും നിലവിലുണ്ടെന്ന കാര്യം ശ്രദ്ധേയമാണ്.

പേരുകൾ രണ്ടോ അതിലേറെയോ ആകാം. ഇതിൻെറ എണ്ണം ഏറ്റവും അധികമായി കാണുന്നത് ട്രോബിയാൻറിലാണ്. അവിടത്തുകാർ നാലുപേരുകൾ വരെ കൊടുത്തു കാണുന്നു.

പേരുകൾ മിക്കവാറും അച്ഛൻെറയോ അമ്മയുടെയോ ബന്ധത്തിൽപ്പെട്ട മരിച്ചതോ ജീവിച്ചിരിക്കുന്നതോ ആയ പൂർവ്വികരുടേതാവും. തൻെറ പേരിൻെറ അവകാശിയോടും ആ കുടുംബത്തോടും കുട്ടി എക്കാലവും അടുത്തബന്ധം പുലർത്തണമെന്നതാണ് എല്ലാവരുടെയും പ്രതീക്ഷയും ആഗ്രഹവും. ഈ പൂർവ്വികൻ ജീവിച്ചിരിക്കുന്ന ആളെങ്കിൽ ഈ കുഞ്ഞിൻെറ ഭാവി സംരക്ഷണത്തിൽ ഒരു നല്ല പങ്ക് അയാൾ വഹിച്ചിരിക്കും. കൂടാതെ ഈ കുട്ടിയെ സംബന്ധിക്കുന്ന വിവാഹം തുടങ്ങി . പല കാര്യങ്ങളിലും ഇടപെടാനുള്ള സ്വാതന്ത്ര്യവും തീരുമാനങ്ങൾ എടുക്കാനുള്ള അധികാരവും പേരിൻെറ ഉടമയ്ക്ക് ഉണ്ട്. അതുപോലെ തന്നെ മറിച്ച് പേരിൻെറ ഉടമയെ എല്ലാ കാര്യങ്ങളിലും വേണ്ട പോലെ അറിഞ്ഞ് സഹകരിക്കാനും സഹായിക്കാനും കുട്ടി കടപ്പെട്ടിരിക്കുന്നു.

വെസ്റ്റ് ന്യൂ ബ്രിട്ടനിലെ അറാവാ എന്ന സ്ഥലത്തെ അറോവേ എന്ന കൂട്ടർ മുടിവെട്ടൽ എന്നൊരു ചടങ്ങ് കുട്ടിയുടെ മൂന്നാം വയസ്സിൽ ചെയ്തിരുന്നതായി കാണുന്നു.

## പിറവിയും സമുദായത്തോടുള്ള കടപ്പാടുകളും

ഒരു കുട്ടിയുടെ ജനനം പലരിലും കടമയും കടപ്പാടുകളും ഉണ്ടാക്കുന്നു. ഭർത്താവും കൂട്ടരും ഭാര്യാവീട്ടുകാർക്ക് പന്നി, കൃഷിവിഭവങ്ങൾ, കക്കാ നാണയം അങ്ങിനെ പലതും അവരുടെ പെൺകുട്ടിയുടെ ഗർഭപാത്രം ഉപയോഗിച്ചതിൻെറ വകയിൽ നൽകുന്ന ഒരേർപ്പാട് കിവായ് വർഗ്ഗക്കാരുടെ ഇടയിൽ കാണുന്നു. എന്നാൽ മറിച്ച് ബുക്കാ വർഗ്ഗക്കാരിൽ സ്ത്രീയുടെ ബന്ധുക്കൾ പുരുഷന് പ്രശംസാ സൂചകമായി പല സമ്മാനങ്ങളും നൽകുന്ന രീതിയാണുള്ളത്. ഈ ചടങ്ങ് മിക്കവാറും ആദ്യകുട്ടി ജനിക്കുമ്പോഴേ ഒരു നിർബന്ധമായി കാണുന്നുള്ളൂ. പ്രസവ സമയത്ത് സഹായിച്ചവരോടും പ്രസവശേഷം അമ്മയേയും കുഞ്ഞിനേയും പരിചരിക്കുന്നവരോടും കുട്ടിയുടെ മാതാപിതാക്കൾ പ്രത്യേകം കടപ്പെട്ടിരിക്കുന്നു. അവർക്ക് പേരിടീൽ കർമ്മസമയത്തോ മറ്റേതെങ്കിലും സദ്യ സമയത്തോ അവരുടെ സഹായത്തിന് സമൂഹമദ്ധ്യത്തിൽ വച്ച് സമ്മാനങ്ങൾ നൽകി പൊതു അംഗീകാരം നൽകണം. തൻെറ പേരിൻെറ അവകാശിയോടും കുടുംബത്തോടും കുട്ടിക്കുള്ള കടപ്പാടിനെപ്പറ്റിയും നേരത്തെ പറഞ്ഞിട്ടുണ്ടല്ലോ.

കുട്ടി ജനിച്ചതിൻെറ സന്തോഷമായി പലഘട്ടങ്ങളിലും വലുതും ചെറുതുമായി പല സദ്യകളും സമ്മാനദാനചടങ്ങുകളും ഉണ്ടായിയെന്ന് വരാം. എന്നാൽ ആഘോഷമായൊരു വലിയ സദ്യ ഒരു വർഷം തികയുന്ന അന്ന് നടത്തി ചടങ്ങുകൾ തീർക്കുന്നരീതിക്ക് ഉദാഹരണമാണ് സിംബ് മേഖലയിലെ സിനാ സിനാ വർഗ്ഗക്കാർ. എന്നാൽ തോലായ് വർഗ്ഗക്കാർ ഇത്തരമൊരാഘോഷം നടത്തുക കുട്ടിക്ക് രണ്ട്, രണ്ടര വയസ്സാകുമ്പോഴാണ്.

പേരിടീലും പല ഘട്ടങ്ങളിലായുള്ള സദ്യകളും പ്രശംസനാ സൂചകമായതോ കടപ്പാടുകൾ തീർക്കുന്നതോ ആയ സമ്മാനദാനങ്ങളും എല്ലാം കഴിയുന്നതോടെ ഒരാളുടെ ജീവിതത്തിൻെറ ആദ്യഘട്ടം കഴിയുന്നുവെന്ന് കണക്കാക്കാം. ശിശു വളരുന്നതനുസരിച്ച് സമുദായത്തിലെ സംഭവങ്ങളിലും കർത്തവ്യങ്ങളിലും പ്രായത്തിനനുസരിച്ച് പങ്കെടുത്ത് ജീവിതം സാധാരണഗതിയിൽ മുന്നോട്ട് നീങ്ങുന്നു. പെൺകുട്ടികൾ അമ്മയെ സഹായിച്ചും വീട്ടുകാര്യങ്ങളും ചുമതലയും പഠിക്കുമ്പോൾ ആൺകുട്ടികൾക്ക് വളരെ ചെറിയ പ്രായം മുതൽ വേട്ടയാടാനും യുദ്ധം ചെയ്യാനും മറ്റുമുള്ള പരിശീലനം സമുദായത്തിലെ പുരുഷന്മാർ നൽകുന്നുണ്ടാവും.

ആൺകുട്ടിയെ പുരുഷനായി അംഗീകരിക്കുന്നതും പെൺകുട്ടിയെ സ്ത്രീയായി അംഗീകരിക്കുന്നതുമായ ചടങ്ങുകളും ആഘോഷങ്ങളുമാണ് ഒരാളുടെ ജീവിതത്തിലെ അടുത്ത പ്രധാന ഘട്ടം.

# ഒ.എൻ.വി.യുടെ ആദ്യകാല കവിതകൾ

(22-ാം പേജിൽനിന്നും തുടർച്ച

നെ തെല്ലും വകവയ്ക്കാതെ ആവിഷ്കരണോപാധികൾ ആഭിജാത്യത്തിൻെറ പിടിയിൽനിന്ന് വിട്ടുപോരികയായി. അതോടെയാണ് ജനകീയ കവിതയിൽ ഭാവരൂപങ്ങൾക്ക് ഉൾപ്പെടാരുത്തം തികഞ്ഞത് എന്നു പറയാം. ഇടപ്പിള്ളി കവിതകളിൽനിന്ന് ഒ.എൻ.വി.യിലേക്കും മറ്റും കടക്കുമ്പോൾ ഈ മാറ്റം അല്ലെങ്കിൽ രചനയുടെ പരിണതി ഒറ്റ നോട്ടത്തിൽ കണ്ടില്ലെന്നുവരാം. പക്ഷേ നോക്കി പിടിച്ചാലുണ്ടല്ലോ കണ്ടേ തീരൂ. ശീലിലെന്നല്ല, ശൈലിയിലും കവി ജീവിതത്തിൻെറ പ്രാകൃത നിലവാരത്തിലേക്കിറങ്ങുകയോ?—ചങ്ങമ്പുഴ പോലും ചോദിച്ചേക്കാവുന്ന ചോദ്യം. ആ ചോദ്യം ചോദിക്കേണ്ടിവരുന്നിടത്തു വച്ചാണ് ഒ.എൻ.വി. ചങ്ങമ്പുഴയേക്കാളും യാഥാർത്ഥ്യവാദിയായിരിക്കുന്നു എന്ന് ഞാൻ പറയുക.

അങ്ങനെ ആവിഷ്കാരശൈലിയിലും പദപ്രയോഗത്തിലും ജീവിതവീക്ഷണത്തിലും ഒ.എൻ.വി. ഒരു നവീനാദ്ധ്യായമാണ് മലയാള കവിതയിൽ പ്രോദ്ഘാടനം ചെയ്തത്. ഒ.എൻ.വി.യോടൊപ്പം ചുവന്ന പതിറ്റാണ്ട് എന്ന് മലയാള സാഹിത്യ-സാമൂഹ്യ-രാഷ്ട്രീയ ചരിത്രത്തിൽ പ്രഖ്യാതമായ ഒരു കാലയളവിലെ യുവകവികളായ വയലാർ, ഭാസ്കരൻ, തിരുനല്ലൂർ, പുതുശ്ശേരി തുടങ്ങിയവരെയും സ്മരിക്കേണ്ടതുണ്ട്. ഈ കാവ്യവിപ്ളവത്തിൻെറ പ്രണേതാക്കളിൽ ഒ.എൻ.വി.ക്കുള്ള പ്രഥമസ്ഥാനം ഇന്നാരും നിഷേധിക്കുമെന്ന് തോന്നുന്നില്ല.

ഒരു തരത്തിൽ ആലോചിച്ചാൽ ശൈലിയിലും ശീലിലും ദർശനത്തിലുമുള്ള ഈ "പ്രാകൃതവൽക്കരണത്തിൻെറ" മുഖ്യപ്രണേതാവായി ഒ.എൻ.വി. മലയാള കവിതാചരിത്രത്തിൽ പ്രത്യക്ഷപ്പെട്ടത് വിസ്മയകരമായി തോന്നാം. മലയാളം പള്ളിക്കൂടത്തിൽപോലും പഠിക്കാതെ സംസ്കൃതത്തിലൂടെയും, കഥകളി തുടങ്ങിയ അഭിജാത കലകളിലൂടെയും ബാല്യകൗമാരങ്ങൾ പിന്നിട്ട ഒ.എൻ.വി.ക്ക് മലയാളത്തനിമയോടും നാടോടി പാരമ്പര്യത്തോടും അധഃസ്ഥിതരുടെ മൂല്യങ്ങളോടും പീഡിതരുടെ ജീവിതത്തോടും എങ്ങനെ ആഭിമുഖ്യമുണ്ടായി, എങ്ങനെയവയെല്ലാം തൻെറ കാവ്യാദർശങ്ങളുടെ മൗലിക ധാരയായി പരിണമിച്ചു? വാല്മീകിയും കാളിദാസനും സംസ്കൃത പാരമ്പര്യവും പൗരാണികാഖ്യാനങ്ങളും ഒ.എൻ.വി.ക്കിപ്പോഴും അന്യമല്ലെന്നുകൂടി ഓർക്കണം. തൻെറ കൃതികളിൽ പലയിടത്തും സംസ്കൃതത്തിൻെറ ഈ അഭിജാത പാരമ്പര്യവും ഗ്രാമീണൻെറ അധഃകൃതനാടോടി പാരമ്പര്യവും സമന്വയിക്കുന്നതും നാം കാണുന്നു. ഒ.എൻ.വി. കവിതയിലെ പ്രസിദ്ധമായ സംഗീതാത്മകതയും താളലയമേളനവും മലയാളത്തനിമ തുടിക്കുന്ന നാടോടി പാരമ്പര്യത്തിൽനിന്നാണ് ഉയിർക്കൊള്ളുന്നത്. മലയാളത്തിൻെറ തനതായ സംഗീതം നാടോടി ശീലുകളിലും പാണൻപാട്ടുകളിലും കൊയ്ത്തുപാട്ടുകളിലും മറ്റുമാണ് ആവിഷ്കൃതമാകുന്നത് എന്ന് വിശ്വസിക്കുന്ന ഒ.എൻ.വി. അവയെക്കുറിച്ച് അധികം ആരും അറിയാത്ത അളവിൽ പഠനം നടത്തിയിട്ടുമുണ്ട്.

ഒ.എൻ.വി.യുടെ ഈ നവീകരണയത്നങ്ങളുടെയെല്ലാം പൂർണ്ണനിദർശനമാണ് 'ആദ്യകാല കവിതകൾ'. ഇന്ത്യ സ്വതന്ത്രയായ 1947മുതൽ കേരളം ഒന്നാവുകയും (1956) കേരളത്തിൻെറ പ്രഥമ ഭരണസാരഥ്യം കമ്മ്യൂണിസ്റ്റ് പാർട്ടി ഏറ്റെടുക്കുകയും ചെയ്തത് (1957) വരെയുള്ള പതിറ്റാണ്ട് ഇന്ത്യയുടെ ചരിത്രത്തിൽ പൊതുവെയും കേരളത്തിൻെറ ചരിത്രത്തിൽ പ്രത്യേകിച്ചും പ്രാധാന്യമർഹിക്കുന്നു. രക്തരൂഷിതമായ പീഡനങ്ങളുടെ എന്ന പോലെ (1948-50) പുളഗോദ്ഗമകാരിയായ മുന്നേറ്റത്തിൻെറയും കാലമായിരുന്നു അത്. ആ കാലഘട്ടത്തിൻെറ അനുരണനങ്ങൾ ഈ സമാഹാരത്തിലെ കവിതകളിൽ കേൾക്കാം. അതുപോലെതന്നെ പ്രസാദാത്മകതയോടും ശുഭപ്രതീക്ഷയോടും ഒപ്പം ഒ.എൻ.വി. കവിതയുടെ മറ്റൊരു സ്ഥായിഭാവമായ ദുഃഖത്തിൻെറ നെടുവീർപ്പുകളും ഈ 'ആദ്യകാല കവിതകളി'ൽത്തന്നെ കേൾക്കാം.

(ഒ.എൻ.വി.യുടെ ആദ്യകാല കവിതകൾ എന്ന ഗ്രന്ഥത്തിന് എഴുതിയ ആമുഖം)



ഡോ: ആർ. പ്രസന്നൻ

## നിയമസഭയിൽ നിശ്ശബ്ദനായി

# ചെരിപ്പേറിനിടയിൽ ബലപരീക്ഷണശ്രമം

### അൻപത്തിയൊന്ന്

വിവരങ്ങളെല്ലാം സ്പീക്കറെ അറിയിച്ചശേഷം അദ്ദേഹത്തിന്റെ അനുമതിയോടെ അനന്തരനടപടികൾ സ്വീകരിക്കുവാൻ മുഖ്യമന്ത്രി എന്നെ ചുമതലപ്പെടുത്തി.

സ്പീക്കർ ഹാജി എതിരഭിപ്രായമൊന്നും പറഞ്ഞില്ല. നിർദ്ദേശങ്ങൾ പൂർണ്ണമായി അംഗീകരിക്കുകയും ചെയ്തു. ഏതാനും ദിവസങ്ങൾക്കുള്ളിൽ വിവിധ പൊലീസ് സേനാവിഭാഗങ്ങളിൽനിന്നും തിരഞ്ഞെടുക്കപ്പെട്ട എഴുപതു പേർകൂടി വാച്ച് ആൻഡ് വാർഡ് വിഭാഗത്തിലെ അംഗങ്ങളായി. ഇന്ത്യയിലെ മറ്റൊരു നിയമസഭയിലും അക്കാലത്ത് അത്രയും അംഗസംഖ്യയുള്ള ഒരു വാച്ച് ആൻഡ് വാർഡ് വിഭാഗം ഉണ്ടായിരുന്നില്ല.

നിയമസഭാസമ്മേളനം സംബന്ധിച്ചു കൈക്കൊള്ളേണ്ട അധിക സുരക്ഷിതത്വ നടപടികളെക്കുറിച്ചാലോചിക്കുവാൻ മുഖ്യമന്ത്രി വിളിച്ചു കൂട്ടിയ യോഗത്തിൽ സംബന്ധിക്കുവാൻ സ്പീക്കർ വിസമ്മതിച്ചുവെന്നും അദ്ദേഹത്തിന്റെ അഭാവത്തിൽ ചില സുപ്രധാന തീരുമാനങ്ങൾ കൈക്കൊണ്ടുവെന്നു പ്രതിപക്ഷ കക്ഷികൾ അറിഞ്ഞു. സ്പീക്കർ യോഗത്തിൽ സംബന്ധിക്കാതിരുന്നതിനുള്ള 'യഥാർത്ഥ' കാരണവും അവർ മനസ്സിലാക്കി. അപ്രതീക്ഷിതമായ ആ സംഭവവികാസങ്ങൾ അവരെ അതീവ സന്തുഷ്ടരാക്കി എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. പ്രതിപക്ഷം 'കലക്കു'മെന്നുള്ള കാര്യം ഏതാണ്ടുറപ്പായി.

പ്രതിപക്ഷത്തിന്റെ ഉദ്ദേശ്യം മനസ്സിലാക്കിയതോടെ, സമ്മേളനം ഏതുവിധേനയെങ്കിലും പരിപാടിയനുസരിച്ചു നടത്തുവാനും, അത്യാവശ്യമുള്ള ഔദ്യോഗിക കാര്യങ്ങൾ നിർവഹിക്കുവാനും മറുപക്ഷവും തീരുമാനിച്ചു.

അന്നത്തെ ചുറ്റുപാടിൽ പ്രതിപക്ഷം സ്പീക്കർക്കെതിരെ തിരിയുകയില്ലെന്ന് ഉറപ്പുണ്ടായിരുന്നു. പക്ഷേ, മന്ത്രിമാരെ അവർ വെറുതെ വിടുമോ? ഔദ്യോഗിക കൃത്യനിർവഹണത്തിനു തുനിയുന്ന മന്ത്രിമാരെ തടസ്സപ്പെടുത്തുവാൻ പ്രതിപക്ഷാംഗങ്ങൾ അവരുടെ കണ്ഠശക്തിയെ മാത്രം ആശ്രയിച്ചാൽ കുഴപ്പമൊന്നുമില്ല. പക്ഷേ, കായികശേഷിയുംകൂടി ഉപയോഗിച്ചാലോ? ഭരണകക്ഷിയംഗങ്ങളും കൈയുംകെട്ടി നോക്കിയിരിക്കുകയില്ലല്ലോ.

ഇരുകൂട്ടരും പരസ്പരം ഏറ്റമുട്ടാതിരിക്കുവാനും, മന്ത്രിമാർക്കും മറ്റും സംരക്ഷണം നൽകുന്നതിനുമായി വാച്ച് ആൻഡ് വാർഡ് വിഭാഗങ്ങളിൽപ്പെട്ടവരെ നിയമസഭാ ചേംബറിനുള്ളിൽ അദ്ധ്യക്ഷവേദിക്ക് ഇരുവശത്തുമായി നിറുത്തണമെന്നും തീരുമാനിച്ചു. നിയമസഭയുടെ ചേംബറിനുള്ളിൽ സ്ഥാനം നൽകിയിട്ടില്ല. അതിനാൽ പ്രതിപക്ഷം കൂടുതൽ പ്രകോപിതരാകുമെന്ന കാര്യത്തിൽ സംശയമില്ലായിരുന്നു. പക്ഷേ, ഇതര കാരണങ്ങളാൽ പ്രകോപിതരായിരിക്കുന്ന പ്രതിപക്ഷത്തിന്റെ പ്രതിഷേധപ്രകടനം അതിർവരമ്പുകൾ ഉല്ലംഘിക്കാതിരിക്കാൻ അത്തരമൊരു പ്രതിരോധനടപടി സ്വീകരിക്കാതിരുന്നാൽ അത് ഗർഹണീയമായ ഒരു കൃത്യവിലോപമായി കരുതപ്പെടും.

കേരളത്തിന്റെ അഭിമാനഭാജനമായ ശ്രീ. വി.കെ. കൃഷ്ണമേനോന് ആദരാഞ്ജലികൾ അർപ്പിക്കുവാനായിരുന്നു സമ്മേളനത്തിന്റെ ആദ്യദിവസം നീക്കിവച്ചിരുന്നത്. പ്രതിപക്ഷാംഗങ്ങൾ അന്ന് പ്രതിഷേധ പ്രകടനത്തിന് മുതിരുകയില്ലെന്ന് അറിയാമായിരുന്നു. അതിനാൽ സുരക്ഷിതത്വനടപടികൾ ആദ്യദിവസം ഇല്ലാതിരിക്കുകയും പിറ്റേദിവസം മുതൽ ഏർപ്പെടുത്തുകയും ചെയ്താൽ അത് കൂടുതൽ കുഴപ്പങ്ങൾ ക്ഷണിച്ചുവരുത്തുകയല്ലേ ചെയ്യുക?

നാനാവശങ്ങളും ആലോചിച്ചശേഷം അക്കാര്യത്തിൽ ഒരു തീരുമാനമെടുത്തു.

ചരമോപചാരം നടത്തുവാൻ സഭ കൂടിയപ്പോൾ സുരക്ഷിതത്വ സംവിധാനമൊക്കെയും പൂർത്തിയായിരുന്നു. 'വാച്ച് ആൻഡ് വാർഡ്' വിഭാഗത്തിലെ മുപ്പത് അംഗങ്ങൾ നിയമസഭാ ചേംബറിനുള്ളിൽ നിലയുറപ്പിച്ചിരുന്നു. അവരെ കൂടാതെ മറ്റു മുപ്പതു പേരെ അദ്ധ്യക്ഷവേദിക്കു പുറത്ത്, സ്പീക്കറുടെ കൽപ്പന ലഭിച്ചാൽ ഒന്നോ രണ്ടോ നിമിഷത്തിനുള്ളിൽ അകത്തുകടക്കാൻ കഴിയത്തക്ക വിധം, സേവനസന്നദ്ധരായി നിറുത്തിയിരുന്നു.

അസാധാരണമായ ഈ സന്നാഹങ്ങൾ കണ്ട് പ്രതിപക്ഷാംഗങ്ങൾ തെല്ല് അമ്പരക്കുകതന്നെ ചെയ്തു. ഭരണകക്ഷിയംഗങ്ങളുടെ മുഖത്ത് പ്രകടമായ വിജയഭാവം.

പത്രലേഖകന്മാർക്കാണെങ്കിൽ, അഭൂതപൂർവ്വമായ ഈ കാഴ്ച പുറംലോകത്തെ അറിയിക്കുവാനുള്ള തിടുക്കം. പത്രപ്രതിനിധികൾക്കൊഴികെ പുറമേ നിന്നുള്ള മറ്റാർക്കും അന്ന് നിയമസഭയ്ക്കുള്ളിൽ പ്രവേശനം അനുവദിച്ചിട്ടില്ലായിരുന്നു.

പ്രതിപക്ഷാംഗങ്ങൾ അസ്വസ്ഥരായിരുന്നുവെങ്കിലും "അനേകം അൽഭുത സിദ്ധികളുടെ ഉടമയായ മഹാപുരുഷന്റെ അപദാനങ്ങളെ" സ്പീക്കർ പ്രകീർത്തിക്കുന്നതു കേട്ടപ്പോൾ അവരും അഭിമാനപുളകിതരായി. (ശ്രീ.വി.കെ. കൃഷ്ണമേനോൻ അവസാനമായി ലോകസഭയിലേക്ക് മൽസരിച്ചതും വിജയിച്ചതും പ്രതിപക്ഷകക്ഷികളുടെ പിന്തുണയോടുകൂടിയാണല്ലോ).

പതിവിനു വിപരീതമായി മുഖ്യമന്ത്രി അച്ചുതമേനോൻ തന്റെ പ്രസംഗത്തിനിടയിൽ ചില പദ്യശകലങ്ങൾ ചൊല്ലിയത് ഏവരെയും അൽഭുതപ്പെടുത്തി. ശ്രീ. കൃഷ്ണമേനോന്റെ ബാഹ്യ പ്രകൃതിയെപ്പറ്റി പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഓർമ്മയിലെത്തിയത് ശ്രീ. കുറ്റിപ്പുറത്തു കേശവൻ നായരുടെ നാടൻ കൃഷിക്കാരന്റെ രേഖാചിത്രമാണ്:

"പുറം കഠോരം, പരിശുഷ്കമൊട്ടു-
ക്കുള്ളോ മൃദുസ്വാദുരസാനുവിദ്ധം:
നാടൻ കൃഷിക്കാരൊരു നാളികേര-
പാകത്തിലാണിങ്ങനെ മിക്കവാറും."

മാതൃഭൂമിയുടെ മോചനത്തിനും, സ്വാതന്ത്ര്യം നേടിയശേഷം, നേടിയ സ്വാതന്ത്ര്യം കാത്തുസൂക്ഷിക്കുന്നതിനും വേണ്ടി ക്ലേശഭരിതവും നിസ്വാർത്ഥവുമായ സേവനം നടത്തിയ ത്യാഗിവര്യനായ ശ്രീ. കൃഷ്ണമേനോനും അപവാദശരങ്ങൾ ഏൽക്കേണ്ടി വന്നതിനെക്കുറിച്ച് പരാമർശിച്ചതിനുശേഷം പ്രസംഗം ഉപസംഹരിച്ചത് വള്ളത്തോൾക്കവിതയിലാണ്:

"വാരിത്തേപ്പിതസൂയ സൽചരിതമേ,
നിൻമേലഴുക്കെങ്കിലും
നേരിൻ കൈകളൊരിക്കലാ കരി തുട-
ച്ചെല്ലാം വെടിപ്പാക്കിടും."

അപവാദങ്ങളുടെയും ആരോപണങ്ങളുടെയും നടുക്കത്തിൽ അകപ്പെട്ടുപോയ അദ്ദേഹം സ്വയം ആശ്വസിക്കാൻ ശ്രമിക്കുകയായിരുന്നുവോ?

പക്ഷേ, കവിതയൊന്നും—അത് മഹാകവി വള്ളത്തോളിന്റേതായാലും—ആസ്വദിക്കാനുള്ള മൂഡിലായിരുന്നില്ല പ്രതിപക്ഷ നേതാവ് ശ്രീ. നമ്പൂതിരിപ്പാട്. അന്തരിച്ച ശ്രീ. കൃഷ്ണമേനോൻ ഏറ്റവും ആദരണീയനായിരുന്നുവെങ്കിലും തന്റെ അനുശോചനം ഏതാനും വാക്കുകളിലൊതുക്കിക്കൊണ്ട് ശ്രീ. നമ്പൂതിരിപ്പാട് പറഞ്ഞു:

"ഈ സഭയുടെ അന്തരീക്ഷം കാണുമ്പോൾ ഒരു കാര്യം പറയാതിരിക്കാൻ നിവൃത്തിയില്ല. ഗവൺമെന്റ് ഈ തരത്തിലുള്ള ഒരു റഫറൻസ് ഏർപ്പാടുചെയ്തത് ശ്രീ. കൃഷ്ണമേനോന്റെ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തുന്നതിലേറെ ശ്രീ. കൃഷ്ണമേനോനെ അപമാനിക്കലാണെന്ന് ഞാൻ സംശയിക്കുന്നു."

നിയമസഭാ പരിസരത്ത് ഘോഷയാത്രകളും പൊതുയോഗങ്ങളും നിരോധിച്ചിരുന്നുവെങ്കിലും നിരോധനാജ്ഞ ലംഘിക്കാൻ പ്രതിപക്ഷ കക്ഷികൾ തീരുമാനിച്ചതിനെത്തുടർന്ന് ഉത്തരവ് അവസാനനിമിഷത്തിൽ പിൻവലിക്കുകയാണുണ്ടായത്. അതിനാൽ നിയമസഭാ പരിസരത്ത് അന്ന് അനിഷ്ടസംഭവങ്ങളൊന്നും ഉണ്ടാകാതെ കഴിഞ്ഞു.

പിറ്റേദിവസം സഭ സമ്മേളിച്ചത് തലേന്നാളത്തെ സന്നാഹങ്ങളോടെ ആയിരുന്നു. പ്രതിപക്ഷത്തിന്റെ പ്രതികരണം സഭാദ്ധ്യക്ഷൻ അദ്ധ്യക്ഷ വേദിയിലെത്തുന്നതിനുമുമ്പേ പ്രകടിപ്പിക്കുകയും ചെയ്തു. കാര്യപരിപാടിയനുസരിച്ചുള്ള ചോദ്യോത്തരങ്ങളിലേക്ക് കടക്കുന്നതിനു കഴിഞ്ഞില്ല.

"സാർ, ഇതിനകത്ത് നിറയെ പൊലീസ്, ചുറ്റും പൊലീസ്, ക്യാമ്പസ് നിറയെ പൊലീസ്, ഈ രീതിയിൽ ഈ സഭ നടത്തിക്കൊണ്ടുപോകാൻ സാദ്ധ്യമല്ല...."

സഭ പ്രക്ഷുബ്ധമാകുമ്പോൾ ഏറ്റവും ഉച്ചത്തിൽ മുഴങ്ങാറുള്ള ശബ്ദം ശ്രീ. സി.ബി.സി. വാര്യരുടേതായിരുന്നു. ഒന്നിച്ച് എഴുന്നേറ്റുനിന്ന് കാതടപ്പിക്കുന്ന ശബ്ദത്തിൽ തങ്ങളുടെ പ്രതിഷേധം പ്രകടിപ്പിക്കുന്ന പ്രതിപക്ഷാംഗങ്ങളെ ശാന്തരാക്കാൻ സ്പീക്കർ ആവുന്നത്ര ശ്രമിച്ചിട്ടും അതിനു കഴിയാതെ പോയി. ഒരു ഘട്ടത്തിൽ ഭരണപക്ഷത്തെ ഒരംഗം സ്പീക്കറോട് അഭ്യർത്ഥിച്ചു:

"സാർ, ആ പൊലീസുകാരെ ഒന്നു മാറ്റണം. ഇവർ (പ്രതിപക്ഷാംഗങ്ങൾ) എന്താണ് ചെയ്യുന്നതെന്ന് ഒന്നു കാണട്ടെ."

അതിന് ഒട്ടും പ്രതീക്ഷിച്ചിരിക്കാത്ത പ്രതികരണമാണ് പ്രതിപക്ഷ നേതാവിൽ നിന്നുണ്ടായത്:

"തെമ്മാടിത്തം പറയുകയാണോ?.... ഈ സഭയുടെ മുൻവശത്തും പുറത്തുംവച്ച് എം.എൽ.എ. മാരെ മർദ്ദിച്ചു..... എം.പി. മാരെയും പുറത്തുവച്ച് തല്ലിച്ചതച്ചു. സഭയുടെ അകത്തുവച്ച് ഞങ്ങളെ തല്ലിച്ചതയ്ക്കുവാൻ വേണ്ടിയാണ് പുറപ്പെട്ടിരിക്കുന്നത്. ഇതിവിടെ നടക്കുകയില്ല...."

ശ്രീ. നമ്പൂതിരിപ്പാട് കോപാവേശംകൊണ്ട് അത്രയും പറഞ്ഞപ്പോൾ സമ്മേളനം സമാധാനപരമായി നടത്തിക്കൊണ്ടുപോകുവാൻ സാദ്ധ്യമാകുകയില്ല എന്ന് സഭാദ്ധ്യക്ഷനു ബോദ്ധ്യം വന്നു.

അതിനാൽ സഭ താൽക്കാലികമായി നിറുത്തിവയ്ക്കുന്നതായി പ്രഖ്യാപിക്കുകയും കൂടിയാലോചനകൾക്കായി കക്ഷിനേതാക്കന്മാരെ അദ്ദേഹം സ്വന്തം ചേംബറിലേക്ക് ക്ഷണിക്കുകയും ചെയ്തു.

പക്ഷേ, പ്രതിപക്ഷ കക്ഷിനേതാക്കന്മാരാരുംതന്നെ കൂടിയാലോചനയ്ക്കായി ചേംബറിലെത്തിയില്ല. അവരുടെ അസാന്നിദ്ധ്യത്തിൽ എന്താലോചിക്കാനാണ്?

സഭ വീണ്ടും കൂടിയപ്പോൾ സ്പീക്കർക്കു തന്റെ നിലപാടു വ്യക്തമാക്കുവാൻ അവസരം ലഭിച്ചു.

"സഭ കൂടാനുള്ളതല്ല, പിരിയാനുള്ളതാണ്. എന്ന പ്രഖ്യാപനം ഒരു ഭാഗത്തും.... അതിനെ നേരിടും എന്നു മറുഭാഗത്തുമുള്ള പ്രഖ്യാപനങ്ങളുടെ പശ്ചാത്തലത്തിലാണ് ഈ നിയമസഭാ സമ്മേളനം ആരംഭിച്ചത്. അതിനാൽ ബഹുമാനപ്പെട്ട അംഗങ്ങളുടെ സുരക്ഷിതത്വം നോക്കേണ്ടതിന്റെ ഉത്തരവാദിത്വം എനിക്കുണ്ട്.... ഇവിടെ പലരും പറഞ്ഞത് പൊലീസ് യൂണിറ്റാണ് ഇവിടെ നില്ക്കുന്നതെന്നാണ്. ഇതു പൊലീസ് യൂണിറ്റല്ല. നിയമസഭയുടെ വാച്ച് ആൻഡ് വാർഡ് വിഭാഗമാണ്. അവർ സ്പീക്കറുടെ പരിപൂർണ്ണമായ നിയന്ത്രണത്തിലാണ്. അവർ ഈ സെക്രട്ടേറിയറ്റിലെ ഉദ്യോഗസ്ഥന്മാരാണ്.... നിയമസഭാ നടപടികൾ സുരക്ഷിതമായ അന്തരീക്ഷത്തിൽ നടത്താൻ സാധിക്കുമെന്നുള്ള വിശ്വാസം വരുമെങ്കിൽ, തീർച്ചയായും വാച്ച് ആൻഡ് വാർഡ് വിഭാഗത്തെ പിന്വലിക്കാൻ വിരോധമില്ല. അതേക്കുറിച്ച് ആലോചിക്കുന്നതിനുവേണ്ടിയാണ് നേതാക്കന്മാരെ ക്ഷണിച്ചത്. പ്രതിപക്ഷ നേതാക്കന്മാർ അതിനു തയ്യാറായില്ല....."

നിയമസഭ അന്നു പിരിഞ്ഞു.

സഭ പിരിഞ്ഞയുടനെ പ്രതിപക്ഷനേതാക്കന്മാർ സ്പീക്കറെ കാണാനെത്തി. നേരത്തെ കൂടിലോചനയ്ക്കായി സ്പീക്കർ ക്ഷണിച്ചപ്പോൾ വരാതിരുന്നത് ആ യോഗത്തിൽ മന്ത്രിമാർകൂടി പങ്കെടുക്കുമെന്നുള്ളതുകൊണ്ടാണെന്ന് അവർ വെളിപ്പെടുത്തി. സ്പീക്കറോടുള്ള അനാദരവായി അതിനെ കണക്കാക്കരുതെന്നും അവരഭ്യർത്ഥിച്ചു. അഴിമതിയാരോപണത്തിന് വിധേയനായ വനം വകുപ്പുമന്ത്രി രാജിവയ്ക്കുക, 'കേരളകൗമുദി'ക്കെതിരെയുള്ള പ്രോസിക്യൂഷൻ പിൻവലിക്കുക, ജനപ്രതിനിധികളുടെമേൽ നടന്ന പൊലീസ് മർദ്ദനത്തെക്കുറിച്ച് അന്വേഷിക്കുക എന്നീ ആവശ്യങ്ങൾ ഗവൺമെന്റ് അംഗീകരിക്കുന്നതുവരെ നിയമസഭാ നടപടികൾ നടത്തുവാൻ അനുവദിക്കുകയില്ലെന്ന് അവർ വ്യക്തമാക്കി. അതേസമയം, വാച്ച് ആൻഡ് വാർഡ് വിഭാഗത്തെ നിയമസഭ ചേംബറിൽ നിറുത്തുവാനും പാടില്ല.

'പ്രതിപക്ഷത്തും ഭരണപക്ഷത്തും യേശുക്രിസ്തുവിന്റെയും മഹാത്മഗാന്ധിയുടെയും അനുയായികളുണ്ടായിരുന്നു'വെങ്കിലും, അവരും മറ്റുള്ളവരെപ്പോലെതന്നെ, അക്രമരാഹിത്യസിദ്ധാന്തത്തിൽ കണ്ണുമടച്ചു വിശ്വസിക്കുന്നവരല്ലെന്ന് ബോദ്ധ്യമുണ്ടായിരുന്നു. അതിനാൽ, ഒരു വിഭാഗം സഭാനടപടികൾ തടസ്സപ്പെടുത്താനും മറ്റൊരു വിഭാഗം അത് തടയാനും ശ്രമിച്ചാൽ അനിഷ്ട സംഭങ്ങളുണ്ടാകുമെന്നുള്ളത് തീർച്ചയായിരുന്നു. ഈ പരിതഃസ്ഥിതിയിൽ വാച്ച് ആൻഡ് വാർഡ് വിഭാഗത്തിനെ ചേംബറിൽ നിന്നും പിൻവലിക്കുന്നതെങ്ങനെ?

പിറ്റേദിവസവും സുരക്ഷിതത്വവിഭാഗത്തിന്റെ സജീവസാന്നിദ്ധ്യത്തിൽത്തന്നെ സഭ സമ്മേളിച്ചു. തലേദിവസത്തെ കർമ്മപരിപാടികൾ പ്രതിപക്ഷം ആവർത്തിച്ചതിനാൽ അന്നും സഭ നിറുത്തിവയ്ക്കേണ്ടിവന്നു. തുടർന്നുള്ള രണ്ടു ദിവസങ്ങൾ അവധി ദിവസങ്ങളായിരുന്നതിനാൽ നിയമസഭ സമ്മേളിക്കുകയുണ്ടായില്ല.

ഇടവേളക്കാലത്ത് ഭരണപക്ഷത്തെ "പ്രാവുകൾ" സ്പീക്കറെ സമീപിച്ച് പരീക്ഷണാർത്ഥം ഒരു ദിവസത്തേക്ക് വാച്ച് ആൻഡ് വാർഡ് വിഭാഗത്തെ പിന്വലിക്കണമെന്ന് അഭ്യർത്ഥിച്ചു. ഒരു 'കാൽക്കുലേറ്റഡ് റിസ്ക്' എടുക്കാൻ സ്പീക്കറും തീരുമാനിച്ചു.

തിങ്കളാഴ്ച രാവിലെ കൂടിയപ്പോൾ ചേംബറിനകത്ത് വെള്ള യൂണിഫാമും തൂവൽത്തൊപ്പിയുമണിഞ്ഞ സുരക്ഷിതത്വ സേനാംഗങ്ങളെയാരെയും കണ്ടില്ല. അവർ പ്രതിപക്ഷാംഗങ്ങളുടെ ദൃഷ്ടിപഥത്തിൽ നിന്ന് വിട്ടുനിന്നു എന്നേയുള്ളൂ. അദ്ധ്യക്ഷവേദിക്ക് ഇരുഭാഗത്തുമുള്ള അടഞ്ഞ ഫ്ലാഫ്ഡോറുകൾക്കു പിന്നിൽ അവരെ സുസജ്ജരായി നിറുത്തിയിരുന്നു. സ്പീക്കറുടെ ആജ്ഞ ലഭിച്ചാൽ അരനിമിഷത്തിനുള്ളിൽ അകത്തു കടക്കത്തക്കവിധത്തിലാണ് അവരവിടെ നിലയുറപ്പിച്ചിരുന്നത്.

ചോദ്യോത്തരങ്ങൾ ആരംഭിച്ചപ്പോൾ സഭാന്തരീക്ഷം തികച്ചും ശാന്തമായിരുന്നു. വിദ്യുച്ഛക്തിമന്ത്രി ശ്രീ.എം.എൻ. ഗോവിന്ദൻ നായരോടായിരുന്നു ചോദ്യങ്ങൾ പലതും. താംബൂലശോണിമയണിഞ്ഞ ദന്തനിര മുഴുവനും കാട്ടിച്ചിരിച്ചും, ശ്രീ. എം.വി. രാഘവനും ശ്രീ. സി.ബി.സി. വാര്യരും അടക്കമുള്ള

> നാലാം കേരള നിയമസഭയുടെ ഒമ്പതാം സമ്മേളനം പലതുകൊണ്ടും ശ്രദ്ധേയമായിരുന്നു. അകത്തും പുറത്തും രാഷ്ട്രീയ പിരിമുറുക്കം നിറഞ്ഞ ആ സമ്മേളനത്തിൽ അംഗങ്ങൾ ചെരുപ്പേറു നടത്തുകയും അന്യോന്യം ആക്രമിക്കാൻ മുതിരുകയും ചെയ്തത് അതുവരെ ഉണ്ടാകാത്ത ഒരു സംഭവമായിരുന്നു.



സി.ബി.സി. വാര്യർ

പ്രതിപക്ഷാംഗങ്ങളെക്കൂടിയും കൂടെക്കൂടെ ചിരിപ്പിച്ചുകൊണ്ട് അദ്ദേഹം നർമ്മോക്തികളുമായി മുന്നോട്ടു നീങ്ങിയപ്പോൾ സഭാന്തരീക്ഷം പ്രഭാപൂരിതമായി.

പക്ഷേ, കാലവർഷക്കാലത്ത് നീലാകാശത്തു കാർകൊണ്ടു കയറുന്നതുപോലെ, നിയമസഭാന്തരീക്ഷം എത്ര പെട്ടെന്നാണ് കലുഷിതമായിത്തീരുന്നത്!

നിയമസഭ സമ്മേളിക്കുന്നതിന് ഏതാനും ദിവസംമുമ്പ് തനിക്കേറ്റ പൊലീസ് മർദ്ദനത്തെ ക്കുറിച്ച് സഭാംഗങ്ങളെ ധരിപ്പിക്കുന്നതിനിടയിൽ ശ്രീ. എം.വി. രാഘവൻ, ഗവൺമെൻറിനെയും സ്പീക്കറെയും പ്രതിക്കൂട്ടിലാക്കാൻ ഒരു പുതിയ തന്ത്രം പ്രയോഗിച്ചു.

''സർ, നിയമസഭയിൽവച്ച് പൊലീസ് വകുപ്പിനെ ഞാൻ ശക്തിയായി വിമർശിക്കാറുണ്ട്. അവരുടെ അക്രമങ്ങളെ എതിർക്കാറുണ്ട്. അതിൻെറ പേരിലാണ് എന്നെ മർദ്ദിച്ചത്....''

ഇതേക്കുറിച്ചെല്ലാം സ്പീക്കറെയും കത്തും കമ്പിയും മുഖേന അറിയിച്ചിട്ടുണ്ടെന്നും എന്നാൽ അവയ്ക്കൊന്നും മറുപടി ലഭിച്ചിട്ടില്ലെന്നും ശ്രീ. രാഘവൻ പരസ്യമായി പരാതി പറഞ്ഞു. ഒരു നിയമസഭാംഗമെന്ന നിലയിൽ തന്നിലർപ്പിച്ചിട്ടുള്ള കർത്തവ്യങ്ങൾ നിർവഹിക്കുന്നതിനിടയ്ക്ക് പൊലീസിനെയും ആഭ്യന്തരമന്ത്രിയെയും വിമർശിക്കേണ്ടിവന്നതിനാലാണ് താൻ മർദ്ദനത്തിന് വിധേയനായതെന്നും ഭരണഘടനാദത്തമായ പരിപൂർണ്ണമായ അഭിപ്രായപ്രകടന സ്വാതന്ത്ര്യത്തെ ബാധിക്കുന്ന കാര്യമായതിനാൽ തൻെറയും സഭയുടെയും പ്രത്യേകാവകാശങ്ങളെ ലംഘിക്കുന്നതാണ് പ്രസ്തുത നടപടിയെന്നും ആയിരുന്നു ധ്വനി. യഥാസമയം പരാതിപ്പെട്ടിട്ടും അതനുസരിച്ചുനടപടിയെടുക്കാത്തതാണ് സ്പീക്കറുടെ ഭാഗത്തു നിന്നുണ്ടായിരിക്കുന്ന വീഴ്ച.

തന്നെയും കൂടി കെണിയിൽ വീഴ്ത്താനുള്ള ശ്രീ. രാഘവൻെറ ശ്രമം സ്പീക്കർ മുൻകൂട്ടി കണ്ടു. അതിനാൽ ശ്രീ. രാഘവൻെറ പ്രസംഗം മുഴുമിക്കുന്നതിനുമുമ്പായി സ്പീക്കർ മറുപടി നല്കി:

''ശ്രീ. രാഘവൻ എനിക്കയച്ച കത്തുകിട്ടി എന്നു ഞാൻ സമ്മതിക്കുന്നു. ആവശ്യമായ നടപടിക്ക് ഞാൻ അത് ആഭ്യന്തരമന്ത്രിക്ക് അയച്ചിട്ടുണ്ട്...''

ഇത്തരം സാഹചര്യങ്ങളിൽ സ്പീക്കറുടെ ഉത്തരവാദിത്വം എന്താണെന്നും അദ്ദേഹം വിശദമാക്കി.

''ബഹുമാനപ്പെട്ട അംഗങ്ങൾ നിയമസഭാനട പടികളിൽ സംബന്ധിക്കുവാൻ വരുമ്പോൾ സംരക്ഷണം നൽകാൻ എനിക്ക് ഉത്തരവാദിത്വമുണ്ട്. അല്ലാത്ത സന്ദർഭങ്ങളിൽ സാധാരണ പൗരന്മാർക്കു കിട്ടുന്ന സംരക്ഷണം കിട്ടാനേ നിവൃത്തിയുള്ളൂ...''

തങ്ങൾ ഉദ്ദേശിച്ച രീതിയിലല്ല നടപടികൾ മുന്നോട്ടു നീങ്ങുന്നതെന്നു തോന്നിയ പ്രതിപക്ഷ നേതാവ് ഒരു വിശദീകരണത്തിനായി ചാടിയെഴുന്നേറ്റു:

''ഇത് ഈ നിയമസഭയുടെ അന്തസ്സ് സംബന്ധിച്ച പ്രധാനപ്പെട്ട ഒരു പ്രശ്നമാണ്. സഭയുടെ പ്രിവിലേജ് ആണ്.... നിയമസഭയുടെ അന്തസ്സിനെക്കുറിച്ച് പർവ്വതപ്രസംഗങ്ങൾ ഇവിടെ നടക്കുന്നുണ്ട്. നിയമസഭാമെമ്പർക്ക് സ്വാതന്ത്രമായി പൊലീസ് വകുപ്പിനെയും പൊലീസ് മന്ത്രിയെയും വിമർശിക്കുവാൻ അധികാരമുണ്ട്. അങ്ങനെ വിമർശിച്ചതിൻെറ പകവീട്ടലാണ് ബഹുമാനപ്പെട്ട അംഗങ്ങൾക്കുണ്ടായ അനുഭവം.... അവരുടെ ജീവന് രക്ഷയില്ല. ഈ ഗൗരവമുള്ള പ്രശ്നത്തിനു പരിഹാരമുണ്ടാകാതെ സഭ ശരിയായി നടക്കാൻ സാദ്ധ്യമല്ല....''

മർദ്ദനമേറ്റ അംഗങ്ങൾക്കെല്ലാം സംസാരിക്കണമെന്നായി. അത്രയുംകൊണ്ട് പ്രതിപക്ഷം ശാന്തരാകുമെങ്കിൽ ആയിക്കൊള്ളട്ടെ എന്നുകരുതി സ്പീക്കർ അതിനു സമ്മതം നൽകി.

അതുവരെയും നിശ്ശബ്ദനായി എല്ലാം കേട്ടുകൊണ്ടിരുന്ന ശ്രീ. അച്ചുതമേനോൻ മറുപടി പറയാനായി എഴുന്നേറ്റു. പതിവുപോലെ അദ്ദേഹത്തിൻെറ പതിഞ്ഞ സ്വരത്തിലുള്ള പ്രസംഗം പ്രതിപക്ഷത്തെ നിരായുധരാക്കി.

''...പ്രതിപക്ഷത്തിന് ഈ കാര്യത്തെപ്പറ്റി ആക്ഷേപമുണ്ടെങ്കിൽ അതിനെക്കുറിച്ച് അന്തസ്സായി ചർച്ചചെയ്യുകയാണ് വേണ്ടത്. ഒന്നുകിൽ അടിയന്തിരപ്രമേയം അവതരിപ്പിക്കാം. അല്ലെങ്കിൽ പ്രിവിലേജ് മോഷൻ അവതരിപ്പിക്കാം.... ഈ രാജ്യത്ത് എം.എൽ.എ. ആണെന്നുള്ളതുകൊണ്ടു മാത്രം, പൗരന് ഇല്ലാത്തതായ പ്രത്യേകമായ അവകാശം അവർക്കു ലഭിക്കുന്നുണ്ട്. പക്ഷേ, അക്രമം പ്രവർത്തിച്ചാൽ അവിടെ പൊലീസിന് ഇടപെടേണ്ടിവരികയില്ലേ? അതെല്ലാം പൊലീസ് മർദ്ദനമാണ് എന്നു വ്യാഖ്യാനിച്ചാൽ എന്താണ് ചെയ്യുക?....''

പ്രതിപക്ഷത്തിൻെറ അരിശം മുഴുവനും ആഭ്യന്തരമന്ത്രി ശ്രീ. കരുണാകരനോടായിരുന്നു. അവ രുടെ അരിശം അടങ്ങിക്കാണണമെന്ന് അദ്ദേ ഹത്തിനും അത്ര ആഗ്രഹമുണ്ടായിരുന്നില്ല—ഉയർന്നുയർന്നുവന്ന ശബ്ദകോലാഹലങ്ങൾക്കും തടസ്സപ്പെടുത്തലുകൾക്കുമിടയിൽ അദ്ദേഹം പറയാനുള്ളതു തുറന്നു പറഞ്ഞു:

''ആഭ്യന്തരവകുപ്പിനേയും മന്ത്രിയേയും കഴിഞ്ഞ മൂന്നുനാലു കൊല്ലമായി പലരും വിമർശിക്കുന്നുണ്ട്. അവർക്കാർക്കും ഇത്തരം ഒരനുഭവമുണ്ടായിട്ടില്ല. ബസ്സിൽ സഞ്ചരിക്കുന്നവരെയോ മറ്റു നിരപരാധികളെയോ ആക്രമിക്കാൻ ചെല്ലാത്തവർക്ക് യാതൊരുവിധ ഭീഷണിയും നേരിട്ടിട്ടില്ല.... ഒരു എം.എൽ.എ. ആയിപ്പോയതുകൊണ്ടുമാത്രം നിയമം ലംഘിക്കാൻ അവകാശമുണ്ടെങ്കിൽ, നിയമലംഘനത്തിൻെറ ഫലവും നേരിടാൻ അവർ തയ്യാറായിരിക്കണം. എം.എൽ.എ. അക്രമം കാണിക്കുകയാണെങ്കിൽ അയാളെ അക്രമിക്കുകയെന്ന നിലയിൽ പൊലീസ് കൈകാര്യം ചെയ്തിട്ടുണ്ടാവും....''

ആ സമയം പ്രതിപക്ഷത്തുനിന്ന് ആരോ ആഭ്യന്തരമന്ത്രിയെ ലക്ഷ്യമാക്കിയെറിഞ്ഞ ഒരു ചെരിപ്പ് ഉന്നംതെറ്റി എൻെറ സമീപത്തിരുന്ന സ്പീക്കറുടെ പ്രൈവറ്റ് സെക്രട്ടറിയുടെ മേൽ വന്നുവീണു. അതോടെ ബഹളം മൂർദ്ധന്യാവസ്ഥയിലായി. ചെരിപ്പുകൾ അങ്ങോട്ടുമിങ്ങോട്ടും ഇരുവശത്തുനിന്നും ബാണവർഷംപോലെ പാഞ്ഞു പൊയ്ക്കൊണ്ടിരുന്നു. ആഭ്യന്തരമന്ത്രിയാകട്ടെ, ഉച്ചസ്ഥായിയിൽ തൻെറ പ്രസംഗം തുടർന്നു.

അപ്പോഴേക്കും ഇരുഭാഗത്തുമുള്ള അംഗങ്ങൾ സ്വസ്ഥാനങ്ങൾ വിട്ടു മറുഭാഗത്തേക്കു നീങ്ങുവാൻ ആരംഭിച്ചു. മുഷ്ടിചുരുട്ടി ആർത്തട്ടഹസിച്ചുകൊണ്ട് തമ്മിലടുക്കുന്ന അംഗങ്ങളെ കണ്ട് കാര്യം അത്ര പന്തിയല്ലെന്നു മനസ്സിലാക്കിയ സ്പീക്കർ, സേവനസന്നദ്ധരായി പുറത്തുകാത്തുനിന്ന സുരക്ഷിതത്വവിഭാഗത്തെ അകത്തേക്കു വിളിച്ചു. നിമിഷങ്ങൾക്കുള്ളിൽ അവർ കടന്നുവന്ന് ഭരണപക്ഷ-പ്രതിപക്ഷങ്ങൾക്കിടയിലുള്ള ഇടനാഴിയിൽ നിരന്നുനിന്ന് ഒരു മനുഷ്യക്കോട്ട നിർമ്മിക്കുകയും ചെയ്തു. കോട്ടമതിലിന് ഇരുവശത്തുനിന്നുമായി പോർവിളികളും അസഭ്യവർഷവും. ഇതിനിടയിൽ സഭ അല്പസമയത്തേക്കു നിറുത്തിവച്ചിരിക്കുന്നതായി സ്പീക്കർ പ്രഖ്യാപിച്ചു.

രംഗം പൊടുന്നനവേ ശാന്തമായി. തമ്മിലടിച്ചു തലകീറുമെന്നു കരുതിയ അംഗങ്ങൾ സമചിത്തത വീണ്ടെടുത്തുകഴിഞ്ഞിരുന്നു. എന്നുമാത്രമല്ല, തികഞ്ഞ നർമ്മബോധത്തോടെ, ആരുടെയെല്ലാം പാദരക്ഷകൾക്കു സ്ഥാനഭ്രംശം ഭവിച്ചിരിക്കുന്നുവെന്നും ആരെല്ലാം 'ഏകപാദുകൻമാരാ'യിത്തീർന്നിരിക്കുന്നുവെന്നും ആർക്കെല്ലാം പാദുകാഭിഷേക ഭാഗ്യസിദ്ധി കൈവരിക്കാൻ കഴിഞ്ഞുവെന്നും തിരക്കുന്നുണ്ടായിരുന്നു. തനിക്ക് പാരിതോഷികമായി ലഭിച്ച പാദുകം നിത്യസ്മാരകമായി സൂക്ഷിക്കാനുദ്ദേശിക്കുന്നുവെന്ന് ശ്രീ. എൻ.ഇ. ബാലറാം, തൻെറ ട്രേഡ്മാർക്കായ വിടർന്ന ചിരിയോടെ ഉച്ചത്തിൽ വിളിച്ചു പറഞ്ഞത് എല്ലാവരേയും ഏറെ രസിപ്പിക്കുകയും ചെയ്തു.

ഇതിനിടയിൽ സ്പീക്കറുടെ ചേംബറിൽ കൂടിയ ഭരണകക്ഷി നേതാക്കൻമാർ, കാര്യപരിപാടിയനുസരിച്ചുള്ള നടപടികൾ പൂർത്തിയാക്കണമെന്നു സ്പീക്കറോടഭ്യർത്ഥിച്ചു. അദ്ദേഹം അതു സ്വീകരിക്കുകയും ചെയ്തു.

നിയമസഭായോഗം പുനരാരംഭിച്ചപ്പോൾ 'വാച്ച് ആൻഡ് വാർഡ്' വിഭാഗത്തിലെ അംഗങ്ങൾ അദ്ധ്യക്ഷവേദിക്ക് ഇരുവശത്തുമായി നിലകൊണ്ടിരുന്നു. പ്രസ്താവനയൊന്നും കൂടാതെ സ്പീക്കർ കാര്യപരിപാടിയിലേക്കു കടന്നു. പ്രതിപക്ഷാംഗങ്ങൾ ഒന്നടങ്കം അവരവരുടെ ഇരിപ്പി ടത്തിൽ നിന്നെഴുന്നേറ്റുനിന്ന് ആവുന്നത്ര ഉച്ചത്തിൽ പ്രതിഷേധം പ്രകടിപ്പിച്ചുവെങ്കിലും, ആരും മുന്നോട്ടുനീങ്ങുവാൻ ഒരുമ്പെട്ടില്ല. സുസജ്ജരായ സുരക്ഷിതത്വസേനയുടെ സജീവസാന്നിദ്ധ്യമായിരുന്നു അതിനു കാരണമെന്നു വ്യക്തം. ഈ കോലാഹലങ്ങൾക്കിടയിൽ അഞ്ചു ബില്ലുകൾ ചർച്ചയൊന്നും കൂടാതെ നിയമസഭ പാസാക്കി.

നമ്മുടെ നിയമസഭയ്ക്കു തീരാക്കളങ്കം വരുത്തിവച്ച ഒരു ശപിക്കപ്പെട്ട ദിവസത്തെ പരിപാടികൾ അങ്ങനെ അവസാനിച്ചു.

ഏറ്റവും ലജ്ജാകരമായ അന്നത്തെ സംഭവങ്ങളെ അതിനിശിതമായ ഭാഷയിൽ കേരളത്തിലും പുറത്തുമുള്ള പത്രങ്ങൾ അപലപിച്ചു. തലസ്ഥാനനഗരിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന ഒരു പ്രമുഖപത്രം പിറ്റേന്നു മുഖപ്രസംഗമെഴുതി:

''... അറിയാനും അറിയിക്കാനുമുള്ള വാദപ്രതിവാദങ്ങളും തെറ്റുകൾ ചൂണ്ടിക്കാണിച്ചുകൊണ്ടുള്ള വിമർശനങ്ങളുടെ ശക്തമായ ഏറ്റുമുട്ടലുകളും നടക്കേണ്ട വേദിയിൽ ചെരുപ്പുകളുടെ ഏറ്റുമുട്ടലും മത്സരിച്ചുള്ള കൂക്കുവിളിയുമാണ് നടക്കുന്നത്. കൈകോർത്തുപിടിച്ചുനില്ക്കുന്ന വാച്ച് ആൻഡ് വാർഡിനെ ചുറ്റി പ്രതിപക്ഷക്കാരും ഭരണകക്ഷിക്കാരും പശുവും പുലിയുംകളി നടത്തിപ്പിരിയുന്ന ഒരു നിയമസഭ ജനങ്ങളിൽ ഉളവാക്കുന്ന പ്രതികരണമെന്തായിരിക്കുമെന്ന് നമ്മുടെ നിയമസഭാ സാമാജികൻമാർ ശാന്തമായി ചിന്തിച്ചുനോക്കേണ്ടതാണ്.... വല്ലാത്ത പിള്ളയേക്കാൾ ഇല്ലാത്തപിള്ളയാണ് നല്ലതെന്ന് ജനങ്ങളെക്കൊണ്ടു പറയിക്കരുത്....''

പക്ഷേ 'പൊതുജനജിഹ്വ'കളുടെ അഭിപ്രായ പ്രകടനത്തിനൊന്നും പ്രതീക്ഷിച്ച പ്രതികരണം ഉണ്ടായില്ല. പിറ്റേദിവസം രാവിലെ യോഗം ആരംഭിച്ചപ്പോഴും തലേന്നാളിലെ കോലാഹലങ്ങൾ തുടർന്നു. 'വാച്ച് ആൻഡ് വാർഡ്' ജാഗരൂകമായി നിയമസഭാ ചേംബറിനകത്തു നിലകൊണ്ടിരുന്ന തിനാൽ കടന്നുകയറാനൊന്നും ആരും മുതിർന്നില്ല എന്നുമാത്രം.

സഭാന്തരീക്ഷം ആകെ പ്രക്ഷുബ്ധമായിരുന്നുവെങ്കിലും സ്പീക്കർ കാര്യപരിപാടിയിലേക്കു കടന്നു. പ്രതിപക്ഷാംഗങ്ങൾ തങ്ങൾക്കുള്ള ചോദ്യങ്ങൾ ചോദിക്കുവാൻ കൂട്ടാക്കാതിരുന്നതിനാൽ ചോദ്യങ്ങൾക്കെല്ലാം ഏതാനും മിനിട്ടുകൾക്കുള്ളിൽ ഉത്തരം നൽകി. പതിനഞ്ചുകോടി രൂപയ്ക്കുള്ള ഉപധനാഭ്യർത്ഥനകളും കാര്യമായ ചർച്ചയൊന്നും കൂടാതെ സഭ അംഗീകരിച്ചു.

സഭ പിരിഞ്ഞശേഷം പ്രതിപക്ഷത്തെ ചില അംഗങ്ങൾ സ്പീക്കറെ കണ്ട്, വാച്ച് ആൻഡ് വാർഡിനെ നിയമസഭാ ചേംബറിൽ നിന്നും ഒഴിച്ചു നിറുത്താൻ സ്പീക്കർ സൻമനസ്സുകാട്ടണമെന്ന് വീണ്ടും അഭ്യർത്ഥിച്ചു. കഴിഞ്ഞദിവസത്തെ സംഭവങ്ങൾ ആവർത്തിക്കുകയില്ലെന്ന് ഉറപ്പുനൽകിയാൽ അവരുടെ അഭ്യർത്ഥന സ്വീകരിക്കാമെന്ന് സ്പീക്കർ മറുപടി നൽകി. ഒരു ജൻറിൽമെൻസ് എഗ്രിമെൻറ് അവർ തമ്മിലുണ്ടായ കാര്യം പുറത്ത് അധികമാരും അറിഞ്ഞില്ല.

പിറ്റേദിവസം രാവിലെ യോഗമാരംഭിച്ചപ്പോൾ ഭരണപക്ഷത്തെ പല പിൻനിരക്കാരെയും വിസ്മയിപ്പിച്ചുകൊണ്ട് പ്രതിപക്ഷാംഗങ്ങൾ ശാന്തരായി, സമാധാനപരമായി, സമചിത്തതയോടെ സഭാനടപടികളിൽ ഉത്സാഹപൂർവ്വം സംബന്ധിക്കുന്നതാണു കണ്ടത്. ചോദ്യോത്തര സമയത്ത് അവർ നിരവധി ഉപചോദ്യങ്ങൾ ചോദിച്ചു. സാധാരണയായി ആ സമയത്തു സഭയിൽ സന്നിഹിതനാകാത്ത പ്രതിപക്ഷനേതാവും നേരത്തേയെത്തുകയും ആഭ്യന്തരമന്ത്രിക്കു നേരെ ചോദ്യങ്ങൾ വർഷിക്കുകയും ചെയ്തു.

പ്രതിപക്ഷത്തു പൊടുന്നനവേ പ്രകടമായ പ്രശാന്തത ഭരണപക്ഷത്തെ പിൻനിരക്കാർക്ക് അവിശ്വസനീയമായാണ് അനുഭവപ്പെട്ടതെങ്കിൽ, മുൻനിരക്കാരിൽ പലർക്കും, അവിടെ പ്രകടമായ നിശ്ചയദാർഢ്യം മറ്റെന്തിൻെറയോ സൂചനയായാണ് തോന്നിയത്. ചോദ്യോത്തരസമയം കഴിഞ്ഞയുടനെ ഏവർക്കും അത് ബോദ്ധ്യമാവുകയും ചെയ്തു.

തങ്ങളുടെ അഭ്യർത്ഥന ആദരിക്കുവാൻ തയ്യാറായ സ്പീക്കറോടു നന്ദി പ്രകടിപ്പിക്കുകയും, തങ്ങളുന്നയിച്ച ഒരാവശ്യവും അംഗീകരിക്കാൻ കൂട്ടാക്കാത്ത ഗവൺമെൻറിനോടു കടുത്ത പ്രതിഷേധം പ്രകടിപ്പിക്കുവാനായി നിയമസഭയ്ക്കുള്ളിൽ അനിശ്ചിതകാല സത്യാഗ്രഹം ഉടൻ ആരംഭിക്കാനുദ്ദേശിക്കുന്നതായി പ്രഖ്യാപിക്കുകയും ചെയ്തുകൊണ്ട് പ്രതിപക്ഷനേതാവ് ശ്രീനമ്പൂതിരിപ്പാട് മുന്നോട്ടുവന്ന് അദ്ധ്യക്ഷവേദിക്കു മുമ്പായി ഇരിപ്പുറപ്പിച്ചു. തുടർന്ന് മാർക്സിസ്റ്റ് പാർട്ടിയിലെയും മറ്റു പ്രതിപക്ഷ പാർട്ടികളിലെയും അംഗങ്ങൾ മുദ്രാവാക്യം മുഴക്കിക്കൊണ്ട് അദ്ദേഹത്തിനു ചുറ്റിനും ഇരിപ്പായി.

മുദ്രാവാക്യങ്ങളുയർത്തിയ ശബ്ദഘോഷത്തിനിടയിൽ അഞ്ചു ബില്ലുകൾ ഏഴെട്ടു മിനിട്ടുകൾ ക്കുള്ളിൽ അന്നും സഭ അംഗീകരിച്ചു—നടപടിച്ചട്ടങ്ങൾ അക്ഷരംപ്രതി അനുസരിച്ചുതന്നെ!

നാലാം കേരള നിയമസഭയുടെ ഒമ്പതാം സമ്മേളനവും അതോടെ അവസാനിച്ചു. നേരത്തെ പ്രസിദ്ധീകരിച്ച പരിപാടിയനുസരിച്ച് പിന്നെയും ഏഴുദിവസംകൂടി സഭ യോഗം ചേരേണ്ടതായിരുന്നു. സഭ അനിശ്ചിതകാലത്തേക്ക് പിരിയുന്നതിനുമുമ്പായി സ്പീക്കർ ഗദ്ഗദകണ്ഠനായി പറഞ്ഞു:

''....ഈ കഴിഞ്ഞ ദിവസങ്ങളിൽ ഈ സഭയിലുണ്ടായ നിർഭാഗ്യകരമായ സംഭവങ്ങൾ, ഈ കാലമത്രയും നാം കാത്തുസൂക്ഷിച്ചുപോന്ന നിയമസഭയുടെ അന്തസ്സിനോ, പാരമ്പര്യത്തിനോ, ഈ നാടിൻെറയും നാട്ടുകാരുടെയും സംസ്കാരത്തിനോ ചേർന്നതായിരുന്നില്ല എന്നു പറയേണ്ടിവന്നതിൽ എനിക്ക് അതിതായ കുണ്ഠിതമുണ്ട്. വിദ്യാസമ്പന്നരും സംസ്കാരചിത്തരുമായ കേരളീയർക്ക് ആകമാനം കടുത്ത അപമാനമുണ്ടാക്കുന്ന ലജ്ജാകരമായ സംഭവങ്ങൾക്കാണ് നിർഭാഗ്യവശാൽ നാമൊക്കെ സാക്ഷ്യം വഹിക്കേണ്ടിവന്നത്. ഈ നില തുടർന്നാൽ പാവനമെന്നു നാം കരുതുന്ന ജനാധിപത്യാവകാശങ്ങളും മൂല്യങ്ങളും മാത്രമല്ല ഹോമിക്കപ്പെടുക, നമ്മിൽ പലരും നമ്മുടെ ജീവരക്തം നൽകി വളർത്തിയെടുത്തിട്ടുള്ള നമ്മുടെ പ്രിയപ്പെട്ട പ്രസ്ഥാനങ്ങളിലും അതിൻെറ വിനാശകരമായ പ്രത്യാഘാതങ്ങൾ ഉണ്ടായേക്കും എന്നു നാം ഓർക്കേണ്ടതുണ്ട്. നമ്മെയും നമ്മുടെ ഭാവിതലമുറയെയും ഗുരുതരമായി ബാധിക്കുന്ന ഈ കാര്യങ്ങളെപ്പറ്റി ശാന്തമായി, സമചിത്തതയോടെ, സാവകാശമായി ചിന്തിക്കണമെന്ന് എല്ലാവരോടും ഞാൻ വിനീതമായി അഭ്യർത്ഥിക്കുന്നു....''

ഹൃദയസ്പൃക്കായ അദ്ദേഹത്തിൻെറ അഭ്യർത്ഥന അന്ന് അവിടെ കൂടിയിരുന്നവരിൽ പലരുടേയും ഉള്ളിൽ തട്ടിയിട്ടുണ്ടാവില്ല. പക്ഷേ അവരെ അങ്ങോട്ടേക്ക് അയച്ച വിവേകം നശിച്ചിട്ടില്ലാത്ത അനേകലക്ഷം പേരെ സംബന്ധിച്ചിടത്തോളം, തങ്ങളുടെ ഹൃദയവികാരമാണ് ബാവാഹാജി പ്രകടിപ്പിച്ചതെന്ന് തീർച്ചയായും തോന്നിയിരിക്കണം.

(തുടരും)



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**തി**രുവനന്തപുരത്തു പൂജപ്പുര എന്ന സ്ഥലത്താണ് ഞാൻ സ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്ത് താമസിച്ചത്. പതിനഞ്ചു ദിവസത്തിലൊരിക്കൽ മുടി പറ്റെ വെട്ടിക്കൊള്ളണമെന്നാണ് അച്ഛൻെറ ആജ്ഞ. തിരുവനന്തപുരത്തെ ചാല ഇംഗ്ളീഷ് ഹൈസ്കൂളിൽ പഠിക്കുകയായിരുന്നു ഞാൻ. സ്കൂളിൽ പോകേണ്ട സമയത്ത് ബാർബർ എത്തും. അച്ഛൻെറ രക്തരൂഷിതങ്ങളായ കണ്ണുകളിലേക്കു നോക്കാൻ ഭയന്നു ഞാൻ ക്ഷുരകൻെറ മുൻപിലിരുന്നുകൊടുക്കും. ശിരോരുഹച്ഛേദനം 'തിരുതകൃതി'യായി നടത്തുമ്പോൾ ഛേദകൻ ചോദിക്കും:- "കുഞ്ഞേ, കമ്മ്യൂണിസ്റ്റായ ആ കെ.വി. സുരേന്ദ്രനാഥനെന്ന കുട്ടിയുമായി കുഞ്ഞു കൂട്ടുകൂടുന്നല്ലോ. കുഞ്ഞും കമ്മ്യൂണിസ്റ്റാണോ?" ഞാൻ മറുപടി നല്കാതെ സൂത്രത്തിൽ അങ്ങോട്ടു ചോദിക്കും. "വൈദ്യർ കമ്മ്യൂണിസ്റ്റാണോ?" ഹർഷാതിശയത്തോടെ അയാൾ പറയും "സംശയമെന്ത്? കമ്മ്യൂണിസം വരാതെ നമുക്കെന്താണു രക്ഷ?" സംശയം തീർന്നുകിട്ടിയതുകൊണ്ടു ഞാൻ അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കും. "ഞാൻ കമ്മ്യൂണിസ്റ്റാണ്." വൈദ്യർക്കു തൃപ്തിയായി. വൈക്കത്ത് പഠിക്കുന്ന കാലത്ത് തലമുടി വെട്ടാൻ വരാറുണ്ടായിരുന്നത് രാജവാഴ്ചയുടെ സ്തോതാവായ ബാർബറായിരുന്നു. അയാൾ തലയിലൂടെ യന്ത്രം ഓടിക്കുമ്പോൾ ഞാൻ തികഞ്ഞ രാജഭക്തനാണ്. കാലം കഴിഞ്ഞു. നക്സലൈറ്റ് പ്രസ്ഥാനം വന്നപ്പോഴും എൻെറ തലയിൽ മുടിയുണ്ടായിരുന്നു. പിന്നീടാണ് ബ്രഹ്മാവു ഞാനറിയാതെ ക്ഷൗരം നടത്തിത്തുടങ്ങിയത്. മുടിമുറിക്കുന്ന വേളയിൽ ക്ഷുരകൻ വീറോടെ എന്നോടു പറഞ്ഞു:- സാർ ഞാൻ നക്സലൈറ്റാണ്. ഉടനെ എൻെറ മറുപടിച്ചോദ്യം. "പിന്നെ ഞാനാരെന്നാ നിങ്ങളുടെ വിചാരം? ഞാൻ ഒന്നാന്തരം നക്സലൈറ്റാണ്." കേശച്ഛേദകന് വലിയ സന്തോഷം. ഇങ്ങനെ ക്ഷുരകൻെറ കൈയിൽ കത്തിരിയും കത്തിയും ഉള്ളിടത്തോളംകാലം അയാളുടെ പൊളിറ്റിക്സ് എൻെറയും പൊളിറ്റിക്സ് തന്നെ. ബ്രഹ്മക്ഷൗരം സമ്പൂർണ്ണമായപ്പോൾ ശിരോരുഹച്ഛേദനപ്രക്രിയ വേണ്ടെന്നു വന്നു. അന്നു മുതൽ ഒറ്റപ്പൊളിറ്റിക്സേ എനിക്കുള്ളൂ.

ചിലർക്കു ചെറുകഥ 'മാതൃഭൂമി' ആഴ്ചപ്പതിപ്പിൽ വന്നോ, എങ്കിൽ അത് ഉജ്ജ്വലമാണ്. 'മംഗള'ത്തിലോ 'മനോരമ'യിലോ വന്നോ. എങ്കിൽ പൈങ്കിളിയാണ്. വാരികയുടെ സ്വഭാവം അഭിരുചിയെയും മൂല്യനിർണ്ണയത്തെയും ബാധിക്കുന്നതുകൊണ്ടാണ് ഇതു സംഭവിക്കുന്നത്. എനിക്കിപ്പോൾ ഒരുത്തൻെറയും മുൻപിൽ പേടിയോടെ ഇരിക്കേണ്ടതില്ലാത്തതുകൊണ്ട് സംശയലേശം കൂടാതെ പറയുകയാണ്. 'മാതൃഭൂമി' ആഴ്ചപ്പതിപ്പിൽ അച്ചടിച്ചു വന്നു എന്നതുകൊണ്ട് മാത്രം ശ്രീമതി എം.ഡി. രാധികയുടെ "ആകാശപാഠങ്ങൾ" എന്ന ചെറുകഥ ആ പേരിന് അർഹമല്ല. ഭാര്യയും ഭർത്താവും കുട്ടിയും സുഖമായി വസിക്കുന്ന കാലത്ത് ഭർത്താവിൻെറ അമ്മ അവരുടെ കൂടെ പാർക്കാനെത്തുന്നു. അടുത്ത വീട്ടിലെ ദുഷ്പേരുള്ള സ്ത്രീയെയും അവരുടെ തന്തയില്ലാത്ത കുഞ്ഞിനെയും ആ അമ്മയുടെ മരുമകൻ അകറ്റി നിറുത്തിയിരുന്നതാണ്. പക്ഷേ അമ്മ വന്നതോടെ കാര്യങ്ങളാകെ മാറി. അവർ ആ വീട്ടിൽ പോയി. അവരുടെ പേരക്കുട്ടി ആ ചീത്തസ്ത്രീയുടെ മകനുമായി കളിച്ചുതുടങ്ങി. അമ്മ പോകാനായി ഭാവിച്ചപ്പോൾ തന്തയില്ലാച്ചെറുക്കൻെറ കൈയിൽ ഇരുപതു രൂപ വച്ചുകൊടുക്കുകയും ചെയ്തു. മനുഷ്യത്വത്തെ ഒന്നുയർത്തിക്കാണിക്കാനാണ് കഥയെഴുത്തുകാരിയുടെ യത്നം. സംഭവനിവേദനത്തിലോ കഥാപാത്രസ്വഭാവാവിഷ്കാരത്തിലോ മൗലികതയൊട്ടുമില്ലാത്ത ഒരു കഥ. അഗാധത കാണാതെ ഉപരിതല സ്പർശം നടത്തുന്ന ഒരു കഥ. ധിഷണയ്ക്കോ ഭാവനയ്ക്കോ പ്രാമുഖ്യം കല്പിക്കാത്ത ഒരു കഥ. പ്രതിപാദ്യവിഷയത്തെ സാക്ഷാത്കരിക്കാൻ കഥയെഴുതുന്ന ആളിനു ശക്തിവിശേഷം വേണം. അതില്ലെങ്കിൽ ഇമ്മട്ടിലുള്ള ചതഞ്ഞ കഥകളേ ഉണ്ടാവൂ.

☆ ☆ ☆

ബ്രഹ്മക്ഷൗരം നടന്നതുകൊണ്ട് ഓരോ വ്യക്തിയുടെയും മുൻപിൽ ഓരോ ആളായി ഭാവിക്കേണ്ടതില്ല എനിക്കെന്ന് നേരത്തെ എഴുതിയല്ലോ. കഥാസങ്കല്പത്തെക്കുറിച്ചും അതു തന്നെയാണ് പറയാനുള്ളത്. കൈയിൽ കിട്ടുന്ന 'ആർടിഫാക്റ്റി'നെ (artifact) ആ സങ്കല്പത്തിന് അനുകൂലമായി വീക്ഷിക്കേണ്ടതേയുള്ളൂ നിരൂപകന്. ആ ശില്പം നല്കിയ ആളിന് വയസ്സെത്ര എന്ന് അന്വേഷിക്കേണ്ടതില്ല. ടാഗോർ ഏഴാമത്തെ വയസ്സിലെഴുതിയ പ്രേമഗാനവും എഴുപതാമത്തെ വയസ്സിലെഴുതിയ പ്രേമഗാനവും ഒരേ വിധത്തിൽ സുന്ദരമാണ്. ചങ്ങമ്പുഴയ്ക്ക് പതിനേഴു വയസ്സുണ്ടായിരുന്ന കാലത്ത് അദ്ദേഹമെഴുതിയ കാവ്യങ്ങൾ മരിക്കാറായപ്പോൾ രചിച്ച കാവ്യങ്ങളുമായി സൗന്ദര്യത്തിൻെറ കാര്യത്തിൽ വിഭിന്നത പുലർത്തുന്നില്ല. അതുകൊണ്ട് വിമർശിക്കുമ്പോൾ രചയിതാവിൻെറ പ്രായംകൂടി പരിഗണിക്കണമെന്നും അനാഗതാർത്തവകളുടെയും അനാഗതശ്മശ്രുക്കളുടെയും സൃഷ്ടികളെ പ്രോത്സാഹജനകമാംവിധത്തിൽ പ്രകീർത്തിക്കണമെന്നും പറയുന്നതു തെറ്റാണ്. പ്രോത്സാഹിപ്പിക്കൽ മറ്റു മണ്ഡലങ്ങളിലാകാം. പതിനേഴു വയസ്സുള്ള വിദ്യാർത്ഥിക്ക് ഫീസ് കൊടുക്കാൻ മാർഗ്ഗമില്ലെങ്കിൽ, എനിക്ക് പണം ഉണ്ടെങ്കിൽ അത് നല്കി അയാളെ സഹായിക്കാം. പക്ഷേ അയാളെഴുതിക്കൊണ്ടുവന്ന പറട്ടക്കഥ വായിച്ചിട്ട് "ഹാഹാ നിങ്ങൾ ഭാഷയിലെ മോപസാങ്ങാണ്" എന്നു പറഞ്ഞ് പ്രോത്സാഹിപ്പിക്കാൻ പാടില്ല. അതു വഞ്ചനയാണ്. ആത്മവഞ്ചനയും ജനവഞ്ചനയുമാണ്. അതു ഞാൻ ചെയ്യുന്നില്ലെന്ന്—പ്രോത്സാഹിപ്പിക്കുന്നില്ലെന്ന്—ഒരഭിവന്ദ്യ സുഹൃത്ത് ഒരു സമ്മേളനത്തിൽ പരസ്യമായിപ്പറഞ്ഞു. അങ്ങനെ ചെയ്യാത്തതിലാണ് ഇതെഴുതുന്ന ആളിൻെറ ആർജ്ജവമിരിക്കുന്നത്. വയസ്സ് സാഹിത്യനിരൂപണത്തിൽ 'ക്രൈറ്റീയ്രിയൻ' (criterion = മാനദണ്ഡം) അല്ല ഒരിക്കലും. പത്തുവയസ്സേയുള്ളോ രചയിതാവിന്? എന്നാൽ സൃഷ്ടി മനോഹരം. അറുപതു വയസ്സുണ്ടോ അയാൾക്ക്? എന്നാൽ മോശം. ഇമ്മട്ടിലെങ്ങനെ പറയും? പറഞ്ഞാൽ നിരൂപണം വിരൂപണമാകും. "Bad literature is a crime against society" എന്ന് അൽഡസ് ഹക്സിലി പറഞ്ഞിട്ടുണ്ട്. അതിനെ പ്രമാണമാക്കി വയസ്സു നോക്കാതെ ഞാൻ നൻമതിൻമകൾ എടുത്തുകാണിക്കുന്നു. അതിനേ ആർക്കും കഴിയുകയുള്ളൂ. കലാസൃഷ്ടി സൗന്ദര്യസൃഷ്ടിയാണ്. അനുഗൃഹീതനായ കുഞ്ഞും അനുഗൃഹീതനായ വൃദ്ധനും സൗന്ദര്യം സൃഷ്ടിക്കും. ആ 'ആർടിഫാക്ടി'നെ നോക്കി നിരൂപകൻ 'ഭേഷ് ഭേഷ്' എന്നു പ്രഖ്യാപിക്കും. സുഹൃത്ത് എന്നെ കുറ്റപ്പെടുത്തിയപ്പോൾ സദസ്സാകെ കൈയടിച്ചു എന്നു പത്രവാർത്ത. ഞാൻ ബധിരനായതുകൊണ്ടാവാം, അതു കേട്ടില്ല. അന്ധനായതുകൊണ്ടാവാം കൈകൾ തമ്മിൽ ചേരുന്നതും കണ്ടില്ല.

## സംഭവങ്ങൾ

**ഹി**റ്റ്ലറുടെ ആത്മകഥ "മൈൻ കാംഫ്" വിരസമാണ്. അതിൻെറ ചില പുറങ്ങളേ ഞാൻ വായിച്ചിട്ടുള്ളൂ. ജർമ്മൻ നാത്സി ഉദ്യോഗസ്ഥനായിരുന്ന ഐഹ്മാനെ (Eichmann) പില്ക്കാലത്ത് കോടതിയിൽ വിസ്തരിച്ചപ്പോൾ അയാൾ പറഞ്ഞു "മൈൻ കാംഫ്" വായിച്ചിട്ടില്ലെന്ന്. ജർമ്മൻ-അമേരിക്കൻ political theorist ഹാനാ ആറൻറ് (Hannah Arendt) എഴുതിയ "Eichmann in Jerusalem" വായിച്ച ഓർമ്മയിൽനിന്ന്.

2. ഓടിക്കൂടി, ചാടിക്കൂടി, പാടിക്കൂടി, കോടിക്കൂടി എന്ന മട്ടിൽ "മയൂരസന്ദേശമെന്ന കുത്സിത കാവ്യമെഴുതിയ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ ഹരിപ്പാട്ടുവഴി യാത്ര ചെയ്യുമ്പോൾ "ഹരിപ്പാട്ടു കുട്ടപ്പപ്പണിക്കരുടെ സാപ്പാട്ടു ഹോട്ടൽ" എന്ന ബോർഡ് ഒരു ഭക്ഷണശാലയിൽ കണ്ടു. കുട്ടപ്പപ്പണിക്കരെ അദ്ദേഹം തിരുവനന്തപുരത്തു വിളിച്ചുവരുത്തി ഒരു പവൻെറ മോതിരം കൊടുത്തു എന്നാണ് കഥ. മുണ്ടശ്ശേരിയുടെ ഒരു പുസ്തകത്തിൽ കണ്ടതാണിത്.

3. എൻെറ അഭിവന്ദ്യ സുഹൃത്തും മഹാപണ്ഡിതനുമായിരുന്ന പ്രൊഫസർ ഈ.വി. ദാമോദരൻ പ്രകാശത്തിനു ഭാരമുണ്ടെന്നു കാണിച്ച് പ്രബന്ധമെഴുതി സി.വി. രാമനു അയച്ചുകൊടുത്തു. രാമൻ അയച്ച മറുപടി ദാമോദരൻ സാറ് എന്നെക്കാണിച്ചു. ആലോചിക്കേണ്ട വിഷയമാണ് അതെന്നായിരുന്നു മറുപടിയുടെ സാരം. നോൺസെൻസ് എന്ന വാക്കു വലിയ ആളുകൾ പറയാറില്ലല്ലോ. ധവളരശ്മി പരിശുദ്ധമാണെന്നും അതിൽ വേറൊരു കലർപ്പുമില്ലെന്നും ഗോയ്ഥെ വാദിച്ചു. പിന്നീട്, അതു തെറ്റാണെന്നു തെളിഞ്ഞു. പല നിറങ്ങൾ ഒരുമിച്ചു ചേർന്നതാണ് ധവളരശ്മിയെന്നു കണ്ടുപിടിച്ചു.

4. ഒരു കിളി മരിച്ചാൽ കരയുന്ന ഒരു കവി പലരെയും വെള്ളത്തിൽ മുക്കിപ്പിടിച്ചു കൊന്നിട്ടുണ്ട്. എൻെറ ഒരു കാരണവരെയും അദ്ദേഹം അങ്ങനെ കൊന്നു. "ചാരിത്രത്തിനു വെൺമയല്ലാത്തതൊന്നും ചെയ്യാത്ത" സ്ത്രീകളെ വാഴ്ത്തിയ വേറൊരു കവി സ്ത്രീജിതനായിരുന്നു. സോഷലിസ്റ്റ് റിയലിസത്തിൻെറ ഉപജ്ഞാതാവായ മാക്സിം ഗോർക്കി പ്രചാരണത്മകമായ "Mother എന്ന നോവലെഴുതിയത് ന്യൂയോർക്ക് സ്റ്റെയ്റ്റിന് അടുത്തുള്ള ഒരു മുതലാളിത്ത പ്രദേശത്തുവച്ചാണ്.

5. കവിയുടെ മരണശേഷം എന്നു പാണ്ഡിത്യമുള്ളവർ പോലും എഴുതിക്കണ്ടിട്ടുണ്ട് ഞാൻ. 'കവിയുടെ' എന്നത് അന്വയിക്കുന്നത് 'മരണ'ത്തോടല്ല, 'ശേഷ'ത്തോടാണ്. അതുകൊണ്ട് ആ പ്രയോഗം ശരിയാണോ എന്നു ഞാൻ ശൂരനാട്ടു കുഞ്ഞൻപിള്ളസ്സാറിനോടു ചോദിച്ചു. ആ പ്രയോഗം തെറ്റാണെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. എങ്കിലും പ്രയോഗസാധുത്വമുണ്ടെന്നും അറിയിച്ചു.

6. കേശവദേവ് രാഷ്ട്രവ്യവഹാരത്തെസ്സംബന്ധിച്ചിടത്തോളം സ്ഥിരീകൃതമായ മനസ്സുണ്ടായിരുന്ന ആളല്ലായിരുന്നു. കോൺഗ്രസ്സുകാരുടെ സമ്മേളനങ്ങളിൽ ആർ. ശങ്കറിനുവേണ്ടിയും ആർ.എസ്.പി.ക്കാരുടെ സമ്മേളനങ്ങളിൽ ദിവാകരനും വേണ്ടിയും കമ്മ്യൂണിസ്റ്റുകാരുടെ സമ്മേളനങ്ങളിൽ ഡാങ്കേക്കുവേണ്ടിയും അദ്ദേഹം പ്രസംഗിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഒരുദിവസം മൻമഥൻ സാറും ദേവുംകൂടി തീവണ്ടിയിൽ സഞ്ചരിക്കുകയായിരുന്നു. കൊല്ലത്തെത്തിയപ്പോൾ ദേവ് മൻമഥൻ സാറിനോടു യാത്ര പറഞ്ഞു തീവണ്ടിയിൽനിന്നിറങ്ങി. ഉടനെ അദ്ദേഹം ദേവിനോടു ചോദിച്ചു: "ദേവ് എന്നാണ് ഡി.എം.കെ.യിലെ അംഗമാവുക?"

ദേവ് ഒരു കമ്മ്യൂണിസ്റ്റ് വിരുദ്ധ സമ്മേളനത്തിൽ പറഞ്ഞ ഒരു നേരമ്പോക്ക് ഓർമ്മയിലെത്തുന്നു. രണ്ടുപേരുടെ സംഭാഷണമായിട്ടാണ് അദ്ദേഹം അതാവിഷ്കരിച്ചത്.

ജോർജ്ജ്:- എന്താ ജോണേ നിങ്ങൾ തിങ്കളാഴ്ച തോറുമുള്ള പാർടി മീറ്റിങ്ങിനു കാണാത്തത്?

ജോൺ:- എനിക്കു താൽപ്പര്യമില്ല.

ജോർജ്ജ്:- താൽപ്പര്യമില്ലേ? എന്നാൽ പറയൂ

**നോ**വലെന്നത് നോവലിസ്റ്റ് എന്തെല്ലാം പറയുന്നുവോ അവയുടെയൊക്കെ സാകല്യാവസ്ഥയാണ്. അതിൽനിന്ന് ഒരു വാക്കുപോലും മാറ്റാനാവില്ല.

**പ്രാ**ർത്ഥിക്കുന്ന ചുണ്ടുകളെക്കാൾ പ്രവർത്തിക്കുന്ന കരങ്ങളാണ് പാവനം.



ഹാനാ ആറൻറ്



ഹിറ്റ്ലർ

ഏംഗൽസ് ആരാണ്?

ജോൺ:– എനിക്കറിഞ്ഞുകൂടാ.

ജോർജ്ജ്:– "സർവ്വരാജ്യ തൊഴിലാളികളേ സംഘടിക്കു. നിങ്ങൾക്കു നഷ്ടപ്പെടാൻ കൈച്ചങ്ങലകളല്ലാതെ വേറൊന്നുമില്ല" എന്നു പറഞ്ഞത് ആര്? എവിടെ?

ജോൺ:– അറിഞ്ഞുകൂടാ.

ജോർജ്ജ്:– അറിഞ്ഞുകൂടേ? പിന്നെ തനിക്കെന്തറിയാം?

ജോൺ:– ഒരു കാര്യമറിയാം.

ജോർജ്ജ്:– എന്താണത്?

ജോൺ:– ഹെൻട്രി ആരാണ്?

ജോർജ്ജ്:– എനിക്കറിഞ്ഞുകൂടാ.

ജോൺ:– എന്നാൽ ഞാനതു പറഞ്ഞുതരാം. അയാൾ ഫാക്ടറിത്തൊഴിലാളിയാണ്. എല്ലാ തിങ്കളാഴ്ചയും രാത്രി അയാൾ ഉറങ്ങുന്നതു നിങ്ങളുടെ ഭാര്യയോട് ഒരുമിച്ചാണ്.

## ശരിയല്ല

Jonathan Livingston Seagull എന്ന പുസ്തകമെഴുതിയ Richard Bach വിശ്വവിഖ്യാതമാണ്. ഒരു കടൽക്കൊക്കിന്റെ ജീവിതത്തെ അതിന്റെ ബോധമണ്ഡലത്തിനു യോജിച്ച വിധത്തിൽ പ്രതിപാദിച്ച ഈ ഗ്രന്ഥകാരൻ പറഞ്ഞു:– ഞാൻ എഴുത്തുകാരനാണ് ഗ്രന്ഥകാരനല്ല. ഇക്കഥയിൽ ഞാനൊന്നും കണ്ടുപിടിച്ചില്ല. ഇതിലെ സംഭവങ്ങൾ ഞാൻ നിർമ്മിച്ചതുമല്ല. മറ്റാരോ പറഞ്ഞുകൊടുക്കുന്ന രീതിയിൽ താൻ എഴുതിയെന്നും തന്റെ ഇച്ഛാശക്തിക്ക് അതിൽ പങ്കൊന്നുമില്ലെന്നുമാണ് ഈ കലാകാരന്റെ വാദം. അതു ശരിയാണുതാനും. എവിടെ ഇച്ഛാശക്തിയുടെ പ്രസരമുണ്ടാകുന്നുവോ അവിടെ കല അസ്തമിക്കും. ദൗർഭാഗ്യംകൊണ്ട് നമ്മുടെ നാട്ടിലുണ്ടാകുന്ന പല കഥകളും കാവ്യങ്ങളും ഇച്ഛാശക്തിയുടെ ഫലങ്ങളാണ്. രചനകൾ ഹൃദയത്തിൽനിന്നു വരുമ്പോൾ (വികാരത്തിന്റെ സന്തതികളാവുമ്പോൾ) സ്വാഭാവികങ്ങളായിരിക്കും. ശ്രീ. മുണ്ടൂർ കൃഷ്ണൻകുട്ടിയുടെ "കോമ്രേഡ് അപ്പുണ്ണ്യാര്" (കലാകൗമുദി) ഒരുതരം Willed Writing ആണ്. അതുപോകട്ടെ സഖാവായിരിക്കുക അതേസമയം കമ്മ്യൂണിസ്റ്റ് വിരുദ്ധനുമായിരിക്കുക. ഈ വൈരുദ്ധ്യത്തെ നേരിയ പരിഹാസം കലർത്തി വർണ്ണിക്കാനാണ് കഥാകാരനു കൗതുകം. അതിൽ ഒട്ടൊക്കെ അദ്ദേഹം വിജയിച്ചിട്ടുമുണ്ട്.

പക്ഷേ അരുതാത്തത് അദ്ദേഹം പ്രവർത്തിക്കുന്നു എന്നാണ് എന്റെ പക്ഷം. ചെറുകാടിന്റെ അറുപതാം ജന്മദിനത്തിൽ അദ്ദേഹം കൈവിരലിൽ മൂകാംബികയുടെ മുദ്രയുള്ള മോതിരമിട്ടു നടന്നുവെന്ന് അദ്ദേഹം എഴുതിയിരിക്കുന്നു. ഒളപ്പമണ്ണ മനയ്ക്കലെ ഒ.എം.സി. ഈറൻ തോർത്തുടുത്ത് അമ്പലത്തിനകത്തു പ്രദക്ഷിണം നടത്തിയെന്നും. ഒ.എം.സി, സംഘടനയിലെ (കമ്മ്യൂണിസ്റ്റ് സംഘടനയെന്നാവാം കഥാകാരൻ ഉദ്ദേശിച്ചത്) അംഗമായിരുന്നത്രേ. ചെറുകാടും ഒ.എം.സിയും അങ്ങനെ പ്രവർത്തിച്ചോ എന്നതു വേറൊരു കാര്യം. ഒരെഴുത്തുകാരനു യഥാർത്ഥ വ്യക്തികളെ അങ്ങനെ പരിഹസിക്കാൻ എന്തു അധികാരം? വിശേഷിച്ചും ഫിക്ഷനിൽ. ഇപ്പോഴുമുള്ള ഒരു സാഹിത്യകാരൻ വയലാർ രാമവർമ്മയുടെ ദ്വിതീയ വിവാഹത്തെ കളിയാക്കി നോവലെഴുതി. നോവലിസ്റ്റ് ചെയ്തതു തെറ്റ്. ഒരു സംശയവുമില്ല. ആ നോവലിസ്റ്റ് എന്റെ സുഹൃത്താണ്. വയലാർ രാമവർമ്മ എന്നെ ശ്വാനൻ എന്നു വിളിച്ചു. എന്നിട്ടും സുഹൃത്തിന്റെ പ്രവൃത്തി ഗർഹണീയമാണെന്നു ഞാൻ പറഞ്ഞു. സാഹിത്യം പാവനമാണ്. അതിനെ വ്യഭിചരിക്കാൻ പാടില്ല.

## ചോദ്യം, ഉത്തരം.

"ഏതു തരത്തിലുള്ള മരണമാണ് നിങ്ങൾക്കു വേണ്ടത്?

"റോമൻ തത്ത്വചിന്തകൻ സെനിക്ക (Seneca) പറഞ്ഞിട്ടുണ്ട് ഇടിവെട്ടേറ്റു മരിക്കുന്നതാണ് ഏറ്റവും നല്ലതെന്ന്. ഞാൻ അത്തരത്തിലുള്ള മരണം കൊതിക്കുന്നു. 'ദ്രോഹി, അവൻ ഇടിവീണു ചത്തു.' എന്ന് ശത്രുക്കൾ പറയും. സാരമില്ല. മരിച്ചു കഴിഞ്ഞതിനു ശേഷം ആരെന്തു പറഞ്ഞാലെന്ത്? എങ്ങനെ ശവം സംസ്കരിച്ചാലെന്ത്? എല്ലാം ഒന്നുപോലെ. പ്രമേഹരോഗമുള്ളവർ രാത്രി ഉറങ്ങിക്കിടക്കുമ്പോൾ മരിക്കും. അതും സുഖപ്രദമായ മരണം തന്നെ."

"അന്യരുടെ മുൻപിൽ തലയുയർത്തി നടക്കണമെങ്കിൽ എന്തുവേണം?"

"ഞാൻ അമ്പലത്തിൽ പോകുന്നവനല്ല. എങ്കിലും ദിവസവും കാലത്ത് അവിടെച്ചെന്ന് ഭക്തിയോടെ തലകുനിച്ചു നിന്നാൽ ഏതൊരുവന്റെയും മുൻപിൽ തലയുയർത്തി നടക്കാം."

"മലയാളത്തിലെ പൈങ്കിളി സിനിമകൾക്കായി പ്രത്യേകം സിനിമാശാലകൾ ഉണ്ടാക്കുന്നതല്ലേ നല്ലത്?"

"നല്ല ആശയം. സിനിമാശാലകൾ നിർമ്മിച്ചിട്ട് വീതിയുള്ള ഒരു exit ഉണ്ടാക്കണം. അവിടെ ചുവന്ന അക്ഷരത്തിൽ 'വീട്ടിലേക്കു ഓടാനുള്ള വഴി' എന്ന് രണ്ടു മിനിറ്റിലൊരിക്കൽ വിദ്യുച്ഛക്തികൊണ്ട് എഴുതിക്കാണിക്കണം. അബദ്ധത്തിൽ അവിടെ കയറിപ്പോയവന് ഓടി രക്ഷപ്പെടണമല്ലോ."

"ജീവിതത്തിൽ സ്വീകരിക്കാവുന്ന ഏതെങ്കിലും ഒരു പ്രധാനപ്പെട്ട തത്ത്വം പറഞ്ഞുതരു."

"ആരെക്കണ്ടു സംസാരിച്ചിട്ടു പിരിഞ്ഞു പോകുമ്പോഴും നല്ല വാക്കുകളേ പറയാവൂ. നല്ല പ്രവൃത്തിയേ ചെയ്യാവൂ. ആരറിഞ്ഞു പിന്നെ ആ ആളിനെ കാണുമെന്ന്? നമ്മളെ അയാൾ കാണുമെന്ന്? ഉറങ്ങിപ്പോയ സഹധർമ്മിണിയെ വിളിച്ചുണർത്തി മരുന്നുകൊടുത്തു ജി. അരവിന്ദൻ. അതോടെ അദ്ദേഹം കുഴഞ്ഞുവീണു. അന്ത്യശ്വാസം വലിക്കുകയും ചെയ്തു. മിസ്സിസ് അരവിന്ദൻ ആ സംഭവം ഒരിക്കലും മറക്കില്ല. പദ്മരാജൻ മരിക്കുന്നതിനു അഞ്ചുദിവസം മുൻപ് ഞാൻ അദ്ദേഹത്തെ ടെലിഫോണിൽ വിളിച്ചു നന്ദി പറഞ്ഞു എന്റെ പേര് വലിയ അക്ഷരത്തിൽ "ഞാൻ ഗന്ധർവ്വൻ" എന്ന സിനിമയിൽ അദ്ദേഹം പ്രദർശിപ്പിച്ചതിന്. "സാറത് അർഹിക്കുന്നു" എന്ന് അദ്ദേഹം സൗമ്യമായി മൃദുലമായി പറഞ്ഞത് ഞാൻ ഒരിക്കലും വിസ്മരിക്കില്ല. ആരെപ്പിരിഞ്ഞു പോകുമ്പോഴും അതു താൽക്കാലികമാണെങ്കിലും നല്ല വാക്കേ പറയാവൂ. നല്ല പ്രവൃത്തിയേ ചെയ്യാവൂ."

പ്രശാന്താവസ്ഥയിൽ അനുധ്യാനം ചെയ്യപ്പെടുന്ന വികാരമാണ് കവിതയെന്നത്. പ്രശസ്തനായ ഒരു ഇംഗ്ലീഷ് കവി പറഞ്ഞതാണ്. പക്ഷെ നമ്മുടെ പല കവികൾക്കും ആ പ്രശാന്താവസ്ഥ കൈവരുത്താൻ ക്ഷമയില്ല.





സീമോൻ ദ ബോവ്വാർ

## ഏഴാച്ചേരി

സീമോൻ ദ ബോവ്വാർ അവരുടെ കാലയളവിലെ ഏറ്റവും വലിയ ബുദ്ധിശാലിനി ആയിരുന്നു. അവരുടെ ആത്മകഥ പ്രൗഢമാണ്. അതിലെ "Force of Circumstance" എന്ന വാല്യത്തിൽ മനുഷ്യന്റെ കഷ്ടപ്പാട്, വിപ്ളവം, കല ഇവയെക്കുറിച്ച് പറഞ്ഞിരിക്കുന്നത് ചിന്തോദ്ദീപകമത്രേ.

"യാഥാർത്ഥ്യം ഇപ്പോഴും എനിക്കു താൽപ്പര്യജനകംതന്നെ. പക്ഷേ ഭീതിദമായ മിന്നൽ പ്രവാഹമെന്ന പോലെ അതിപ്പോൾ പ്രകാശിക്കുന്നില്ല. സൗന്ദര്യം, അതേ, സൗന്ദര്യം ഇപ്പോഴുമുണ്ട്. അത് വെളിപാടുകൾകൊണ്ട് എന്നെ ഞെട്ടിക്കുന്നില്ലെങ്കിലും, അതിന്റെ രഹസ്യങ്ങളിൽ ഏറിയ കൂറും വിരസമായിപ്പോയെങ്കിലും കാലത്തെ പിടിച്ചുനിറുത്തുന്ന നിമിഷങ്ങളുണ്ട് അതിന്. പക്ഷേ പലപ്പോഴും ഞാനതിനെയും വെറുക്കുന്നുണ്ട്. ഒരു കൂട്ടക്കൊലയ്ക്കു ശേഷം ഞാൻ ബേറ്റ് ഹോഫന്റെ 'ആൻദാൻതേ' (andante മന്ദഗതിയിലും ഒരേ രീതിയിലുമുള്ള സംഗീതം) കേൾക്കുകയായിരുന്നു. പകുതിയായപ്പോൾ ദേഷ്യംകൊണ്ട് ഞാൻ ആ റെക്കേർഡ് നിറുത്തി..... വേറൊരു ദിവസം മറ്റൊരു കൂട്ടക്കൊലയ്ക്കുശേഷം—അങ്ങനെ അനേകം കൊലകളുണ്ടായിരുന്നു—എനിക്കാഗ്രഹമുണ്ടായി അത്തരം വ്യാജസൗന്ദര്യത്തെയാകെ നശിപ്പിക്കണമെന്ന്. ഇന്ന് ആ ഭീതിയുടെ വികാരം കെട്ടടങ്ങിയിരിക്കുന്നു." (Penguin Books - Pages 669, 670)

ശ്രീ. ഏഴാച്ചേരി രാമചന്ദ്രൻ രചിച്ച "കഴുകുമ്മൂല" എന്ന കാവ്യത്തിൽ (ദേശാഭിമാനി വാരിക) ഒരു നൃശംസതയുടെ വർണ്ണനമുണ്ട്. അക്കാലത്ത് അതു ഭയജനകമായിരുന്നു. ഉടനെ കാവ്യം രചിച്ചെങ്കിൽ ഉണ്ടാകാവുന്ന കാവ്യസൗന്ദര്യത്തെ സീമോനെപ്പോലെ വ്യാജസൗന്ദര്യം എന്നു കവി വിളിച്ചേനേ. പക്ഷേ പ്രശാന്തതയിൽ അനുധ്യാനം ചെയ്യപ്പെടുന്ന വികാരമാണല്ലോ കവിത. ആ അനുധ്യാനത്തിന്റെ ഫലമായി "കഴുകുമ്മൂല" എന്ന കാവ്യം ഉണ്ടായിരിക്കുന്നു.

"മാരൻ കായൽ നികന്നീലാ
മറുതാപ്പാടമുണങ്ങീലാ
ചെമ്പാവേല പഴുത്തു മണക്കും
കന്നിമാസക്കാറ്റടങ്ങീലാ
വള്ളത്തിലാവഴി പോകുമ്പോൾ, കുഞ്ഞിലേൻ
ചുമ്മാതോരോന്നു ചിന്തിച്ചു"

എന്ന കാവ്യത്തിന്റെ ആരംഭം. വികാരതീക്ഷ്ണത ജനിപ്പിക്കാൻ കവിക്ക് ഉദ്ദേശ്യമില്ല. നാടോടി പാട്ടിന്റെ വൃത്തവിഷയകമായ സ്വാതന്ത്ര്യം വികാരസംയമത്തിനു സാഹചര്യമരുളുന്നു. ശീഘ്രഗതിയാർന്ന ലയവുമില്ല. ഇവയൊക്കെ ഗുണങ്ങളായിട്ടാണ് ഞാൻ കാണുന്നത്. എന്തിന്? അവസാനത്തെ നാലു വരികളിൽ ആവിഷ്കരിക്കുന്ന ആശയത്തിനുവേണ്ടി.

പകവതിത്തോറ്റവും പൈങ്കിളിത്തോറ്റവും
മയക്കു തോറ്റവും മാറ്റിവച്ച്
മാറ്റത്തിന്റെ പെരുന്തോറ്റം
കാറ്റും കായലും ചൊല്ലുന്നു.

ആ മാറ്റം വരാൻ പോകുന്നു. അതിനു ഹേതു കാവ്യത്തിൽ വർണ്ണിച്ച ക്രൂരതയാണ് എന്നാണ് കവി അഭിവ്യഞ്ജിപ്പിക്കുന്നത്. വിപ്ളവ കാവ്യമെഴുതുമ്പോൾ അതു പടപ്പാട്ടാകാതെ കവി നിസ്സംഗത പരിപാലിച്ചാൽ കവിത വിജയിക്കും എന്ന തത്ത്വത്തിനു നിദർശകമായിട്ടുണ്ട് ഏഴാച്ചേരി രാമചന്ദ്രന്റെ കാവ്യം.

☆ ☆ ☆

പ്രശാന്താവസ്ഥയിൽ അനുധ്യാനം ചെയ്യപ്പെടുന്ന വികാരമാണ് കവിതയെന്നത്. പ്രശസ്തനായ ഒരു ഇംഗ്ലീഷ് കവി പറഞ്ഞതാണ്. പക്ഷേ നമ്മുടെ പല കവികൾക്കും ആ പ്രശാന്താവസ്ഥ കൈവരുത്താൻ ക്ഷമയില്ല. ഗൾഫ് യുദ്ധമെന്നു കേട്ടാലുടനെ സദാമിനെ നിന്ദിച്ചോ പ്രകീർത്തിച്ചോ അവർ കാവ്യമെഴുതുന്നു. ബുഷിനെ രാക്ഷസനായോ ദേവനായോ അവർ അവതരിപ്പിക്കുന്നു. അപ്പോൾ ക്ഷോഭമല്ലാതെ അനുധ്യാനത്തിന്റെ പ്രശാന്താവസ്ഥ ഇല്ല. എന്റെ ഒരു സ്നേഹിതൻ കവിതയെഴുതാൻ പേനയെടുത്തപ്പോൾ ഗൾഫ് യുദ്ധം തീർന്നുവെന്നു ടെലിവിഷനിലൂടെ വാർത്ത വന്നു. അദ്ദേഹത്തിന് നൈരാശ്യം ഉണ്ടായിപ്പോയി. പണ്ട് ചെങ്കടൽ രണ്ടായി മാറിയപ്പോൾ അതിന്റെ കരയിലെത്തിയ മോസസ്സ് പറഞ്ഞുപോലും:– "ഈശ്വരാ അങ്ങ് എന്തു കടുങ്കൈയാണ് ചെയ്തത്. ഞാൻ ഒന്നു മുങ്ങിക്കുളിക്കാൻ ഭാവിക്കുകയായിരുന്നല്ലോ." എന്റെ സ്നേഹിതനു കാവ്യമെഴുതാൻ വേണ്ടിയെങ്കിലും ബുഷ് ഒരു മണിക്കൂർകൂടി ഇറാക്കിൽ ബോംബ് വർഷിക്കേണ്ടിയിരുന്നു.

## ഡോക്ടർ ജി. വേലായുധൻ

പടിഞ്ഞാറുള്ള ധിഷണാശാലികളെക്കുറിച്ചു മാത്രം പറയാറുള്ള ഈ പംക്തിക്കു സമനില വരുത്താനായി ഭാരതത്തിലും വിശേഷിച്ചു കേരളത്തിലുമുള്ള ധിഷണാശാലികളെക്കുറിച്ചു എഴുതണമെന്ന് ഞാൻ പലപ്പോഴും വിചാരിച്ചിട്ടുണ്ട്. കഴിഞ്ഞിട്ടില്ല. ഇനിയെങ്കിലും അതു വേണമെന്നു ഞാൻ കരുതുന്നു. അതുകൊണ്ട് എന്റെ സ്നേഹബഹുമാനങ്ങൾക്കു പാത്രമായ ഡോക്ടർ ജി. വേലായുധനെക്കുറിച്ച് ഇത്തവണ എഴുതുകയാണ്. സാഹിത്യകാരൻമാർ മാത്രമല്ല സംസ്കാരത്തെ വികസിപ്പിക്കുന്ന, മനുഷ്യത്വത്തെ വികസിപ്പിക്കുന്ന രാഷ്ട്രീയ നേതാക്കൻമാരും സാമൂഹിക പ്രവർത്തകരും ഈ പംക്തിയിൽ വരും.

ഇന്ത്യയിലെ പ്രമുഖരായ ഗൈനക്കോളജിസ്റ്റുകളിൽ ഒരാളാണ് ഡോക്ടർ ജി. വേലായുധൻ. ഗോൾഡ്സ്മിത്ത് ഒരിക്കൽ പറഞ്ഞു:– The doctors found when she was dead/Her last disorder mortal. രോഗിണികളെ മരണത്തിലേക്കു നീക്കാതെ അവരെ ചികിത്സിച്ച് ജീവിപ്പിക്കുന്ന ഭിഷഗ്വരനാണ് ശ്രീ. വേലായുധൻ. എല്ലാ ഡോക്ടർമാരും അതല്ലേ ചെയ്യുന്നതെന്നു ചിലർ ചോദിച്ചേക്കാം. ശരിതന്നെ. പക്ഷേ അറിവില്ലായ്മകൊണ്ടും പരിചയക്കുറവുകൊണ്ടും സഹജാവബോധത്തിന്റെ അഭാവംകൊണ്ടും ചില ഡോക്ടർമാർ മരണത്തിന്റെ വക്കിലേക്ക് എത്തിച്ച ചില രോഗിണികളെ പെട്ടെന്നുള്ള ശസ്ത്രക്രിയകൊണ്ട് ഈ ഡോക്ടർ രക്ഷിച്ചിട്ടുണ്ട്. അവരിൽ ചിലർ എന്റെ ബന്ധുക്കളായതുകൊണ്ടാണ് ഞാനിത് ഉറപ്പിച്ചുപറയുന്നത്.

പ്രതിപാദ്യ വിഷയത്തെ സാക്ഷാത്കരിക്കാൻ കഥയെഴുതുന്ന ആളിനു ശക്തിവിശേഷം വേണം.



സോൾഷെനിററ്സൺ

അതിൻെറ വിശദാംശങ്ങൾ നൽകാൻ കഴിയുകയില്ല. അത് ഡോക്ടർക്കും എനിക്കും 'ഇംബ്ാരസ്മെൻറ്'—ആകുലാവസ്ഥ—ഉളവാക്കും.

വളരെക്കാലം ശസ്ത്രക്രിയ നടത്തുന്ന ഡോക്ടർക്കു മേശമേൽ കിടക്കുന്ന രോഗിയെ വെറും യന്ത്രമായി കരുതാനുള്ള പ്രവണത. ഉണ്ടാകുന്നതിൽ അദ്ഭുതത്തിന് അവകാശമില്ല. മഹാൻമാരായ ഡോക്ടർമാർക്കു പോലും ഈ മാനസികനില ഉണ്ടാകും. അവിടെയാണ് ഡോക്ടർ വേലായുധൻ വിഭിന്നനായി നില്ക്കുക. വർഷങ്ങൾ ഏറെയായി അദ്ദേഹം ചികിത്സ തുടങ്ങിയിട്ട്. പക്ഷേ ഇന്നും തൻെറ മുൻപിൽ കിടക്കുന്ന ഏതു രോഗിണിയും ഈ ഡോക്ടർക്കു മനുഷ്യജീവിതന്നെയാണ്. ഈ മനുഷ്യത്വവും കാരുണ്യവുമാണ് ചിലർക്ക് കോളനിയുണ്ടാക്കിക്കൊടുക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്ന് എനിക്കു തോന്നുന്നു. കോവളത്തിനടുത്ത് പനത്തറ എന്ന സ്ഥലത്ത് ഉപ്പുകാറ്റേറ്റു തളർന്നും മണലടിഞ്ഞു കയറുന്ന ചെറ്റക്കുടിലിൽ മരണത്തോടു മല്ലടിച്ചും കഴിയുന്ന ചില പാവപ്പെട്ടവർക്ക് അദ്ദേഹം ഒരു രണ്ടുനില കെട്ടിടം നിർമ്മിച്ചു കൊടുത്തു. പതിനാറു കുടുംബങ്ങൾക്ക് അവിടെ താമസിക്കാം. പതിനഞ്ചു കുടുംബങ്ങൾ ഇപ്പോൾ താമസിക്കുന്നു. അവർക്കായി ശുചിത്വമുള്ള പതിനാറ് മറപ്പുരകളും. അവ ആധുനികരീതിയിലുള്ളവയാണ്. താമസിച്ചാൽ മാത്രം പോരല്ലോ. ഭക്ഷണവും വേണം. കയറുകൊണ്ടു പല വിധത്തിലുള്ള സാധനങ്ങൾ നിർമ്മിക്കാനായി ഒരു വർക്ക്ഷോപ്പും മറ്റുപകരണങ്ങളും അവിടെ ഒരുക്കിയിരിക്കുന്നു. എല്ലാംകൂടി ഏതാണ്ട് നാലു ലക്ഷം രൂപ ഡോക്ടർ ഇതിനുവേണ്ടി ചെലവാക്കിയിരിക്കും എന്നാണ് എൻെറ വിചാരം. മനുഷ്യത്വത്തെ വിളിച്ചോതുന്ന ഈ കോളനി—ഡോക്ടർ പല്പുനഗർ—ഞാൻ ചെന്നുകാണുകയുണ്ടായി. പ്രാർത്ഥിക്കുന്ന ചുണ്ടുകളെക്കാൾ പ്രവർത്തിക്കുന്ന കരങ്ങളാണ് പാവനം. ആ പാവനത്വമുള്ള ഡോക്ടർ ജി. വേലായുധന് എൻെറ വിനയം കലർന്ന അഭിവാദനം.

## മരണം

**അ**ലക്സാണ്ടർ ഈസിവിച്ച് സൊൾഷെനീറ്റ്സിൻ (Aleksanur Isayevich Solzhenitsyn 1918—) മരണത്തെക്കുറിച്ചെഴുതിയത് അന്യാദൃശമായ രീതിയിലാണ്. ഏതാനും വാക്കുകൾ മാത്രം ഭാഷാന്തരീകരണം ചെയ്തു നല്കാം.

> ''സർവ്വോപരി നാം മരണത്തെയും മരിക്കുന്നവരെയും പേടിക്കാൻ തുടങ്ങിയിരിക്കുന്നു. ഏതെങ്കിലും കുടുംബത്തിൽ മരണമുണ്ടായാൽ നമ്മൾ അങ്ങോട്ടു എഴുതുന്നതും ചെല്ലുന്നതും ഒഴിവാക്കാൻ ശ്രമിക്കുന്നു. കാരണം മരണത്തെക്കുറിച്ച് എന്തു പറയണമെന്നു നമുക്കറിഞ്ഞുകൂടാ എന്നതാണ്.... മരിച്ചവനെ ഒരുപട്ടണത്തിൽനിന്നു വേറൊരു പട്ടണത്തിലേക്കു മാറ്റുക! എന്താണത്? അതിലേക്കായി ആരും നിങ്ങൾക്കു കാറു തരില്ല. നിങ്ങൾ ആരുമല്ലെങ്കിൽ ശവവണ്ടി കിട്ടില്ല. ശവസംസ്കാരഘോഷയാത്രയുമില്ല. ലോറിയിലുള്ള തിടുക്കമാർന്ന യാത്ര മാത്രം.
>
> - - - - - - - - - - - - - - -
>
> പിന്നെ ജൻമഭൂമിക്കുവേണ്ടി മരിച്ചവരുണ്ട്. അത് നിങ്ങൾക്കും എനിക്കും സംഭവിക്കാം. സമരഭൂമിയിൽ വീണവരെ ഓർമ്മിക്കാൻ വേണ്ടി ഒരുദിവസം മാറ്റിവയ്ക്കുന്ന ഏർപ്പാടു മുൻപുണ്ടായിരുന്നു പള്ളിക്ക്. 'പോപ്പിഡേ' എന്ന പേരിൽ ഇംഗ്ളണ്ട് ഇത് ചെയ്യുന്നു. നമുക്കെല്ലാവർക്കും വേണ്ടി മരിച്ചവരെ ഓർമ്മിക്കാനായി എല്ലാ രാജ്യങ്ങളും ഒരു ദിവസം മാറ്റിവയ്ക്കുന്നു.
>
> മറ്റേതൊരു ജനതയ്ക്കുംവേണ്ടി മരിച്ചതിനെക്കാൾ കൂടുതലായി റഷ്യാക്കാരായ ഞങ്ങൾക്കുവേണ്ടി ആളുകൾ മരിച്ചു. എന്നിട്ടും അത്തരത്തിലൊരു ദിവസം ഞങ്ങൾക്കില്ല. നിങ്ങൾ മരിച്ചവരെക്കുറിച്ചു ചിന്തിച്ചു കൊണ്ടിരുന്നാൽ നൂതനലോകം നിർമ്മിക്കാൻ ആരുണ്ട്? മൂന്നു യുദ്ധങ്ങളിൽ ഞങ്ങൾക്ക് എത്ര ഭർത്താക്കൻമാരും ആൺമക്കളും കാമുകൻമാരുമാണ് നഷ്ടമായത്! എങ്കിലും അവരെക്കുറിച്ചുള്ള ചിന്ത നമ്മളെ വെറുപ്പിക്കുന്നു. അവർ മരിച്ചുകഴിഞ്ഞു. ചായമടിച്ച മരക്കുറ്റികൾക്കു താഴെ അവരെ കുഴിച്ചുമൂടിയിരിക്കുന്നു. അവരെന്തിനു നമ്മുടെ ജീവിതത്തിൽ കടന്നുകയറണം? കാരണം നമ്മൾ ഒരിക്കലും മരിക്കില്ലല്ലോ.''



ഇ.എം.എസ്

മരണത്തിൻെറ പേരിലുള്ള കാപട്യത്തെ സോൾഷെനിറ്റ്സിൻ എത്ര ഭംഗിയായി നമുക്കു കാണിച്ചുതരുന്നു! എങ്കിലും സ്നേഹഭാജനങ്ങൾ മരിക്കുമ്പോൾ താൽക്കാലികമായിട്ടെങ്കിലും നമുക്കു വിഷാദമുണ്ടാകും. ആ വിഷാദത്തെ ഒരു നിമിഷത്തിലൊതുക്കിക്കാണിക്കുന്ന ''കണ്ണോക്ക്'' എന്ന കഥയ്ക്ക് (ശ്രീ. കെ.ആർ. പ്രസാദ് കുങ്കുമം വാരിക) കലാപരമായ ചാരുതയുണ്ട്. ഒരുകാലത്ത് ഇഷ്ടമായിരുന്ന പുരുഷനും സ്ത്രീയും അവർ രോഗിണിയായിരുന്നപ്പോൾ അയാൾ കാണാൻ ചെന്നതാണ്. ദർശനം സ്ത്രീ നിഷേധിച്ചു. എങ്കിലും മരണത്തിന് അയാൾ എത്തി. മൃതദേഹം കാണേണ്ടതില്ല എന്ന് അയാൾ തീരുമാനിച്ചെങ്കിലും സ്നേഹത്തിൻെറ പ്രേരണയാൽ ശവക്കോടി കീറി ശവത്തിൻെറ മുഖം നോക്കി. വാചാലതയല്ല, വാഗ്മിതയാണ് ഈ കഥയുടെ മുദ്ര. വാച്യഭംഗിയല്ല, വ്യംഗ്യഭംഗിയാണ് ഇതിൻെറ സവിശേഷത.

☆ ☆ ☆

കരിങ്കുളം നാരായണപിള്ളസ്സാറ് എൻെറ ഗുരുനാഥനായിരുന്നു. അദ്ദേഹത്തിൻെറ ചേട്ടൻ അന്തരിച്ചുവെന്ന് ആരോ പറഞ്ഞതുകേട്ട് എൻെറ ഇംഗ്ളീഷ് പ്രഫെസറായ ഈ.റ്റി. തോമസ്, പ്രഫെസർ എസ്. ഗുപ്തൻ നായർ ഇവരോടൊരുമിച്ച് ഞാൻ സാറിൻെറ വീട്ടിലെത്തി. സാറാകട്ടെ ഒരു ചാഞ്ചല്യവുമില്ലാതെ പൂമുഖത്തു നില്ക്കുകയായിരുന്നു. ''ബ്രദർ പോയി അല്ലേ?'' എന്ന് തോമസ്സ്സാർ ചോദിച്ചപ്പോൾ കരിങ്കുളം നാരായണപിള്ളസ്സാർ പറഞ്ഞു:- ''ബ്രദറല്ല. ഒരകന്ന ബന്ധുവാണു മരിച്ചത്.'' ഉടനെ ഈ.റ്റി. തോമസ് പറഞ്ഞു:- ''ഭാഗ്യമായി. അപ്പോൾ ക്ാഷ്വൽ ലീവ് (casual leave) എടുക്കണ്ടല്ലോ.''

ഇ.എം.എസ്.

**എം.**പി. പോളിൻെറ 'നോവൽസാഹിത്യം' തുടങ്ങിയ കൃതികൾ മൗലികങ്ങളല്ല. അവ



തികച്ചും പരകീയങ്ങളാണ്. നിരൂപകനെന്ന നിലയിലും അദ്ദേഹത്തിനുള്ള സ്ഥാനം അസൂയാർഹമല്ല. സൗന്ദര്യത്തെ നിഷേധിച്ചുകൊണ്ടുള്ള സമീപനമാണ് പോളിൻേറത്. 'ഇന്ദുലേഖ'യിലെ കുപ്രസിദ്ധമായ ഒരു നീണ്ട അദ്ധ്യായത്തിന് ഒരു സംഗത്യവുമില്ലെന്ന് അദ്ദേഹം പറഞ്ഞതിന് ശ്രീ. ഇ.എം.എസ് നമ്പൂതിരിപ്പാട് സമുചിതമായ മറുപടി നല്കിയിരിക്കുന്നു. (സാഹിത്യലോകം. ജനുവരി-ഫെബ്രുവരി) ദീർഘമായ ആ അദ്ധ്യായത്തിന് സാംഗത്യമുണ്ടെന്നു തന്നെയാണ് ഇ.എം.എസ്. പറയുന്നത്. ഇതെഴുതുന്ന ആളും അദ്ദേഹത്തോടു യോജിക്കുന്നു. റ്റോമസ് മന്നിൻെറ 'മാജിക് മൗണ്ട'നിൽ എത്രയെത്ര അദ്ധ്യായങ്ങളാണ് അമൂർത്തങ്ങളായ ആശയങ്ങളെക്കുറിച്ചുള്ള വിമർശനത്തിന് പ്രയോജനപ്പെടുത്തിയിരിക്കുന്നത്. അവ എടുത്തുകളഞ്ഞാൽ കലാസൃഷ്ടിയെന്ന നിലയിൽ 'മാജിക് മൗണ്ടൻ' തകരും. നോവലെന്നത് നോവലിസ്റ്റ് എന്തെല്ലാം പറയുന്നുവോ അവയുടെയൊക്കെ സാകല്യാവസ്ഥയാണ്. അതിൽ നിന്ന് ഒരു വാക്കുപോലും മാറ്റാനാവില്ല. പോളിൻെറ നിഷേധാത്മകമായ വിമർശനത്തിന് ഇ.എം.എസ്. നല്കുന്ന മറുപടി ഉചിതജ്ഞതയുള്ളതുതന്നെ.



തകഴി ശങ്കരനാരായണൻ

# അരവിന്ദൻ



ഇവനെൻെറ നാടിൻെറ
തനിമ
ഇവനെൻെറ നാദത്തി—
നിനിമ

നിലാവിൽ വിരിയും നെയ്ത
ലാമ്പലിന്നെളിമ
താമരത്തുണ്ടിൻെറ കുളിർമ്മ

സർഗ്ഗപ്രകാശം
കരൾച്ചെപ്പിനുള്ളിൽ
തുളിക്കുന്ന സൗഭഗപ്പൊലിമ

തലമുറകൾ കൈയേററു
കൈയേററു വാങ്ങുന്ന
താളങ്ങളിൽ പൂത്ത തെളിമ

കിനിയുന്നൊരിക്കന്നി
മണ്ണിൻെറ ചേതന—
യ്ക്കൊളിയൂറി നില്ക്കുന്ന പുതുമ

പരമ്പരകളെപ്പുല്കി
യൊഴുകുന്നൊരുൺമ
പാടും മനസ്സിൻെറ നന്മ

ഇവനഭ്രകാവ്യങ്ങൾ
നോവുകളിലുരുകുന്ന
മനുജൻെറ കണ്ണുനീർച്ചാല്

തിരതല്ലി മറിയുന്നൊ—
രറബിക്കടൽക്കാററി
ലുറയുന്ന ചോരയുടെ ചൂര്

സഹ്യാദ്രിസാനുവിൻ
സോപാനസംഗീത
ലഹരിയായൊഴുകുന്ന ചേല്

ഇവനാർദ്രഹൃദയത്തി
ലെഴുതാത്ത കവിതയാ—
യിനിയും പിറക്കേണ്ട മഹിമ

പൂവിൽ മഞ്ഞിൽമഴ—
ത്തുള്ളിയിൽ കിളികളിൽ
കാടിലലിയും ശ്യാമസുഷമ

ഇവനഗ്നിഭാവമായ്
വാക്കിൽ വികാരത്തി—
ലുയിരാർന്നു നില്ക്കുന്ന നിറവ്

ഉയരങ്ങൾ തേടുന്ന
രാജഹംസത്തിൻെറ
ചിറകേററു വാങ്ങുന്ന നിനവ്

ഇവനദ്രിശിഖരത്തി—
ലാകാശനീലിമയി
ലലിയും മനസ്സിൻെറ ഗരിമ

ഒരു കുന്നി
മണി ചിന്നുമരുമ
ഇവനെൻെറ നാടിൻെറ തനിമ.

